# കേരളപാഠാവലി

## (നാലാം-ഫാറത്തിലേക്ക്)






തിരുവിതാംകൂർ-കൊച്ചി ഗവണ്മെൻറു നിയമിച്ച
കമ്മിററി തയ്യാറാക്കിയതു്



1951

ഒന്നാംപതിപ്പ
കാപ്പി 65,000
1951 മെയ്

കമ്മിററി അംഗങ്ങൾ

1. വെണ്ണിക്കുളം ഗോപാലക്കുറുപ്പ്
2. ശൂരനാട്ട കുഞ്ഞൻപിള്ള
3. പി. ശങ്കരൻനമ്പ്യാർ
4. എൻ. ഗോപാലപിള്ള
5. ജി. ശങ്കരക്കുറുപ്പ് (കൺവീനർ)

PRINTED BY
THE SUPERINTENDENT, GOVERNMENT PRESS, TRIVANDRUM
AND
PUBLISHED BY THE TEXT BOOKS OFFICER FOR THE
GOVERNMENT OF TRAVANCORE-COCHIN.
1951.

# വിഷയവിവരം





994/51

# കേരളപാഠാവലി

---

പാഠം ൧.

## കർഷകവൃത്തി

ജലദോഷം മുതലായ നിസ്സാരരോഗങ്ങൾക്കു വൈദ്യന്മാരുടെ സഹായം കൂടാതെ നാം തന്നെ ചികിത്സ ചെയ്യാറുള്ളതുപോലെ കൃഷിയെ ബാധിയ്ക്കുന്ന പല ന്യൂനതകളും വിദേശങ്ങളിൽ കൃഷിക്കാർതന്നെ കണ്ടുപിടിയ്ക്കയും അവയെ പരിഹരിയ്ക്കയും ചെയ്യാറുണ്ട്. ഇങ്ങനെയുള്ള കാര്യങ്ങളിൽ ഗവൺമെൻറുസ്ഥാപനങ്ങളേയും അവയുടെ ഉദ്യോഗസ്ഥന്മാരേയും മാത്രം ആശ്രയിച്ചിരുന്നാൽ സാമാന്യമായി തൃപ്തികരമായ ഫലമുണ്ടാകയില്ലെന്നുള്ളതു് ഈ നാട്ടിലെ മാത്രമല്ല, മററു നാടുകളിലേയും അനുഭവമാണ്. ഗവൺമെൻറുസ്ഥാപനങ്ങളുടെ ശ്രദ്ധ സകലകൃഷിക്കാരുടെയും സകലകാര്യങ്ങളിലും പതിയുകയെന്നുള്ളതു് ഒരിക്കലും ശക്യമല്ല. നവീനങ്ങളും പ്രധാനങ്ങളുമായ ഗവേഷണങ്ങൾ നടത്തുകയും ആ ഗവേഷണങ്ങളിൽ നിന്നു ലഭിയ്ക്കുന്ന പ്രായോഗികവിജ്ഞാനത്തെ സാമാന്യമായി ഉപദേശിക്കുകയും ചെയ്യുന്നതിനു മാത്രമേ പൊതുസ്ഥാപനങ്ങൾക്കു കൃഷിവിഷയത്തിൽ സാധിക്കയുള്ളൂ. ഉപദേശങ്ങളെ പ്രയോഗത്തിൽ വരുത്തുകയെന്നുള്ളതു കൃഷിക്കാർ സ്വപ്രയത്നംകൊണ്ടു സാധിക്കേണ്ട കാര്യമാകുന്നു.

കൃഷിശാസ്ത്രസിദ്ധാന്തങ്ങളെ പ്രയോഗത്തിൽ വരുത്തുവാനായി ചില ദേശങ്ങളിൽ കൃഷിക്കാർ സംഘങ്ങൾ സ്ഥാപിച്ചിട്ടുണ്ട്. ഈ സംഘങ്ങളാൽ നിയോഗിക്കപ്പെടുന്ന വിദഗദ്ധന്മാർ കൃഷിസംബന്ധമായി കൃഷിക്കാർ തങ്ങളുടെ നിലങ്ങളിൽ എന്തെല്ലാം പരീക്ഷകൾ എങ്ങനെയെല്ലാം ചെയ്യണമെന്നുപദേശിക്കുകയും ഈ പരീക്ഷകൾ നടത്തുന്നതിനു വേണ്ട യന്ത്രങ്ങളും രാസപദാത്ഥങ്ങളും സാദരിച്ചു കൊടുക്കയും ചെയ്യുന്നു. സുകരങ്ങളായ പരീക്ഷകളെല്ലാം കൃഷിക്കാർ തന്നെ നടത്തുന്നു. ആ പരീക്ഷകളുടെ ഫലമനുസരിച്ച് അവർ കൃഷിക്കാര്യങ്ങൾ നയിക്കയും ചെയ്യുന്നു.

ഒരേതരം കൃഷിക്കാർ ചേൎന്ന് ഓരോ സംഘമുണ്ടാക്കുക ആയിരിക്കും ഈ കാര്യത്തിൽ നല്ലതു്. പലതരം കൃഷിക്കാർ ചേൎന്ന് ഒരു സംഘമുണ്ടാക്കിയാൽ ആ സംഘം പല കാര്യങ്ങളിൽ പലവഴിക്ക് ആകർഷിക്കപ്പെട്ടിട്ട് ഒരു കാര്യവും തൃപ്തികരമായി ചെയ്തില്ലെന്നു വരാം. ഉദാഹരണമായിട്ട്, ഈ നാട്ടിൽ പുഞ്ചകൃഷിക്കാൎക്ക് ചില പ്രത്യേക താല്പൎയ്യങ്ങളും പ്രത്യേക പ്രമേയങ്ങളുമുണ്ട്. പുഞ്ചകൃഷിക്കാരിൽ മിക്കവരും വലിയ തോതിൽ കൃഷി ചെയ്യുന്നവരും അഭ്യസ്തവിദ്യരും ആണ്. ഇവൎക്ക് ഒരു പ്രത്യേക സംഘം ഉണ്ടായിരിക്കണം. ഇവരുടെ സംഘത്തിൽ റബ്ബർകൃഷിക്കാർ മുതലായ മറ്റു കൃഷിക്കാരേയും ചേൎത്താൽ താല്പൎയ്യഭിന്നതനിമിത്തം ഒരു കാര്യവും നടക്കാതെ വന്നേക്കാം. കൃഷിപരിഷ്കരണത്തെ മാത്രം ഉദ്ദേശിച്ചാണു് ഞാനിങ്ങനെ പറയുന്നതു്. ഭൂഗ

നിവാരണം മുതലായ കാര്യങ്ങളിൽ പലതരം കൃഷികഠം ചെയ്യുന്ന കൃഷിക്കാർ ഒരു സംഘമായി ചേരുന്നതു കാര്യ ക്ഷമമല്ലെന്നു ഞാൻ പറയുന്നില്ല. പല ദേശങ്ങളിലും കൃഷിപരിഷ്ക്കാരങ്ങഠം നടപ്പിൽ വരാത്തതു ചെറിയ തോതിൽ കൃഷിചെയ്യുന്നവരുടെ ബാഹുല്യവും വലിയ തോതിൽ കൃഷിചെയ്യുന്നവരുടെ അഭാവവും മൂലമാണ്. ചെറിയ തോതിൽ കൃഷിചെയ്യുന്നവക്ക് നിർദ്ധനതാം കൊണ്ടു പരിഷ്ക്കാരങ്ങഠം നടപ്പിൽ വരുത്തുവാൻ സാധി ക്കാതെ വരും. എന്നുമാത്രമല്ല ചെറിയ കൃഷിക്കാർ കൃഷിപരിഷ്കാരങ്ങളുടെ ആവശ്യകതയെ മനസ്സിലാക്കു ന്നതിനു വേണ്ട വിദ്യാഭ്യാസമുള്ളവരുമല്ലായിരിക്കും. ഇതിന് ഉദാഹരണങ്ങഠം നമ്മുടെ നാട്ടിൽത്തന്നെയുണ്ട്. നമ്മുടെറബ്ബർകൃഷിക്കാരും തേയിലകൃഷിക്കാരും വിദഗ്ദ്ധ ന്മാരുടെ നിർദ്ദേശമനുസരിച്ച് എന്തെല്ലാം പരിഷ്കാര ങ്ങഠം നടപ്പിൽവരുത്തുന്നു. ഇവരെല്ലാം വലിയ തോതിൽ കൃഷിചെയ്യുന്ന ധനവാന്മാരും വിദഗ്ദ്ധനിർദ്ദേശങ്ങളുടെ അർത്ഥം ഗ്രഹിയ്ക്കുവാൻ പ്രാപ്തിയുള്ളവരുമാകുന്നു. എന്നാൽ ഇഞ്ചികൃഷിക്കാരുടേയും കപ്പകൃഷിക്കാരുടേയും മററും അവസ്ഥ സാധാരണമായി ഇതിൽനിന്നു വളരെ ഭിന്ന മാണ്. ഇങ്ങനെയുള്ള വൈഷമ്യങ്ങളെ പരിഗണിച്ചു കൊണ്ടു കൃഷിസ്ഥലങ്ങളെല്ലാം രാഷ്ട്രസാത്കരിക്കേണ്ട താണെന്നു പരദേശങ്ങളിൽ പല വിദഗ്ദ്ധന്മാരും വാദി യ്ക്കുന്നുണ്ട്. റഷ്യയിൽ ഇതു നടപ്പിൽ വന്നിരിയ്ക്കയും ചെയ്യുന്നു. രാഷ്ട്രസാത്കരിക്കയെന്നു പറഞ്ഞാൽ കൃഷിസ്ഥലങ്ങളെല്ലാം സക്കാരിന്റെ അധീനതയിലായി

രിക്കേണമെന്നാണ് സാരം. അങ്ങനെയായാൽ വിദ-ഗ്ദ്ധാഭിപ്രായമനുസരിച്ചു സർക്കാരിൽനിന്നും കൃഷി നട-ത്താമല്ലോ.

എന്നാൽ പുഞ്ചകൃഷി സാധാരണമായി, നിർദ്ധനന്മാരുടേതെന്നോ ചെറിയ തോതിലുള്ളതെന്നോ പറയുവാൻ നിവൃത്തിയില്ല. പുഞ്ചകൃഷിക്കാർക്ക് ഒരു സംഘമായിച്ചേർന്ന് കൃഷിപരിഷ്കാരങ്ങൾ നടപ്പിൽ വരുത്തുവാൻ വേണ്ട സാഹചര്യങ്ങളുണ്ട്. എന്നാൽ ഒരു വൈഷമ്യമില്ലാതെയുമില്ല. പുഞ്ചനിലങ്ങളിൽ ഒരു വലിയ ഭാഗം വലിയ ജന്മികളുടേയും മററു ധനാഢ്യന്മാരുടേയുമാണ്. സാധാരണമായി ഇവർ കൃഷിക്കാരുമല്ല, കീഴനടപ്പനുസരിച്ചുള്ള പാട്ടം കിട്ടണമെന്നേ അവർക്കുള്ളു. കീഴനടപ്പിൽ കൂടുതൽ കൃഷിച്ചെലവുള്ളതു് അവർ വകവയ്ക്കുന്നുമില്ല. നിലങ്ങൾ നന്നാക്കുന്നതു പാട്ടക്കാരൻെറ ചുമതലയാണെന്നു നിലമുടമസ്ഥന്മാർ വിചാരിക്കുന്നു. തൽകാലത്തേക്കുമാത്രം നിലം പാട്ടത്തിനേററിരിക്കുന്ന കൃഷിക്കാരന് ശാശ്വതങ്ങളായ കൃഷിപരിഷ്കാരങ്ങൾക്കു വേണ്ടി ധനം വ്യയം ചെയ്യുവാൻ നിവൃത്തിയുമില്ല. നിലമുടമസ്ഥന്മാരും വലിയ കൃഷിക്കാരും ഒരുമിച്ചുചേർന്നു പുഞ്ചകൃഷി സംബന്ധിച്ചുള്ള ഗവേഷണങ്ങൾ നടത്തുന്നതിനും ആ ഗവേഷണങ്ങളുടെ ഫലങ്ങളെ പ്രയോഗത്തിൽ വരുത്തുന്നതിനും വേണ്ടി ഒരു സ്ഥാപനമുണ്ടാക്കുകയും ഈ കാര്യങ്ങളുടെ ചെലവിലേക്കായി ഓരോരുത്തൻെറയും നിലത്തിൻെറ വിസ്താരമനുസരിച്ച് ആണ്ടു

തോറും ഒരു പിരിവിന്നു വ്യവസ്ഥ ചെയ്യുകയും ചെയ്യുന്നതു പുഞ്ചകൃഷി കൂടുതൽ ആദായകരമായിത്തീരുന്നതിന്നു കാരണമാകും.

കർഷകസംഘങ്ങൾ വിദേശങ്ങളിൽ ചെയ്തുകൊണ്ടിരിക്കുന്ന 'പ്രവൃത്തികൾ എന്തെല്ലാമെന്നറിഞ്ഞിരുന്നാൽ നമ്മുടെ കർഷകസംഘങ്ങളുടെ കാര്യപരിപാടി എന്തായിരിക്കണമെന്നു നമുക്കു് ഏറെക്കുറെ നിർണ്ണയിക്കാമല്ലോ. കർഷകന്മാർക്കു് അഭിമുഖീഭവിയ്ക്കുന്ന കാര്യങ്ങൾ പ്രധാനമായി മൂന്നാണു്. (൧) കൃഷിക്കു വേണ്ട മൂലധനസമ്പാദനവും കരം, നികുതി മുതലായവ സംബന്ധിച്ചുള്ള കാര്യങ്ങളും; (൨) കൃഷിഫലങ്ങളുടെ സമൃദ്ധമായ ഉൽപ്പാദനം; (൩) ഉൽപ്പന്നങ്ങളെ കൂടുതൽ ആദായകരമായ വിധത്തിൽ വിററഴിയ്ക്കുക. ഈ കാര്യങ്ങളിൽ ആദ്യത്തേതിലാണു നമ്മുടെ കർഷകസംഘങ്ങൾ അധികമായി വ്യാപൃതങ്ങളായിരിക്കുന്നതു്. പരസ്പരസഹായംകൊണ്ടും മററും ഒട്ടുവിഷമത്തെ കാര്യം സാധിക്കാമെന്നു നാം വളരെ പ്രസംഗിക്കാറുണ്ടു്. എന്നാൽ സർവ്വപ്രധാനമായ രണ്ടാമത്തെ കാര്യത്തിൽ നാം വളരെ ഉദാസീനന്മാരായിരിയ്ക്കുന്നു. കൃഷിഡിപ്പാർട്ടുമെൻറിൽ നിന്നു വല്ല ഇന്ദ്രജാലം കൊണ്ടെങ്കിലും കൃഷി പരിഷ്കരിക്കേണ്ടതാണെന്നും നമ്മുടെ സഹകരണം അതിന്നു് ആവശ്യമില്ലെന്നുമുള്ള ഭാവത്തിലാണു് നാം വർത്തിക്കുന്നതു്. ഈ മനോഭാവത്തെ ത്യജിച്ചു കൃഷിഫലങ്ങളെ വർദ്ധിപ്പിക്കുന്നതിന്നു വേണ്ട തീവ്രയത്നങ്ങളുടെ ഒരു പരിപാടിയും കർഷകസംഘങ്ങൾ സ്വീകരിക്കേണ്ടിയിരിക്കുന്നു.

കൃഷിഫലങ്ങൾ വർദ്ധിപ്പിയ്ക്കുന്നതിനായി അമേരിക്കയിലെ കർഷകസംഘങ്ങൾ സ്വീകരിയ്ക്കുന്ന പ്രവൎത്തന പദ്ധതി ഇവിടെ വിവരിയ്ക്കാം. നമ്മുടെ നിയന്ത്രണത്തിന്ന മേൽപെട്ടതായ കാലാവസ്ഥ മുതലായ സാഹചൎയ്യങ്ങൾ കൂടാതെ കൃഷിഫലങ്ങളെ സാരമായി സ്പർശിയ്ക്കുന്നതു മണ്ണിൻെറ ഗുണമാണല്ലോ. പരാശ്രയംകൂടാതെ മണ്ണിൻെറ ഗുണം ഏകദേശമായിട്ടെങ്കിലും നിൎണ്ണയിയ്ക്കുന്നതിന്നുള്ള സൌകൎയ്യം കർഷകസംഘങ്ങളുടെ പ്രയത്നഫലമായി അമേരിക്കയിലെ കൃഷിക്കാൎക്ക് ലഭിയ്ക്കുന്നു. മണ്ണിൻെറ ഗുണങ്ങളിൽ ഏററവും പ്രധാനമായിട്ടുള്ളതു പീയെച്ചും പൊട്ടാഷ്, ഫോസഫറസ്, നൈട്രജൻ എന്ന ഈ സസ്യപോഷണങ്ങളുടെ പരിണാമങ്ങളുമാകുന്നു. വിദഗ്ദ്ധന്മാരായ മൃത്തികാശാസ്ത്രജ്ഞന്മാരുടെ സാഹായ്യം കൂടാതെ കൃഷിയാവശ്യത്തിന്ന വേണ്ട സൂക്ഷ്മതയോടെ ഇവ നിൎണ്ണയിക്കുന്നതിന്നുള്ള സാമഗ്രികൾ സുലഭങ്ങളാകുന്നു. ഈ നിൎണ്ണയങ്ങൾ ചെയ്യുന്നതിന്നവേണ്ട പരീക്ഷണക്കുഴലുകൾ രാസദ്രവ്യങ്ങൾ മുതലായ സാധനങ്ങളെല്ലാം ഇപ്പോൾ ചുരുങ്ങിയ വിലയ്ക്കു വാങ്ങിയ്ക്കുവാൻകിട്ടും. ഈ സാധനങ്ങളെല്ലാം അടങ്ങിയ ഒരു പെട്ടിയ്ക്കു രണ്ടോ മൂന്നോ പവൻ മാത്രമേ വിലയുള്ളു. പത്തായിരപ്പറക്കണ്ടത്തോളം കൃഷിചെയ്യുന്ന ഒരു കൃഷിക്കാരന്നു് ഇതു നിസ്സാരമായ ഒരു മുതൽമുടക്കായിരിയ്ക്കും. ഈ സാധനങ്ങളുപയോഗിച്ചു മണ്ണിൻെറ ഗുണങ്ങൾ നിൎണ്ണയിക്കുന്നതിന്ന രസതന്ത്രജ്ഞാനമുണ്ടായിരിക്കണമെന്നില്ല. ഇവയുടെ

പ്രയോഗസമ്പ്രദായം മനസ്സിലാക്കുന്നതിന്ന പീയെച്ച നിർണ്ണയിക്കുന്നവിധം ഇവിടെ വിവരിയ്ക്കാം.

ഇതിന്നായി നിശ്ചയിക്കപ്പെട്ടിട്ടുള്ള ഒരു പരിക്ഷണക്കുഴലിൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള രാസദ്രവ്യത്തിൽ കുറെ ഇടണം. അതിന്റെ ശേഷം നാം പരിശോധിയ്ക്കുവാൻ ഭാവിയ്ക്കുന്ന മണ്ണു കുറെ, കുഴലിലിടണം. ഇതെല്ലാം അളക്കുന്നതിന്ന വേണ്ട പാത്രങ്ങൾ പെട്ടിയിലുണ്ടായിരിയ്ക്കും. പിന്നീട്ട കുഴലിൽ കാണിച്ചിട്ടുള്ള ഒരു അടയാളംവരെ ശുദ്ധജലമൊഴിക്കണം. ഇതുകഴിഞ്ഞിട്ട കുഴലിൽ കാണുന്ന മറെറാരടയാളംവരെ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ഒരു ദ്രവ്യം ചേക്കണം. ഇതെല്ലാംകൂടെ കുലുക്കിയിളക്കി സ്വല്പനേരം വെച്ചിരുന്നാൽ മണ്ണ് അടിയിൽ തങ്ങുകയും അതിന്റെ മുകളിൽ തെളിനീർ പ്രത്യക്ഷമാകയുംചെയ്യും. ഈ തെളിനീരിന്ന ചുവപ്പ്, മഞ്ഞ, പച്ച, നീലം ഇത്യാദിവർണ്ണങ്ങളിൽ ഏതെങ്കിലുമൊന്നുണ്ടായിരിയ്ക്കും. മണ്ണിന്റെ പീയെച്ച് ഈ വർണ്ണത്തെ ആശ്രയിച്ചിരിയ്ക്കും. പല വർണ്ണങ്ങളും ഓരോ വർണ്ണവും സൂചിപ്പിയ്ക്കുന്ന പീയെച്ചപരിണാമവും അച്ചടിച്ചിട്ടുള്ള ഒരു കാർഡും സാമഗ്രികളുടെ കൂട്ടത്തിലുള്ളതുകൊണ്ട് തെളിനീരിന്റെ വർണ്ണം നിർണ്ണയിക്കുന്നതിൽ വലിയ പ്രമാദം കൃഷിക്കാരനുണ്ടാകയുമില്ല.

ഇങ്ങനെ പീയെച്ചപരിമാണം നിർണ്ണയിച്ചതിന്റെ ശേഷം തന്റെ നിലത്തിൽ കുമ്മായം ചേക്കണമോ വേണ്ടയോ എന്നും ഏതെല്ലാം എന്തുമാത്രം

കമ്മായം ചേക്കണമെന്നും കൃഷിക്കാരനുതന്നെ നിശ്ച യിക്കാം. കൃഷിക്കാരനു തന്റെ നിലത്തിലെ മണ്ണെടുത്തു ദൂരെയുള്ള ഒരു ഗവേഷണശാലയിലേക്കയച്ചു ഫലമറിയു ന്നതിനു വളരെക്കാലം കാത്തിരിക്കേണ്ട ആവശ്യമുണ്ടാകു ന്നില്ല. ഈ പരീക്ഷ പത്തോ പതിനഞ്ചോ മിനിട്ടു നേരംകൊണ്ടു് കൃഷിക്കാരനു തന്റെ സ്വന്തം സ്ഥല ത്തിരുന്നുതന്നെ നടത്താവുന്നതാകുന്നു. പൊട്ടാഷ് മുത ലായവയുടെ പരിമാണങ്ങൾ നിണ്ണയിച്ചു് ഇന്നയിന്ന വളങ്ങൾ ഇത്രയിത്ര ചേക്കണമെന്നു് തീരുമാനിയ്ക്കുന്ന തിനും ഇതുപോലെ സുകരങ്ങളായ പരീക്ഷകളുണ്ടു്.

ഈ സാധനങ്ങൾ ഓരോ കൃഷിക്കാരനും പ്രത്യേകം വരുത്തുവാൻ സാധിയ്ക്കും. പരീക്ഷകളും കൃഷിക്കാരനു തന്നെ നടത്താം. പിന്നെ, കൃഷിക്കാർ ഒരു സംഘമായി സംഘടിക്കേണ്ട ആവശ്യമെന്താണു്? സംഘത്തിനു കൊടു ക്കേണ്ട വരിപ്പണം ദുർവ്യയമാക്കുകയല്ലേ?

ദുർവ്യയമായിരിക്കുകയില്ല. ഇതെല്ലാം ശരിയായി നടക്കണമെങ്കിൽ ഒരു കേന്ദ്രമുണ്ടായിരിക്കണം. മണ്ണു പരിശോധിക്കുന്നതിനുവേണ്ട സാമഗ്രികളെല്ലാം വിത രണം ചെയ്യുന്ന ഒരു കേന്ദ്രമുണ്ടായിരിയ്ക്കുന്നതു സാധാരണ കൃഷിക്കാക്കെല്ലാം സൌകയ്യപ്രദമായിരിയ്ക്കും. ഇതുക ളെല്ലാം കുറേശ്ശ ദൂരദേശങ്ങളിൽ നിന്നു വരുത്തുന്നതിലുള്ള അസൌകയ്യംകൊണ്ടുതന്നെ പല കൃഷിക്കാരും ഇതൊന്നും വേണ്ടെന്നുവയ്ക്കും. സമീപത്തിൽ ഇതെല്ലാം സുലഭങ്ങളാ ണെങ്കിൽ മിക്കവരും ഈ കായ്യത്തിൽ ഉത്സാഹികളായി രിയ്ക്കും. പീയെച്ചു നിണ്ണയിക്കുന്നതിനു ശുദ്ധജലം വേണ

മെന്നു മുകളിൽ പറഞ്ഞിട്ടുണ്ടല്ലോ. ശുദ്ധജലമെന്നു പറഞ്ഞാൽ വെള്ളം ആവിയാക്കി, ആ ആവി തണുപ്പിച്ചെടുക്കുന്ന വെള്ളമാണ്. ഇതു് എല്ലാവക്കും ചെയ്യാവുന്നതാണെങ്കിലും അതിനുള്ള ബുദ്ധിമുട്ടുകൊണ്ടു പലരും മണ്ണുപരിശോധനയിൽ വിമുഖരായിത്തീരാൻ ഇടയുണ്ട്. താരതമ്യേന സുലഭമായ ഈ പദാത്ഥംപോലും കർഷകസംഘത്തിൽ നിന്നു വിതരണം ചെയ്താൽ അതു പ്രോത്സാഹജനകമായിരിക്കും.

ഇതുകൂടാതെയും മണ്ണുപരിശോധനയുടെ സാമഗ്രികൾ പ്രയോഗിയ്ക്കുന്നതിൽ ആദ്യകാലങ്ങളിലെങ്കിലും വിദഗ്ദ്ധോപദേശം കർഷകന് ആവശ്യമായിരിയ്ക്കാം. കർഷകന് ഒരു വിദഗ്ദ്ധനുണ്ടായിരിക്കണം. ഈ വിദഗ്ദ്ധൻ ചുററിനടന്ന് കൃഷിക്കാർക്ക് ഉപദേശം നല്കിക്കൊണ്ടിരിക്കേണ്ടതാകുന്നു. പല വണ്ണങ്ങൾ അച്ചടിച്ചിട്ടുള്ള കാഡ്ഡുകൾ നോക്കിയാണു പീയെച്ച് മുതലായവ നിണ്ണയിക്കേണ്ടതെന്നു പറഞ്ഞിട്ടുണ്ടല്ലോ. കാലക്രമേണ ഈ കാഡ്ഡുകളിലെ വണ്ണങ്ങൾക്കു വ്യത്യാസം വരുവാൻ ഇടയുണ്ട്. അമേരിക്കയിലെ കർഷകസംഘങ്ങളുടെ വിദഗ്ദ്ധന്മാർ കൃഷിക്കാരുടെ കൈവശമുള്ള കാഡ്ഡുകൾ പരിശോധിച്ച് അവയ്ക്കു നിറപ്പകർച്ച വന്നിട്ടുണ്ടെങ്കിൽ പുതിയ കാഡ്ഡുകൾ വിതരണം ചെയ്യുന്നു. ഇങ്ങനെയുള്ള പല കായ്യങ്ങൾക്കായിട്ടും ഓരോ കർഷകസംഘത്തിനും ഒരു വിദഗ്ദ്ധനെങ്കിലും ഉണ്ടായിരിക്കേണ്ടതാണ്. ഇതുകൾ കൂടാതെ സാധാരണ കൃഷിക്കാർക്ക് അശക്യമായിട്ടുള്ള പല ഗവേഷണങ്ങളും വിദഗ്ദ്ധൻ നടത്തിക്കൊണ്ടിരിക്കേണ്ടതാണ്.

കൃഷിക്കാരെക്കൊണ്ടുതന്നെ ഇങ്ങനെ മണ്ണുപരിശോധനയും മററും നടത്തിയ്ക്കുന്നതുകൊണ്ടു് അവരുടെ വീക്ഷണകോണത്തിൽതന്നെ വലിയ വ്യത്യാസം വരാറുണ്ടെന്നു പറയപ്പെടുന്നു. കൃഷിഫലം തലയിലെഴുത്തിനെ ആശ്രയിച്ചിരിക്കുമെന്നാണു് മിക്ക കൃഷിക്കാരുടേയും വിശ്വാസം. മണ്ണുകൾ തങ്ങൾതന്നെ പരിശോധിക്കുകയും മണ്ണിൻെറ ദോഷങ്ങൾക്കു പ്രതിവിധികൾ തങ്ങൾതന്നെ ചെയ്യുകയും പ്രതിവിധികളനുസരിച്ചു് കൃഷിഫലം വർദ്ധിച്ചുവരികയും ചെയ്യുമ്പോൾ, കൃഷിക്കാർ ശാസ്ത്രീയമായി കൃഷിചെയ്യുന്നതിൽ ഉത്സാഹവും വിദഗ്ദ്ധന്മാരിൽനിന്നു കൂടുതൽ വിജ്ഞാനം സമ്പാദിക്കുന്നതിൽ ഔൽസുക്യവുമുള്ളവരായിത്തീരാറുണ്ടെന്നു പറയപ്പെടുന്നു. ഇതു സംഭവ്യമാണെന്നു നമുക്കു കാണുകയും ചെയ്യാം.

[ഐ. സി. ചാക്കോ

---

പാഠം ൨.

## മന്ഥരയുടെ തന്ത്രം

(കിളിപ്പാട്ടു് — കാകളി)

അപ്പോൾ ത്രിവക്രയാം കുബ്ജയും മാനസേ
കല്പിച്ചുറച്ചുടൻ പ്രാസാദമേറിനാൾ.
വേഗേന ചെന്നോരു മന്ഥരയെക്കണ്ടു
കൈകേയിതാനുമവളോടു ചൊല്ലിനാൾ:—

"മന്ഥരേ, ചൊല്ലു നീ രാജ്യമെല്ലാടവു-
മെന്തൊരുമൂലമലങ്കരിച്ചീടുവാൻ?"
നാളീകലോചനനാകിയ രാമനു
നാളെയഭിഷേകമുണ്ടെന്നു നിർണ്ണയം.
ദുർഭഗേ, മൂഢേ, മഹാഗർവിതേ, കിട-
ന്നെപ്പൊഴും നീയുറങ്ങീടൊന്നറിയാതെ;
ഏറിയോരാപത്തു വന്നടുത്തു നിന-
ക്കാരുമൊരു ബന്ധുവില്ലെന്നു നിർണ്ണയം;
രാമാഭിഷേകമടുത്തനാളുണ്ടെടോ
കാമിനിമാർകുലമൌലിമാണിക്യമേ!"
ഇത്ഥമവൾ ചൊന്നതു കേട്ടു സംഭ്രമി-
ച്ചുത്ഥാനവും ചെയ്തു കേകയപുത്രിയും
ചിത്രമായോരു ചാമീകരനൂപുരം
ചിത്തമോദേന നൽകീടിനാളാദരാൽ

Context

"സന്തോഷമാർന്നിരിക്കുന്ന കാലത്തിങ്ക-
ലെന്തൊരു താപമുപാഗതമെന്നു നീ
ചൊല്ലുവാൻ കാരണം? ഞാനറിഞ്ഞീലതി-
നില്ലൊരവകാശമേതും നിരൂപിച്ചാൽ;
എന്നുടെ രാമകുമാരനോളം പ്രിയ-
മെന്നുള്ളിലാരെയുമില്ല മറ്റോർക്ക നീ.
അത്രയുമല്ല ഭരതനെക്കാൾ മമ-
പുത്രനാം രാമനെ സ്നേഹമെനിക്കേറും;
രാമനും കൌസല്യാദേവിയെക്കാളെന്നെ-
പ്രേമമേറും നൂനമില്ലൊരു സംശയം.
ഭക്തിയും വിശ്വാസവും ബഹുമാനവു-

മിത്ര മററാരെയുമില്ലെന്നറിക നീ;
നല്ല വസ്തുക്കളെനിക്കുതന്നേ മററു-
വല്ലവർക്കും കൊടുപ്പു മമ നന്ദനൻ;
ഇഷ്ടമല്ലാതൊരു വാക്കു പറകയി-
ല്ലൊട്ടുമേ ഭേദമവനില്ലൊരിക്കലും.
അശ്രാന്തമെന്നെയത്രേ മടിക്കൂടാതെ
ശുശ്രൂഷചെയ്യുന്നായം പ്രീതിപൂർവ്വകം;
മൂഢേ! നിനക്കെന്തു രാമങ്കൽ നിന്നൊരു
പേടിയുണ്ടാവാനവകാശമായതും?
സർവ്വജനപ്രിയനല്ലോ മമാത്മജൻ
നിർവ്വൈരമാനസൻ ശാന്തൻ ദയാപരൻ."

കേകയപുത്രിതൻ വാക്കുകൾ കേട്ടള-
വാകുലചേതസാ പിന്നെയും ചൊല്ലിനാൾ:—
"പാപേ! മഹാഭയകാരണം കേൾക്ക നീ
ഭൂപതി നിന്നെ വഞ്ചിച്ചതറിഞ്ഞീലേ?
തൽപുത്രനായ ഭരതനേയും ബലാൽ
തൽപ്രിയനായ ശത്രുഘ്നനേയും നൃപൻ
മാതുലനെക്കാണ്മതിന്നായയച്ചതും
ചേതസി കല്പിച്ചുകൊണ്ടുതന്നെയിതും;
രാജ്യാഭിഷേകം കൃതം രാമനെങ്കിലോ
രാജ്യാനുഭൂതി സൌമിത്രിയ്ക്കും നിർണ്ണയം.
ഭാഗ്യമത്രേ സുമിത്രയ്ക്കുതും കണ്ടു നിർ-
ഭാഗ്യയായോരു നീ ദാസിയായ് നിത്യവും
കൌസല്യതന്നെപ്പരിചരിച്ചീടുക
കൌസല്യാനന്ദനൻ തന്നെബ് ഭരതനും

സേവിച്ചുകൊണ്ടു പൊറുക്കെന്നേയും വരും
ഭാവിയ്ക്കയുംവേണ്ട രാജത്വമേതുമേ;
നാട്ടിൽനിന്നാട്ടിക്കളകിലുമാമൊരു
വാട്ടം വരാതെ വധിച്ചീടുകിലുമാം;
ഉത്സാഹമുണ്ടു നിനക്കെങ്കിലിക്കാലം
തത്സുതൻ തന്നെ വാഴിക്കും നരവരൻ.
രാമനിരേഴാണ്ടു കാനനവാസവും
ഭൂമിപാലാജ്ഞയാ ചെയ്യുമാറാക്കണം
നാടടക്കം ഭരതന്നും വരുമതി-
പ്രൌഢകീൎത്ത്യാ നിങ്ങൾക്കും വസിയ്ക്കാം ചിരം;
വേണമെന്നാകിലതിന്നൊരുപായവും
പ്രാണസമേ! തവ ചൊല്ലിത്തരുവൻ ഞാൻ.
ധീരതയോടിനി ക്ഷിപ്രമിപ്പോൾ ക്രോധാ-
ഗാരം പ്രവിശ്യ കോപേന കിടക്ക നീ.
ആഭരണങ്ങളും പൊട്ടിച്ചെറിഞ്ഞതി-
ശോഭപൂണ്ടോരു കാൎക്കുന്തലഴിച്ചിട്ടു,
പൂമേനിയും പൊടികൊണ്ടണിഞ്ഞിട്ടിഹ
ഭൂമിയിൽത്തന്നെ മലിനാംബരത്തോടും
കണ്ണുനീരാലേ മുഖവും മുലകളും
നന്നായ് നനച്ചു കരഞ്ഞുകരഞ്ഞുകൊ-
ണ്ടൎത്ഥിച്ചുകൊൾക വരദ്വയം, ഭൂപതി
സത്യം പറഞ്ഞാലുറപ്പിച്ചു മാനസം."

മന്ഥര ചൊന്നപോലെയതിന്നേതുമൊ-
രന്തരംകൂടാതെ ചെന്നു കൈകേയിയും

പത്ഥ്യമിതൊക്കെത്തെന്നിക്കെന്നു കല്പിച്ചു
ചിത്തമോഹേന കോപാലയേ മേവിനാൾ.
കൈകേയി മന്ഥരയോടുചൊന്നാൾ:—"ഇനി
രാഘവൻ കാനനത്തിന്നു പോവോളവും
ഞാനിവിടെക്കിടന്നീടുവനല്ലായ്കിൽ
പ്രാണനേയും കളഞ്ഞീടുവൻ നിർണ്ണയം;
ഭൂപരിത്രാണാർത്ഥമിന്നു ഭരതനു
ഭൂപതിചെയ്യാനഭിഷേകമെങ്കിൽ ഞാൻ
വേറേ നിനക്കു ഭോഗാർത്ഥമായ് നൽകുവൻ
നൂറുദേശങ്ങളതിനില്ല സംശയം"
"എള്ളുമിതിന്നൊരിളക്കം വരായ്കിൽ നീ
ചേതസി ചിന്തിച്ചകാര്യം വരും ദൃഢം."
എന്നു പറഞ്ഞു പോയീടിനാൾ മന്ഥര
പിന്നെയവ്വണ്ണമനുഷ്ഠിച്ചു രാജ്ഞിയും.

രാമായണം] [എഴുത്തച്ഛൻ

---

പാഠം ൩.

# യുവാൻചാങ്ങ് വിടവാങ്ങുന്നു

ഉദയസൂര്യന്റെ ചെങ്കതിരുകൾ ഗംഗയുടെ വെളുപ്പും യമുനയുടെ നീലിച്ചനിറമുള്ള ജലധാരകളിൽ വീണു തിളങ്ങുന്നു. ഈ നദികളുടെ സംഗമത്തിന്നു തൊട്ടു പടിഞ്ഞാറു അഞ്ചു ചതുരശ്രനാഴികയോളം പരന്ന മണൽത്തിട്ടാണു്. അതിൽ അമ്പതിനായിരത്തില

ധികം ആളുകൾ കൂടിയിട്ടുണ്ട്. ഭാരതവർഷത്തിന്റെ എല്ലാ ഭാഗങ്ങളിൽനിന്നും വന്നവരുണ്ട് ആ പുരുഷാരത്തിൽ. മഞ്ഞ മുണ്ടുടുത്ത്, തല മൊട്ടയടിച്ച്, വിശറിയും ചുരയ്ക്കത്തൊണ്ടുമേന്തിയ ബൌദ്ധഭിക്ഷുക്കളോടൊപ്പം വെള്ളവസ്ത്രം ധരിച്ച്, ചുമലിൽ പൂണുലും തലയുടെ പിന്നിൽ കുടുമയും ഉള്ള ബ്രാഹ്മണരേയും അവിടെ കാണാം. കഴുത്തിലും കാതിലും രുദ്രാക്ഷമാലയും തലയിൽ ജടയും കൈയിൽ ത്രിശൂലവും ഉടലാകെ ഭസ്മലേപനവുമുള്ള പാശുപതന്മാരാണ് ഒരു ഭാഗത്ത്. നഖവും രോമവും നീട്ടി, ജനിച്ചവേഷത്തിൽ നടക്കുന്ന ദിഗംബരജൈനരാണ് മറെറാരുവശത്ത്. കറുത്തുകുറിയ ദ്രാവിഡരും, വെളുത്തുനെടിയ അതിർത്തിദേശക്കാരും, മഞ്ഞച്ച, മൂക്കു പതിഞ്ഞ ബർമ്മാക്കാരും ആ സംഘത്തിൽ തോളോടുതോളുരുമ്മി നിലകൊള്ളുന്നു. കച്ചവടക്കാരും കർഷകരും പ്രഭുക്കളും ഭിക്ഷുക്കളും പടയാളികളും പണ്ഡിതന്മാരും—വലിയ ഇന്ത്യയുടെ ചെറിയ ഒരു പതിപ്പായിരുന്നു—ആ ആൾക്കൂട്ടം.

മണൽപ്പരപ്പിന്റെ നടുവിൽ, ഏകദേശം ആയിരം [illegible]ടിസ്ഥലം മുള വാരി വേലികെട്ടിത്തിരിച്ചിട്ടുണ്ട്. വേലിക്കകത്ത് ഓലമേഞ്ഞ മുപ്പതോളം കുടിലുകൾ കാണാം. ചുമരുകളില്ലാത്ത ആ കുടിലുകളിൽ ഒരു പത്തുനാൾ മുമ്പുവരെ ഇൻഡ്യയിലെ അപരിമിതമായ ധനസഞ്ചയം കൊണ്ടുവന്നു കൂമ്പാരം കൂട്ടിയിരിക്കുകയായിരുന്നു. ഗോൽക്കൊണ്ടയിലേയും ബീദാറിലേയും ഖനികൾ പെററ രത്നങ്ങളായിരുന്നു ഒരു കുടിലിലെങ്കിൽ,

994/51

താമ്രവർണ്ണി കിഴക്കൻ കടലിൽ വീഴുന്നിടത്തെ മുത്തുകളാ
യിരുന്നു മറെറാന്നിൽ. പലതരം പൊൻനാണ്യങ്ങൾ
കുന്നിച്ചുകിടന്നിരുന്നിടത്ത് വിവിധങ്ങളായ വെള്ളി
നാണ്യങ്ങൾ കുന്നുയർന്നു കാണാമായിരുന്നു. ബംഗാളത്തു
നെയ്ത്ത തങ്കക്കസവുള്ള പട്ടുവസ്ത്രങ്ങളും, കാശ്മീരിൽ ഉണ്ടാ
ക്കിയ നേർത്തുമിനുത്ത കമ്പിളിത്തുണികളും, തമിഴ്നാട്ടിൽ
നിർമ്മിച്ച വർണ്ണോജ്ജ്വലങ്ങളായ ചേലകളും ആ കൂടാര
ങ്ങളിൽ കൊണ്ടുവന്നു സംഭരിച്ചിരുന്നു. മുളവേലിക്കു
പുറമെയുള്ള നെടുമ്പുരകളിൽ, വന്നവരെയെല്ലാം സുഭി
ക്ഷമായി ഊട്ടുവാൻ വേണ്ട ഭക്ഷണദ്രവ്യങ്ങളായിരുന്നു.
അവയ്ക്കുമപ്പുറത്താണ് ആയിരമായിരം ആളുകൾക്ക്
ഒരുമിച്ചിരുന്നു വിശ്രമിക്കാവുന്ന പിരാപ്പന്തലുകൾ. ഉത്തര
ഭാരതത്തിലെ രാജാധിരാജനായ ഹർഷവർദ്ധനൻ തന്റെ
വിശാലവും സമൃദ്ധവുമായ സാമ്രാജ്യത്തിൽനിന്ന് കഴിഞ്ഞ
അഞ്ചു വർഷങ്ങൾക്കുള്ളിൽ ശേഖരിച്ച ധനമത്രയും ദാനം
ചെയ്തതു് ഇവിടെവെച്ചാണ്. എഴുപത്തിനാലു
ദിവസങ്ങൾ വേണ്ടിവന്നു ദാദ്ദ്രേഹത്തിന്ന് ഈ ദാനസത്രം
മുഴുമിക്കുവാൻ. സ്വർണ്ണംകൊണ്ട് ആൾവലിപ്പത്തിൽ
തീർത്ത ഒരു ബുദ്ധപ്രതിമയുടെ മുമ്പിൽ വെച്ചായിരുന്നു
ഒന്നാംദിവസത്തെ ദാനം. രണ്ടാംദിവസം സൂര്യന്റെയും
മൂന്നാംദിവസം ശിവന്റെയും സ്വർണ്ണപ്രതിമകളുടെ
മുമ്പിൽനിന്ന് ചക്രവർത്തി വിശിഷ്ടരായ വ്യക്തികൾക്കു
ദാനങ്ങൾ നൽകി. നാലാംദിവസം പതിനായിരം ബൌദ്ധ
ഭിക്ഷുക്കളാണ് ദാനം പ്രതിഗ്രഹിച്ചതു്. ഓരോരുത്തനും
നൂറു സ്വർണ്ണനാണ്യവും ഒരു മുത്തും ഒരു മികച്ച പരുത്തി

ത്തുണിയുടൊപ്പം നൽകപ്പെട്ടു ദാനം വാങ്ങിപ്പോകുന്ന
വർക്കു, സന്ദർശകർക്കും, സ്മൃതിക്ഷമമായി ദക്ഷിണവും
പൂക്കളും കളഭവും സമ്മാനിച്ചിരുന്നു. പിന്നീട് ഇരു-
പതുദിവസം ബ്രാഹ്മണർക്കായിരുന്നു ദക്ഷിണ. അതു
കഴിഞ്ഞു പത്തുദിവസം അന്യമതക്കാർക്കു, പത്തുദിവസം
അന്യനാട്ടുകാർക്കു ദാനങ്ങൾ നൽകി. പിന്നെ നിരന്തരം
ഒരു മാസത്തോളം ദരിദ്രരും, അനാഥരും, അംഗഭംഗ
മുള്ളവരും വന്നു രാജസൽക്കാരം സ്വീകരിച്ചു. അവ
സാനത്തെ ദിവസം ചക്രവർത്തി തന്റെ കിരീടം, കുണ്ഡ
ലങ്ങൾ, മോതിരങ്ങൾ, അരപ്പട്ട, മെതിയടികൾ എന്നിവ
കൂടി അർത്ഥികൾക്കു നൽകി. കസവുകരയുള്ള ഉത്ത
രീയം എടുത്തുകൊടുത്തശേഷം, അനുജത്തിയും വിധവയു
മായ രാജ്യശ്രീ നൽകിയ ഒരു പഴയ പരുത്തിത്തുണി
വാങ്ങിയുടുത്ത് അദ്ദേഹം അതുവരെ ധരിച്ചിരുന്ന പട്ടു
വസ്ത്രംകൂടി അഴിച്ച് അവസാനത്തെ യാചകനു സമ്മാ
നിച്ചു. അങ്ങനെ ആ സർവസ്വദാനം കഴിഞ്ഞിട്ട് അന്നേയ്ക്കു
പത്തു ദിവസമായിരിക്കുന്നു.

ഇന്ന് ആളുകൾക്ക് ഒന്നും കിട്ടാനില്ല. ഹർഷ
വർദ്ധനചക്രവർത്തി ഇന്നു നിർധനനാണു. അദ്ദേഹം
ഉണ്ണുന്നതു മൺചട്ടിയിൽ, കിടക്കുന്നതു വെറും തറയിലും.
എന്നിട്ടും പതിവില്ലാത്തത്ര ആളുകൾ എന്തേ ഈ ഇള
വെയിലിൽ പ്രയാഗയിലെ മണൽപ്പരപ്പിൽ വന്നുകൂടാൻ?

കാരണമുണ്ട്. യുവാൻചാങ്ങ് വിടവാങ്ങുന്ന
ദിവസമാണിന്ന്. ജ്ഞാനതൃഷ്ണയാൽ പ്രേരിതനായ ആ
തീർത്ഥാടകൻ അകലെ ചീനത്തുനിന്നും ഭാരതത്തിൽ

വന്നിട്ടു്, വളരെ ആണ്ടുകളായി. കാഞ്ചി, നാളന്ദ മുതലായ ഇന്ത്യയിലെ ജ്ഞാനകേന്ദ്രങ്ങളിൽ പഠിച്ചും പഠിപ്പിച്ചും അദ്ദേഹം വളരെക്കാലം കഴിച്ചുകൂട്ടി. അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിന്റെയും പരിശുദ്ധിയുടേയും പ്രശസ്തി ഉത്തരപഥത്തിലാകെ പരന്നിട്ടും നാളുകൾ വളരെയായി. ഇന്നു് അദ്ദേഹം തന്റെ കർമ്മക്ഷേത്രമായ ചീനയിലേയ്ക്കു തന്നെ മടങ്ങുകയാണു്. രാജോചിതമായ ഒരു യാത്രയയപ്പാണു് ഇന്ത്യയിലെ ചക്രവർത്തി ചീനയിലെ ഭിക്ഷുവിനു നൽകുന്നതു്. അത്രയുമാളുകൾ ഗംഗായമുനാസംഗമത്തിൽ വന്നുകൂടിയിട്ടുള്ളതു്, ലോകപൂജ്യനായ ആ ചീനനെ അവസാനമായൊന്നു കാണുവാനാണു്.

യുവാൻചാങ്ങിനെ ഹർഷന്റെ മുമ്പിൽ ആദ്യമായി കൊണ്ടുവന്നതു് അദ്ദേഹത്തിന്റെ സുഹൃത്തും ആസ്സാമിലെ രാജാവുമായ കുമാരരാജനായിരുന്നു. മുമ്പേ തന്നെ കേട്ടു പരിചയമായിരുന്ന ആ ചീനപണ്ഡിതനെ കണ്ടു സംസാരിച്ചതോടെ ചക്രവർത്തിക്കു് അദ്ദേഹത്തോടുള്ള ആദരവിനു് അതിരില്ലാതായി. കാലപ്രവാഹത്തിൽ അനാചാരങ്ങൾ അടിഞ്ഞുകയറി ജീർണ്ണിച്ചുതുടങ്ങിയ ബുദ്ധമതം പരിഷ്കരിക്കുകയും, ബുദ്ധവചനങ്ങൾ വീണ്ടുമൊന്നു വിശദീകരിക്കുകയും വേണമെന്നു് ഹർഷൻ മുമ്പു വിചാരിച്ചിരുന്നതാണു്. യുവാൻചാങ്ങിന്റെ സാന്നിധ്യം അതിനുപകരിച്ചു. കാന്യകുബ്ജത്തിൽവെച്ചു് ആഴ്ചകളോളം നീണ്ടുനിന്ന ഒരു ധർമ്മപരിഷത്തു് ചക്രവർത്തി വിളിച്ചുകൂട്ടി. ഇരുപതു രാജാക്കന്മാരും, അനേകം പണ്ഡിതന്മാരും, കണക്കററ ജനങ്ങളും ഈ സഭയിൽ

സന്നിഹിതരായിരുന്നു. ഇവിടെ വച്ച് മഹായാന ബുദ്ധമതത്തിന്റെ തത്വങ്ങൾ വിവരിച്ചുകൊണ്ട് യുവാൻചാങ്ങ് ചെയ്ത പ്രഭാഷണങ്ങൾ കേൾക്കേണ്ടവയായിരുന്നു. അദ്ദേഹം ഉന്നയിച്ച വാദങ്ങൾക്കെതിർ പറയുവാൻ ഒരൊററ ആളും മുന്നോട്ടുവന്നില്ല. സന്തുഷ്ടനായ ഹർഷൻ ആ ചീനന്ന് പതിനായിരം സ്വർണ്ണനാണ്യവും മുപ്പതിനായിരം വെള്ളിനാണ്യങ്ങളും നൂറു കസവുടുപ്പുകളും സമ്മാനിച്ചു. പക്ഷെ വിരക്തനായ ആ ഭിക്ഷുവുണ്ടോ എന്തെങ്കിലും ഒന്ന് സ്വീകരിക്കുന്നു?

ധർമ്മപരിഷത്ത് അവസാനിച്ച ഉടനെയാണ് ഹർഷൻ ആണ്ടുവർഷത്തിലൊരിക്കൽ പ്രയാഗയിൽ വെച്ചു നടത്താറുള്ള സർവ്വസ്വദാനത്തിനു പുറപ്പെട്ടത്. യുവാൻചാങ്ങും, ധർമ്മസഭയിൽ സന്നിഹിതരായിരുന്ന ഇരുപതു രാജാക്കന്മാരും ഇവിടെയും ഹർഷന്റെ അതിഥികളായിരുന്നു. ഗംഗായമുനകളിൽ നങ്കൂരമിട്ടു കിടക്കുന്ന പത്തേമാരികളിലും, മണൽപ്പുറത്തുള്ള കൂടാരങ്ങളിലുമായി താമസിക്കുകയാണ് ആ രാജാക്കന്മാർ. ഇവരിൽ വലഭിയിലെ രാജാവായ ധ്രുവഭട്ടനും വംഗരാജാവായ ഉദിതനും ഏഷ്യയുടെ അതിർത്തികടക്കുംവരെ യുവാൻചാങ്ങിനെ അനുഗമിക്കുന്നതായിരിക്കും.

പെരുമ്പറകൾ മുഴങ്ങിത്തുടങ്ങി. പല ആകൃതികളിലുള്ള കാഹളങ്ങൾ പല ധ്വനികളുളവാക്കി. ഈ വിവിധവാദ്യങ്ങളുടെ സമ്മേളനം ഗംഭീരസുന്ദരമായ ഒരു ശബ്ദപ്രവാഹം അവിടെ സൃഷ്ടിച്ചു. ജനങ്ങൾ അക്ഷമരായി, കാൽവിരലുകളുന്നിനിന്ന് എത്തിനോക്കുന്നു.

അവരുടെ നേത്രങ്ങൾ, പായുന്നതു് ഗംഗാതട്ടിന്റെ വടക്കേക്കരയിലുള്ള ഒരുയർന്ന കൂടാരത്തിന്റെ ഉമ്മറത്തേക്കാണു്. അതാ, കൂടാരത്തിന്റെ വാതിലിൽ തൂക്കിയ വെളിയട ഒരു ഭാഗത്തേക്കു നീങ്ങുന്നു. വെളുത്തുയർന്നു് സുന്ദരശരീരനായ ഒരു മധ്യവയസ്കൻ അവിടെ പ്രത്യക്ഷനാകുന്നു. ആളുകൾ “ജയ! ജയ! ഹർഷവർദ്ധന!” എന്നു് ആർത്തുവിളിക്കുന്നു. അതേ, ഭാരതചക്രവർത്തിയായ ഹർഷവർദ്ധനനാണു് അവിടെ മന്ദസ്മിതവുമായി പ്രത്യക്ഷപ്പെട്ടതു്. എന്തു രാജോചിതമായ വിനയവും ഗാംഭീര്യവുമാണു് ആ മുഖത്തു്!

അദ്ദേഹത്തിന്റെ തൊട്ടുപിന്നിൽ രാജ്യശ്രീ നില്ക്കുന്നു. പാവം ദുഃഖാനുഭവത്തിലാണു് അവളുടെ വിധി. വിവാഹം കഴിഞ്ഞു് ഏറെ താമസിയാതെ അവൾ വിധവയായി. കാന്യകുബ്ജാധിപതിയായിരുന്ന അവളുടെ ഭർത്താവിനെ ചതിയിൽ നിഗ്രഹിച്ച മാളവ രാജാവു് അവളെ ഇരിമ്പുചങ്ങലകൊണ്ടു് തളച്ചു് കാരാഗൃഹത്തിലടയ്ക്കുകയുംകൂടി ചെയ്തു. അവളെ മോചിപ്പിക്കുവാൻ ചെന്ന മൂത്ത ജ്യേഷ്ഠനായ രാജ്യവർദ്ധനനും അകാലമൃത്യു നേരിട്ടു. ഒരു വിധത്തിൽ തടവിൽനിന്നു തപ്പിപ്പിഴച്ചു് അവൾ കാട്ടിൽ അലഞ്ഞുനടന്നു. ഒടുവിൽ അഗ്നിയിൽ ചാടി ആത്മഹത്യചെയ്യുവാനൊരുങ്ങി. ഭാഗ്യവശാൽ ആ സമയത്തു് അവിടെ എത്തിയ ഹർഷവർദ്ധനൻ അവളെ ആ പ്രയത്നത്തിൽനിന്നു തടഞ്ഞു. അന്നു മുതൽ ആ ഉടപ്പിറപ്പുകൾ പിരിഞ്ഞിരുന്നിട്ടില്ല. ഉടലുകൾ രണ്ടാണെങ്കിലും അവരുടെ ആത്മാവൊന്നാണു്. ഹർഷൻ വിശാലമായ ഭാരതസാമ്രാജ്യം ഭരിക്കുന്നതു തന്റെയെന്നപോലെ രാജ്യശ്രീയുടെയും പേരിലാണു്.

രാജ്യശ്രീയുടെ പിന്നിൽ മഞ്ഞവസ്ത്രം ഇടംതോളം ചുററിയുടുത്തു് മുണ്ഡിതമസ്തകനായി കാണുന്ന ആ മനുഷ്യൻ — അതേ, അദ്ദേഹമാണു് ചീനക്കാരനായ യുവാൻ ചാങ്ങ്. ഇന്ത്യയിലെ ജ്ഞാനസ്രോതസ്സുകളിൽ ചിത്തദാഹം തീർത്ത സാഹസികനായ ആ തീർത്ഥയാത്രക്കാരൻ, ചിരകാലാർജ്ജിതമായ തന്റെ ബൌദ്ധധർമ്മജ്ഞാനം സ്വന്തം നാട്ടുകാർക്കിടയിൽ പ്രചരിപ്പിക്കുവാൻ വെമ്പൽ കൊള്ളുകയാണു്. ബുദ്ധഗയയിൽ ഉദിച്ച സൂര്യപ്രഭ വേണം മഞ്ഞപ്പുഴയുടെ തീരത്തിലെ ഇരുട്ടകററുവാൻ. ചക്രവർത്തിയുടെ നിർബ്ബന്ധപൂർവ്വമായ ക്ഷണംകൊണ്ടു മാത്രമാണു് അദ്ദേഹം ദാനസത്രം കഴിയുംവരെ പ്രയാഗയിൽ പാർത്തതുതന്നെ.

ഹർഷനും രാജ്യശ്രീയും ആ ചീനന്റെ പാദങ്ങളിൽ നമസ്കരിച്ചു. അദ്ദേഹം അവരെ പിടിച്ചെഴുന്നേല്പിച്ച് ആശീർവദിച്ചു. അടുത്തമുറ കുമാരരാജന്റേതാണു്. അദ്ദേഹമതാ, തന്റെ കിരീടം ഊരി യുവാൻ ചാങ്ങിനു് അടിയറവെയ്ക്കുന്നു. പക്ഷേ, ഭിക്ഷുവിന്നെന്തിനാണു കിരീടം? കുമാരരാജന്റെ അനുചരന്മാർ ചുമന്നുകൊണ്ടുവന്ന സമ്മാനങ്ങളുടെ കൂട്ടത്തിൽനിന്നും, പരുക്കൻ കമ്പിളികൊണ്ടുള്ള ഒരു മേലങ്കിമാത്രമാണു് അദ്ദേഹം സ്വീകരിച്ചതു് — വഴിയിൽ കടുത്ത തണുപ്പുണ്ടു്.

ഭാരതത്തിന്റെ സീമാന്തംവരെ യുവാൻ ചാങ്ങിനെ അനുഗമിക്കുവാൻ നിയുക്തനായ ഉദിതൻ ഒരു കോപ്പണിഞ്ഞ കുതിരയെ നടത്തിക്കൊണ്ടുവന്നു. ഉദിതന്റെ ചുമലിൽത്താങ്ങി ചീനൻ ആ കുതിരപ്പുറത്തു കയറി, യുവാൻചാങ്ങിന്റെ വലിയ ഗ്രന്ഥശേഖരം കയററിയ

ഒരാന അടുത്തുതന്നെ തയ്യാറായി നില്പുണ്ട്. അതാ, ഉദിതനും. മററു അനുയാത്രികനായ ധ്രുവഭട്ടനും അശ്വാരൂഢരായി മുന്നോട്ടുവരുന്നു എല്ലാം തയ്യാറായി. മംഗളശംഖങ്ങൾ മുഴങ്ങി. കാഹളങ്ങൾ ആർത്തു. പെരുമ്പറകൾ തിമർത്തു. ആ സംഘം പുറപ്പെട്ടു

ഹർഷനും രാജ്യശ്രീയും യുവാൻചാങ്ങിന്റെ കുതിരയുടെ ഇരുവശങ്ങളിലുമായി നടക്കുകയാണ്. യുവാൻ ചാങ്ങ് കടിഞ്ഞാൺ വലിച്ചു കുതിരയെ നിർത്തി. ഹർഷൻ അവസാനമായി ഒരിക്കൽകൂടി ഭക്തിപൂർവ്വം കൈകൾ കൂപ്പി. രാജ്യശ്രീ ജ്യേഷ്ഠനെ അനുകരിച്ചു. സന്ന്യാസി അവരെ വീണ്ടും അനുഗ്രഹിച്ചു. കണ്ണുകൾ നിറഞ്ഞുകൊണ്ട് ഹർഷൻ പറഞ്ഞു:— "ഭഗവാൻ ബുദ്ധൻ ശിഷ്യരോടുപദേശിച്ചതുപോലെ, ബഹുജനങ്ങളുടെ ഹിതത്തിനും സുഖത്തിനുംവേണ്ടി, എല്ലാ ചരാചരങ്ങൾക്കും ഉപകരിക്കുവാൻ വേണ്ടി, അങ്ങു സഞ്ചരിക്കുക—അങ്ങേക്കു നല്ലതു വരട്ടെ"

ജനക്കൂട്ടം ആർത്തുവിളിച്ചു.

[എൻ. വി. കൃഷ്ണവാരിയർ

## പാഠം ൪.

# മയന്റെ മായാസഭ

സാദരമേവം പറഞ്ഞു മയൻ ഗുരു-
പാദസരോജങ്ങളോർത്തുടനേ
വേദിയന്മാരെ വണങ്ങി മുദാ നാലു
വേദങ്ങളേയും നമസ്കരിച്ചു;
കോടാലി കയ്യിലെടുത്തു മെല്ലെയൊട്ടും
കോടമാത തഞ്ചത്തിൽ താണുനിന്നു,
വാടാതെ കോടാലികൊണ്ടൊരു താമസം-
കൂടാതെ വെട്ടി മഹീതലത്തിൽ,
തെല്ലു പിറകോട്ടു മാറിനിന്നു പത്തു-
കല്ലു ജപിച്ചങ്ങെറിഞ്ഞളവേ
മെല്ലെന്നു ഭൂമി പിളർന്നു പുറപ്പെട്ടു
നല്ലൊരു പൊന്മണിമൌലികാളം;
ഉത്തുംഗഗോപുരശൃംഗങ്ങളും നിന്നു
കത്തുന്ന തീക്കനലെന്നപോലെ
പത്തരമാററുള്ള തങ്കപ്രകാശത്തെ-
ക്കത്തിക്കവർന്ന നിറംകലരും
പത്തനപംക്തി നിരക്കെപ്പുറപ്പെട്ടു
പത്തുദിക്കൊക്കെ പ്രകാശത്തോടെ;
മുത്തും പവിഴം മരതകം മാണിക്യ-
മൊത്തു വിളങ്ങും മതിലുകളും,
അച്ഛസ്ഫടികപ്രദേശങ്ങളും പിന്നെ
സ്വച്ഛങ്ങളാകും തടാകങ്ങളും,

പച്ചക്കല്ലൊത്ത നിലത്തൊഴുകും നദീ-
കച്ഛത്തിലുത്തമവൃക്ഷങ്ങളും,
ഉച്ചത്തിലുള്ളോരെഴുനിലമാടങ്ങൾ
മെച്ചത്തിൽ മാളികാവീഥികളും,
മച്ചുമറകളും മാടപ്പുരകളും
മററും പല പല ഗേഹങ്ങളും,
കൊട്ടിലും കട്ടിലും മേക്കട്ടി മെത്തകൾ
തട്ടും പതിനെട്ടുകെട്ടുകളും,
പട്ടുകൾകൊണ്ടു വിതാനങ്ങളും മണി-
ക്കൊട്ടത്തളങ്ങൾ പുറത്തളവും,
നാടകശാലകൾ വാട കിടങ്ങുകൾ
ഖേടകഖേടികൾ വീടുകളും,
ഘോടകശാലകൾ ഹാടകശാലകൾ
പാഠകശാലാവിശേഷങ്ങളും,
അട്ടങ്ങളും മണിഘട്ടങ്ങളും പല
ചട്ടങ്ങളങ്ങനെ ഭംഗിയോടെ
പെട്ടെന്നു വന്നു പ്രകാശിച്ചു, വിസ്മയ-
മൊട്ടല്ല പിട്ടല്ലിതൊന്നുമഹോ!
വെള്ളപ്പളുങ്കു പതിച്ചുള്ള തോട്ടുകൾ
വെള്ളം നിറഞ്ഞങ്ങു നിൽക്കുന്നേരം
ഉള്ളിലെ സച്ഛതകൊണ്ടിപ്രദേശത്തു
വെള്ളമില്ലെന്നു ഭ്രമിച്ചുപോകും;
വെള്ളമില്ലാത്ത പ്രദേശങ്ങളിൽ പിന്നെ
വെള്ളം വളരെയുണ്ടെന്നു തോന്നും;

ഉള്ളം ഭ്രമിപ്പിപ്പാനുള്ളവിധം പുന
രുള്ളതശേഷമവിടെക്കാണാം;
കള്ളം മനക്കാമ്പിലുള്ള ജനത്തിന്റെ
തള്ളലും തുള്ളലും നിത്തീടുവാൻ
കള്ളപ്രയോഗങ്ങളിങ്ങനെ നിർമ്മിച്ചു,
കള്ളനേ കള്ളമറിഞ്ഞുകൂടൂ.
ദ്വാരമില്ലാത്തോരു ഭിത്തികളിൽ പിന്നെ
ദ്വാരമുണ്ടെന്നു ഭ്രമിച്ചുപോകും.
സാരമില്ലാത്ത ജനങ്ങൾ വന്നാലിഹ
പാരമുഴന്നു വലഞ്ഞുപോകും;
പിന്നെക്കതകുള്ള ദിക്കിൽ കതകക-
ളില്ലെന്നു ബോധിച്ചു മാറിപ്പോരും;
അന്യത്ര വാതിലെന്നോത്തങ്ങവിടത്തിൽ
ചെന്നു തലതല്ലി വാങ്ങിപ്പോരും;
കുണ്ടുള്ള ദിക്കുകൾ കണ്ടറിയത്തില്ല
കുന്നുള്ള ദിക്കുമപ്പണ്ണം തന്നെ;
പണ്ടുള്ളതൊക്കെ മറിച്ചുകല്പിച്ചതു
കണ്ടുനടക്കണമെല്ലാവരും;
തണ്ടുതപ്പിത്തരം കാട്ടുന്ന കൂട്ടത്തെ-
ക്കൊണ്ടു തരംകെടുത്തീടുമിപ്പോൾ;
കണ്ടകന്മാരെയും കശ്മലന്മാരെയും
ചെണ്ടകൊട്ടിപ്പാനിവണ്ണമാക്കി,
കണ്ടവർക്കൊക്കെയൊന്നൊന്നു വന്നു കരേറുവാൻ
പണ്ടത്തെപ്പോലെയെല്ലാം തല്ലിപ്പോൾ.

സ്ഥായിക്കാരന്മാരെ ക്കൂട്ടാതൊരുത്തനും
കോയിക്കൽ ചെന്നു കരേറിക്കൂടാ;
ഓതിക്കൻനമ്പൂരിമാരെങ്കിലുമങ്ങു
ബോധിക്കാതുള്ളിൽ കടപ്പാൻമേലാ.
നോക്കുന്ന ദിക്കിലെ വാതിൽക്കൽ വാതിൽക്കൽ
തോക്കും പിടിച്ചുള്ള കാവൽക്കാരും,
പാക്കുന്നതുണ്ടതു കൊണ്ടിസ്സദനത്തി-
ലാക്കും കരേറുക സാദ്ധ്യമല്ല.

... ... ... ... ... ... . . . . . . . . . . .

ധർമ്മങ്ങൾകൊണ്ടു ജഗത്തു ജയിച്ചോരു
ധർമ്മാത്മജന്നു വസിച്ചരുൾവാൻ
ശർമ്മാനുകൂലം ചമച്ചു സഭ വിശ്വ—
കർമ്മാവിനേക്കാൾ വിദഗ്ദ്ധൻ മയൻ.

സഭാപ്രവേശം]  [കുഞ്ചൻനമ്പ്യാർ

---

പാഠം ൬.

## കലകൾ

(സംഭാഷണം)

ലീലയും ലില്ലിയും രണ്ടു വിദ്യാർത്ഥിനികളാണു്. രണ്ടുപേൎക്കും കലാപരമായ വാസനയും ഔത്സുക്യവുമുണ്ടു്. നൃത്തത്തിലും സംഗീതത്തിലുമാണു് അവൎക്കു് അധികം താൽപ്പര്യം. രഞ്ജിനി ചിത്രമെഴുത്തു കുറച്ചൊക്കെ പഠിച്ചിട്ടുള്ള ഒരദ്ധ്യാപികയാണു്. ലീലയും

ലില്ലിയും വസന്തിയുടെ മുൻഭാഗത്തുള്ള തൈമാവിന്റെ നിഴലിൽ സംസാരിച്ചുകൊണ്ടിരിക്കയാണ്. രഞ്ജിനി അവരുടെ സംഭാഷണത്തിൽ പങ്കുകൊണ്ടു് അല്പം മാറി പുൽത്തകടിയിൽ ഇരിക്കുന്നു.

രഞ്ജിനി:— നൃത്തം കാണാൻ ഇന്നലെ നങ്ങൾ രണ്ടു പേരും പോയിരുന്നു, ഇല്ലേ? മാധവൻ വിദഗ്ദ്ധനായ ഒരു നടനാണ്. നൃത്തം നന്നായിരുന്നുവോ? നിങ്ങൾക്കു രസിച്ചുവോ?

ലില്ലി:— ആ മയൂരനൃത്തം! അതു് ഞങ്ങൾ മറക്കുകയില്ല. വലിയ വേഷം ഒന്നും ഇല്ലായിരുന്നു. കാലിൽ കിലുങ്ങുന്ന തള, തലയിൽ മയിലിന്റെ ശിഖ, പിറകിൽ നീളമേറിയ പീലിക്കെട്ടു്; നൃത്തം തുടങ്ങിയപ്പോൾ ആഹ്ലാദമത്തമായ ഒരു മയൂരം മുൻപിൽനിന്ന് ആടുന്നുണ്ടെന്നു ഞങ്ങൾക്കു തോന്നിപ്പോയി.

ലീല:— സന്തോഷംകൊണ്ടു തിളങ്ങുന്ന കണ്ണുകളുടെ ചതുരമായ വ്യാപാരംകൊണ്ടു് മുകളിൽ മാരിവില്ലും മഴമുകിലും ഉണ്ടെന്നുപോലും പലക്കും തോന്നി. എന്തൊരനുകരണസാമർത്ഥ്യം! എന്തൊരു ഭാവപ്രകടനം!

രഞ്ജിനി:— മനുഷ്യസഹജമാണ് അനുകരണവാസന. കലകളുടെ ഉദ്ഭവത്തിന് അതു വളരെ സഹായമായിത്തീർന്നിട്ടുണ്ടു് നാടകം കണ്ടിട്ടില്ലേ? മററുള്ളവരുടെ രൂപം, വേഷം, ഭാഷ, ചേഷ്ട മുതലായവയെ നടന്മാർ എത്ര പാടവത്തോടുകൂടി അനു-

കരിക്കുന്നു! ജീവിതാവസ്ഥകളുടെ അനുകൃതിയാണ് നാട്യം. പക്ഷേ, കേവലം അനുകരണം പോരാ കലയ്ക്കു്. വർഷാഗമത്തിൽ ആനന്ദത്തോടുകൂടി പീലി പരത്തി നിന്നാടുന്ന മയിലിന്റെ ആ ആകൃതിയും ചേഷ്ടകളും ഉള്ളുകൊണ്ടു നടനു കാണാൻ കഴിയണം. അതിനുള്ള ശക്തിയാണ് ഭാവന. ധാരണയേക്കാളും ഉയൎന്ന ഒരു മനോവ്യാപാരമാണത്. മാധവൻ ഭാവനാശാലിയാകയാലാണ് ഇന്നലെ മയൂരനൃത്തം അത്ര മനോഹരവും സ്വാഭാവികവും ആയിത്തീർന്നത്.

ലില്ലി:— കലയെക്കുറിച്ചു് ഒരുപന്യാസം ഞാൻ ഈയിടെ വായിച്ചു. മനുഷ്യർക്കു മാത്രമല്ലത്രേ കലാവാസന! ചിലന്തിവർഗ്ഗത്തിൽ ചില നർത്തകന്മാരുണ്ടു പോലും! പെൺചിലന്തിയുടെ മുമ്പിൽ നിന്ന് പ്രണയിയായ ആ ജീവി ചോടുവയ്ക്കും, ചന്തത്തിൽത്തിരിയും, മുമ്പോട്ടും പിമ്പോട്ടും ആടിക്കൊണ്ടു നീങ്ങും.

ലീല:— ആൺമയിൽ നൃത്തം ചെയ്യുന്നതും പേടകൾക്കു തന്റെ നേരേ പ്രണയവും ആദരവും ജനിപ്പിക്കാനാണത്രേ. മയിലിനും ചിലന്തിക്കും ഭാവനയുണ്ടോ? അവ എന്തിനെയെങ്കിലും അനുകരിക്കുന്നുണ്ടോ? ഇല്ലെന്നാണ് എനിക്കു തോന്നുന്നത്.

രഞ്ജിനി:— ശരിയാണ്, അവയ്ക്കു് ഭാവനയും ഇല്ലാ, അനുകരണവാസനയും ഇല്ല. ശക്തിമത്തായ ഒരു മനോഭാവത്തെ, ഒരു മനോവികാരത്തെ, അവ പ്രകടിപ്പി

ക്കുന്നു. അംഗങ്ങളുടെ ലാഘവത്തോടുകൂടിയ ചലനമാണ് ആ ഭാവപ്രകടനത്തിനുള്ള മാർഗ്ഗമായി അവ അംഗീകരിക്കുന്നതു്. അതോടുകൂടി രൂപലാവണ്യത്തെയും പ്രകാശിപ്പിക്കുന്നുണ്ടു്. നർത്തകൻ പ്രേക്ഷകന്മാരുടെ മനോദൃഷ്ടിക്കു വിഷയമാക്കുന്നതും മാനസഭാവങ്ങളെയാണ്. താളലയത്തോടുകൂടിയ അംഗചലനം—നടനം—തന്നെയാണ് അതിനുള്ള ഉപായം. ഇങ്ങനെ ആത്മഭാവത്തെ ഭംഗിയായി വ്യഞ്ജിപ്പിക്കുന്നതു് കലയുടെ മുഖ്യസ്വഭാവമാകുന്നു. ഭാവനയും അനുകരണവാസനയും അതിനു സഹായവും.

ലീല:—കല ആത്മാവിഷ്കാരമാണ് എന്നു പറയുന്നതു ഇതുകൊണ്ടാണ്, അല്ലേ?

രഞ്ജിനി:— ചിലന്തിയിലും മയിലിലും ആത്മാവിഷ്കാരത്തിനുള്ള കൗതുകം വളർന്നുവന്നിട്ടില്ല. പ്രകൃതി കൊടുത്തിട്ടുള്ളിടത്തോളം മാത്രമേ അവയ്ക്കുള്ളൂ. മനുഷ്യൻ ഭാവനകൊണ്ടും അഭ്യാസംകൊണ്ടും കലാവാസനയെ സംസ്കരിക്കയും അഭിവൃദ്ധിപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്. ഗുഹകളിൽ പാർത്തിരുന്ന ആദിമമനുഷ്യർപോലും കലാഭിരുചി പ്രദർശിപ്പിച്ചിരുന്നു. ഭയസംഭ്രാന്തങ്ങളായി കുതിച്ചോടുന്ന ജന്തുക്കളുടെ ഛായകൾ എത്ര സാമർത്ഥ്യത്തോടുകൂടിയാണ് ഗുഹാഭിത്തികളിൽ അവരിൽ ചിലർ രേഖപ്പെടുത്തിയിരിക്കുന്നതു്!

ലില്ലി:—മയൂരനൃത്തം നന്നായി; എന്നാൽ അതിലും നന്നായി ആ മുക്കുവന്റെയും കടലിന്റെയും അവസ്ഥകളുടെ അനുകരണം.

ലീല: — ആർത്തലച്ചുമറിയുന്ന തിരകൾ മുറിച്ചുകൊണ്ടു
ആടിയുലഞ്ഞു നീങ്ങുന്ന തോണിയിൽ ആ മീൻ-
പിടിത്തക്കാരൻ തേക്കം പിടിച്ചു നിൽക്കുന്നതും
വല ചുഴററിയെറിയുന്നതും ഒക്കെ എത്ര ഭംഗി
യായി അഭിനയിച്ചു! ഇരമ്പിമറിയുന്ന ഒരു കടൽ
മുൻപിലുണ്ടെന്നു തോന്നിപ്പോയി!

ലില്ലി: — തിളങ്ങുന്ന ഒരു വലിയ മത്സ്യത്തെ കിട്ടിയപ്പോ
ഴത്തെ മുക്കുവൻെറ ഉന്മേഷവും കണ്ണിലെ തിള
ക്കവും എന്നിലേക്കു പകന്നതുപോലെയായിരുന്നു
അല്പനേരത്തെ അനുഭവം. നൃത്തം കാണാൻ
പോകുമ്പോൾ എന്തോ എനിക്കു തീരെ ഉത്സാഹം
ഉണ്ടായിരുന്നില്ല. എന്തൊരു ഉന്മേഷമായിരുന്നു
ആ രംഗം അഭിനയിച്ചതു കണ്ടപ്പോൾ. മീൻ
പിടുത്തക്കാരുടെ ആ ധീരജീവിതത്തിൻെറ നേരെ
എനിക്കു് ആദരം ജനിച്ചു.

മോഹിനി: — ഭാവങ്ങളെ ആവിഷ്കരിക്കുന്നതാണ് കല
എന്നു ഞാൻ പറഞ്ഞില്ലേ? അതോടുകൂടി
സമാന ഭാവത്തെ മററുള്ളവരിൽ അതു് ഉണർത്തു
കയും ചെയ്യുന്നുണ്ടു്. അതുകൊണ്ടാണ് നൃത്തവും
നാട്യവും സന്ദർശകന്മാരേയും, കവിതയും സംഗീ
തവും ശ്രോതാക്കളേയും രസിപ്പിക്കുന്നതു്. മത്സ്യം
പിടിക്കുവാൻപോകുന്ന മുക്കുവൻെറയും അവൻ
ധീരധീരം വിഹരിക്കുന്ന സമുദ്രത്തിൻെറയും ഭാവ
ങ്ങളെ മാധവൻ ഭാവനയിൽ ദർശിച്ചു; വികാര

ജനകമായ രീതിയിൽ വ്യഞ്ജിപ്പിച്ചു. അവയവ ങ്ങൾക്കു ലാവണ്യവും അവ യഥേഷ്ടം ലാഘവ ത്തോടുകൂടി ചലിപ്പിക്കുവാൻ അഭ്യാസപാടവവും മാത്രമുണ്ടായാൽ പോരാ. അതെല്ലാം ഭാവങ്ങളെ പ്രകാശിപ്പിക്കാനാണ്; അങ്ങനെ സമഭാവങ്ങളെ മററുള്ളവരുടെ ഹൃദയങ്ങളിൽ ഉണർത്താനാണ്. ഭാവനയും വികാരവുമാണ് ഏതു കലയുടേയും ജീവൻ. നിങ്ങൾ സരോജിനീദേവിയുടെ ഒരു കവിത വായിച്ചിട്ടുണ്ടോ, മീൻപിടുത്തക്കാരുടെ സമുദ്രവിഹാരത്തെപ്പററി ?

ലീല:—ഉണ്ട്. അവരുടെ പാട്ടുകൾ മാത്രമല്ല, തുഴകൾ അനങ്ങുന്നതുകൂടി കേൾക്കുന്നതുപോലെ എനിക്കു തോന്നിയിട്ടുണ്ട്.

രഞ്ജിനി:—നർത്തകൻ ഭാവപ്രകാശനത്തിന് അവയവങ്ങ ളേയും താളലയങ്ങളേയും ഉപകരണമാക്കുന്നു; കവി, ഭാവം ആവിഷ്കരിക്കാൻ വാക്കുകളേയും പ്രാസവൃത്താദികളേയും ഉപയോഗിക്കുന്നു. എനിക്കു ചിത്രമെഴുത്തിൽ വലിയ പാടവമില്ല എങ്കിലും രേഖകളുടേയും വർണ്ണങ്ങളുടേയുംസഹായം കൊണ്ട് ആ സമുദ്രത്തേയും മുക്കുവനേയും ഭാവന യിൽ കണ്ടതുപോലെ ഞാൻ വരയ്ക്കാം. എല്ലാ കലകളും ജീവിതഭാവങ്ങളെ വ്യഞ്ജിപ്പിക്കുന്നു.

നടനും കവിയും ചിത്രകാരനും വ്യത്യസ്ത ങ്ങളായ ഉപകരണങ്ങളെയാണ് ആശ്രയിക്കുന്നതു്; അത്രമാത്രം. നൃത്തം, നാട്യം, ചിത്രം, കവിത, സംഗീതം ഇവയെല്ലാം ഇങ്ങനെയുണ്ടായിട്ടുള്ള കലകളാണ്.

ലീല:—പ്രതിമാനിർമ്മിതികൂടി കലകളുടെ പട്ടികയിൽ പെടുത്തണം; വേണ്ടേ ?

ലില്ലി:—തീർച്ചയായിട്ടും.

രഞ്ജിനി:—പ്രതിമാകരണം കലതന്നെ; ആലയനിർമ്മാണവും ഒരു സമുദായത്തിൻെറ സൗന്ദര്യബോധത്തെ വെളിപ്പെടുത്തുന്നതാകുമ്പോൾ കലയുടെ പദവിയിലേക്ക് ഉയരും. താജ്മഹാൾ ഒന്നാംതരം കലയല്ലേ ?

ലീല:—മനുഷ്യൻെറ സൗന്ദര്യബോധത്തെ പ്രകാശിപ്പിക്കുകകൂടി ചെയ്യുന്നതുകൊണ്ടാണോ സംഗീതം, കവിത മുതലായവയെ സുന്ദരകലകൾ എന്നു പറയുന്നതു് ?

രഞ്ജിനി:—അതേ. അവയുടെ മുഖ്യമായ ഒരു ധർമ്മം സൗന്ദര്യബോധത്തെ വികസിപ്പിക്കുകയാണ്. സ്വഭാവത്തിനും പ്രവൃത്തിക്കും എന്നുവേണ്ട ജീവിതത്തിനു പൊതുവേതന്നെ സൗന്ദര്യബോധംകൊണ്ടു് ഉൽക്കർഷം ഉളവാകുന്നതാണ്.

ലീല:— ഈയിടെ ഞാൻ ഗാന്ധിജിയുടെ ഒരു വെണ്ണക്കൽപ്രതിമ കണ്ടു. അദ്ദേഹം ജീവനോടെ മുൻപിൽ നിൽക്കയാണെന്നു തോന്നി. ശാന്തിയും സ്നേഹവും ആർദ്രതയും സ്ഫുരിക്കുന്ന ആ കണ്ണുകൾക്കു എന്തു ചൈതന്യം! ജീവനില്ലാത്ത ഒരു സാധനത്തിന് ഇങ്ങനെ ജീവനുണ്ടെന്നു തോന്നിക്കണമെങ്കിൽ അന്യാദൃശമായ വൈഭവം വേണം. ഗാന്ധിജിയുടെ മുഖത്തിലെ സ്നേഹമധുരമായ ശാന്തത, ആ പ്രതിമ എൻെറ ഉള്ളിൽ പകർത്തുന്നതായി എനിക്കു തോന്നി.

രഞ്ജിനി:— പ്രതിമ ആ ഭാവങ്ങളെ നമ്മുടെ ഹൃദയത്തിൽ ഉണർത്തുന്നു എന്നു പറഞ്ഞാലായിരിക്കും ശരിയാവുക. ഭാവഭാവനകളെ പരഹൃദയത്തിൽ പകർത്താൻ അഥവാ ഉണർത്താൻ ഉള്ള ശക്തിയാണു് കലയുടെ വിജയം.

ലില്ലി:— കുരിശിൽത്തറച്ചിരിക്കുന്ന യേശുവിൻെറ ഒരു മനോഹരചിത്രം എൻെറ വീട്ടിലുണ്ടു. വേദന തോന്നിക്കുന്ന ആ മുഖത്തു് എന്തു ദയയാണു. എന്തു സ്നേഹമാണു. ആ ചിത്രത്തിൻെറ മുൻപിൽ നിൽക്കുമ്പോൾ എൻെറ ഹൃദയം അലിഞ്ഞുപോകുന്നതായി തോന്നാറുണ്ടു്. ചിലപ്പോൾ രോമാഞ്ചം ഉണ്ടായിപ്പോകും.

ഞ്ജിനി:— യൂദാസിൻെറ ചിത്രം കാണുമ്പോഴോ ?

ലില്ലി:—കൃതഘ്നനായ ഘാതകന്റെ ഭയങ്കരതനിറഞ്ഞ ആ മുഖത്തിലെ ഓരോ സ്നായുവും ഉദ്വേഗജനകമാണ്.

ലീല:—ഇരുപത്തൊന്നു നൂററാണ്ടുകൾക്കു മുൻപു നടന്ന ആ സംഭവം, അതുപോലെതന്നെ, ആ യേശുചിത്രം നമ്മുടെ ഹൃദയത്തിൽ ഇന്നും പ്രത്യുൽപാദിപ്പിക്കുന്നു; ഇല്ലേ? കല എന്തൊരു അനുഗ്രഹമാണ് നശ്വരമായ ജീവിതത്തിന്റെ വിലയേറിയ അനുഭവങ്ങൾക്കു അനശ്വരത കൊടുക്കുന്ന കല.

ലില്ലി:—നല്ല വികാരങ്ങളെ കല ബലിഷ്ടങ്ങളാക്കുന്നു. ചീത്ത മനോഭാവങ്ങളെ ക്ഷയിപ്പിക്കുന്നു.

രഞ്ജിനി:—അതിന്റെ പരിണാമമാണ് സൗന്ദര്യബോധം.

ലീല:—ആഹ്ലാദിപ്പിക്കുകയും ഉൽകൃഷ്ടജീവിതത്തിനു പ്രചോദനം നൽകുകയും ചെയ്യുന്ന കലയാണു കല എന്നു ഗാന്ധിജി പ്രസ്താവിച്ചിട്ടുണ്ട്.

രഞ്ജിനി:—ഉത്തമകലയ്ക്കു് അതിനുള്ള കഴിവ് ഉണ്ടായിരിക്കും.

ചില്ലി:—കലകളെക്കുറിച്ച് എനിക്കു ഇനിയും വളരെ യധികം അറിയണമെന്നുണ്ട്. ഇന്നു സമയ മില്ലല്ലോ.

ലീല:—നാളെ നമുക്ക് ഒരുമിച്ചുകൂടാം.

[ജി. ശങ്കരക്കുറുപ്പ്

---

പാഠം ൩.

## കവിപ്രതീക്ഷ

തേടിവന്നീടുന്ന കൈടഭവൈരി തൻ
കേടററ ദൂതന്മാർ പിന്നാലെപോയ്

മൂലോകനായകൻ മേവിനിന്നീടുന്ന
പാലാഴിതന്നിൽ ഞാൻ ചെല്ലുംനേരം

ഗോഥയെക്കൊണ്ടിവൻ പാതകം പൂണ്ടോരെ-
പ്പൂതന്മാരാക്കിനാൻ നീതിയാലെ

നിർഗ്ഗതിപൂണ്ടുള്ള വൃക്ഷങ്ങൾക്കെല്ലാമേ
സൽഗതി നൽകിനാൻ ഗാഥകൊണ്ടേ

ഭക്തന്മാരായുള്ളോരുത്തമന്മാരുടെ
ചിത്തവും ചാലെക്കുളുർപ്പിച്ചുടൻ

മുക്തിയെത്തന്നെയും നൽകിനിന്നീടിനാ-
നന്നാമഗാഥയെക്കൊണ്ടുതാനും;

ചാരത്തുകൊള്ളണം പാരാതെയെന്നാലി-
ച്ചോരസ്ഥനാമിവന്തന്നെയിപ്പോഴും;

ദാസനായ്ക്കൊൾകയും വേണമെന്നിങ്ങനെ
ദൂതരായുള്ളവർ ചൊന്നതെല്ലാം

അമ്പിനോടങ്ങനെ കേട്ടുകേട്ടേഷ ഞാൻ
തമ്പുരാൻമുമ്പിലും ചെന്നു പിന്നെ;

പാലിച്ചുകൊള്ളേണം പാരാതെയെന്നെ നീ
നീലക്കാർവർണ്ണരേ കൈതൊഴുന്നേൻ.'

എന്നതു ചൊല്ലി വണങ്ങിനിന്നീടിന്നോ-
രെന്നുടെ മേനിയിലെങ്ങുമപ്പോൾ

കാർവർണ്ണന്തന്നുടെ കണ്ണിൽ നിറഞ്ഞൊരു
കാരുണ്യവാരിയെത്തൂകുകയാൽ

കോൾമയിർക്കൊണ്ടൊരു മേനിയുമായി ഞാ-
നാമോദം മേളിച്ചു മേവുംനേരം

ദാസനെന്നുള്ളതോ വന്നതായല്ലോ നിൻ
ഗാഥയെ നിർമ്മിക്കകൊണ്ടുതന്നെ.

ഏതൊരു വേലയിലാക്കി നിന്നീടുന്നു
നീതിയിലിന്നിവനെന്നേയിപ്പോൾ

ദൂതന്മാരിങ്ങനെ ചോദിച്ച നേരത്ത-
പ്പാതകവൈരിയായുള്ളവൻ താൻ

മെല്ലവേയെൻമുഖം നോക്കിനിന്നന്നേരം
ചില്ലിതൻതെല്ലാലെ ചൊല്ലുകയാൽ

പ്രാഞ്ജലിയായ ഞാൻ പാഞ്ഞുചെന്നന്നേരം
തോഞ്ഞുനിന്നീടുന്ന മോദത്താലേ

പാതകം വേരററ പാണിയെക്കൊണ്ടവൻ-
പാദങ്ങൾ മെല്ലെന്നെടുത്തു പിന്നെ,

നേററുനിന്നീടുമെന്മാററത്തു ചേർത്തുനി-
ന്നേററം തെളിഞ്ഞു പുണർന്നു മേന്മേൽ

വാരിജസംഭവൻ വാമനപ്പാദത്തെ
വാരിയെക്കൊണ്ടു പണ്ടെന്നപോലെ

ആനന്ദലോചനവാരിതൻ പൂരംകൊ-
ണ്ടാദരവോടു കുളിർപ്പിച്ചപ്പോൾ

ദുസ്സംഗം വേറിട്ടു സത്സംഗിയാകുമെ-
ന്നുത്സംഗം തന്നിലേ ചേർത്തു പിന്നെ

എന്മനം തന്നിൽ പണ്ടുന്മേഷിച്ചുള്ളവ
ഉണ്മയോയെന്നതു നിണ്ണയിപ്പാൻ

ഗാഥയിൽ ചൊന്നുള്ള രേഖകളോരോന്നേ
ബാധയെക്കൈവിട്ടു നോക്കിനോക്കി

മെല്ലെമെല്ലെന്നു തലോടിനിന്നന്നേരം
പല്ലവം വെല്ലുമപ്പാദങ്ങളെ

പാണികൾക്കിട്ടുന്നോരാനന്ദം പൂരിച്ചു
വാണിടവേണമേ ദൈവമേ ഞാൻ.

കൃഷ്ണഗാഥ] [ചെറുശ്ശേരി

---

പാഠം ൭.

## റഷ്യ

### I

യൂറോപ്പിന്റേയും ഏഷ്യയുടേയും നടുക്കുനിന്നു കൊണ്ടു കടലോളം കൈനീട്ടി ഇരുഭൂഖണ്ഡങ്ങളേയും വാരിപ്പിടിക്കുന്ന മട്ടിലാണ് റഷ്യയുടെ നില. ഭൂഗോളത്തിന്റെ ആറിലൊരുഭാഗത്തോളം വരും റഷ്യ ആകെക്കൂടിയാൽ. വലുപ്പംകൊണ്ടുതന്നെ ആ സാമ്രാജ്യം മറേറതു മഹാശക്തിയ്ക്കും എടുത്തു വിഴുങ്ങിക്കളയുവാൻ പാടില്ലാതായിട്ടുണ്ട്. പല കാലങ്ങളായി പല ജനക്കൂട്ടങ്ങൾ പല പ്രദേശങ്ങളിലും കുടിയേററം നടത്തി കാടു നാടാക്കിയും നാടു നഗരമാക്കിയും പോന്നതിന്റെ സംയുക്തഫലമാണ് ഇന്നത്തെ വിശാലമായ റഷ്യൻസാമ്രാജ്യം.

യൂറോപ്പിലും ഏഷ്യയിലുമായിക്കിടക്കുന്നതിനാൽ റഷ്യയെ സാധാരണമായി രണ്ടു വലിയ ഖണ്ഡങ്ങളായാണു ഗണിക്കാറ്. ആ ഖണ്ഡങ്ങളെ വേർതിരിക്കുവാനുള്ള വേലിക്കെട്ട് പ്രകൃതിയുടെ വകയായിത്തന്നെയുണ്ട്. കിഴക്കു യൂറൽപർവ്വതപംക്തിയും തെക്കുകിഴക്കു പൊക്കമേറിയ കൊക്കേഷ്യൻ ഗിരിനിരയും തെക്കുപടിഞ്ഞാറു കാർപേത്ത്യൻ മലകളുമാണ് അതിർത്തിക്കുററികൾ. യൂറോപ്യൻറഷ്യയുടെ അന്തരാളത്തിലധികവും ഒരുവിധം നിരന്ന ഭൂമിയാണ്. ഏതാണ്ടു മദ്ധ്യസ്ഥമായ ആ പ്രദേശമാണ് റഷ്യൻചരിത്രത്തിൻെറ നിർമ്മാണശാലയെന്നു പറയാം.

റഷ്യയിൽ ധമനികൾ പോലെ സർവ്വാവയവങ്ങളേയും പോഷിപ്പിച്ചുകൊണ്ടൊഴുകുന്ന കുറേ നദികളുണ്ടു്. അവ ഈറൻ ഭൂമികളിൽനിന്നാരംഭിച്ച് ഒരുമാതിരി പൊടിമണ്ണിൽക്കൂടി രാജ്യത്തിൻെറ പല ഭാഗങ്ങളേയും പുണർന്നൊഴുകുന്നതിനാൽ അവയുടെ തീരങ്ങൾ ഐശ്വര്യത്തിൻെറ നൃത്തവേദികളായി ചമഞ്ഞിരിക്കുന്നു. പല ജലപാതങ്ങളേയും കൂട്ടിയിണക്കുന്നൊരു സ്ഥാനത്താണ് മോസ്കോ നഗരം. അതു പിന്നെ സാമ്രാജ്യത്തിൻെറ ശക്തികേന്ദ്രമായതിൽ എന്താണാശ്ചര്യം? യൂറോപ്യൻ റഷ്യയിലെ നദികളെക്കാൾ നീളം കൂടിയവയാണ് സൈബീരിയൻനദികൾ. കാലം കഴിയുന്തോറും ജനങ്ങളെ സൈബീരിയൻപ്രദേശങ്ങളിൽ ഉപനിവേശത്തിനാകർഷിച്ചതു പ്രസ്തുത നദികൾതന്നെ. എന്നാൽ വടക്കൻ

ധ്രുവസമുദ്ര (ആട്ടിക്ക് സമുദ്ര) ത്തിൽ ചെന്നു വീഴുക യാൽ ആ നദികൾ അത്ര പ്രയോജനകരങ്ങളല്ല. ഡോണ, നീപ്പർ, വോൾഗാ എന്നിങ്ങനെ കേളിപ്പെട്ട നദികൾതന്നെയാണു റഷ്യയുടെ ജീവനാഡികൾ. മോസ്കോവിന്നുപുറമേ യൂക്രയിൻ തലസ്ഥാനമായി വിളങ്ങുന്ന കീവും, യൂറോപ്പിന്റെ മർമ്മസ്ഥാനങ്ങളിലേക്കൊരു ജനൽപോലെ നിലകൊള്ളുന്ന ലെനിൻഗ്രാഡും ഈ നദികളുടെ മർമ്മസ്ഥാനങ്ങളാണ്. നദികളാണെവിടെയും സംസ്കാരവാഹിനികളെന്നു പ്രസിദ്ധമാണല്ലോ. യൂറോപ്യൻ റഷ്യയിൽ വിളഭൂമികൾ വർദ്ധിപ്പിക്കുവാൻ മാത്രമല്ല, മഹാനഗരങ്ങൾ ഉത്ഭവിപ്പിക്കുവാനും, വാണിജ്യാദികൾ വളർത്തുവാനും ജനവ്യൂഹങ്ങളെ തമ്മിലടിപ്പിക്കുവാനും, വേണ്ടിവന്നാൽ ശത്രുക്കളെ നിരോധിക്കുവാനും കൂടി പ്രധാനനദികൾ ഉപയോഗപ്പെട്ടിട്ടുണ്ടെന്നറിഞ്ഞാൽ റഷ്യൻസംസ്കാരത്തിന്റെ രൂപമെടുക്കലിൽ അവയെല്ലാം പങ്കുണ്ടായിരുന്നുവെന്ന് അനുമാനിക്കാമല്ലോ. സ്ലാവോണിക് വംശക്കാരായ റഷ്യൻഗ്രാമീണരെ, ഒരുഭാഗത്തു ഏഷ്യാറ്റിക് ജാതികളോടും മറുഭാഗത്തു ഫിന്നിഷ് ജനതതിയോടും ഇണക്കി, വമ്പിച്ചൊരു റഷ്യൻ സമുദായത്തെ സൃഷ്ടിച്ച് ഇന്നത്തെ നിലയിലെത്തിച്ചതു, പ്രസ്തുത നദികളാണെന്നു പറഞ്ഞാൽ പരമാർത്ഥം മാത്രമായിരിക്കും.

രാജ്യത്തിന്റെ ഭൂരിഭാഗവും കാടുപിടിച്ച കിടക്കയാണ്. പല പ്രദേശങ്ങളിലേയ്ക്കുമായി വളഞ്ഞു

ഞ്ഞൊഴുകുന്ന ഉപനദികൾ കാടുകളെ നിലനിത്തിപ്പോരുന്നു. റഷ്യൻഗ്രാമീണർ അധികവും ആ കാടുകളിലങ്ങിങ്ങായി ആസ്ഥാനങ്ങൾ നിമ്മിച്ച കൃഷിയും മററുമായി കഴിഞ്ഞുകൂടുന്നവരാണ്. നാടറിയാത്തവക്കു അവരുടെ താവളങ്ങൾ കണ്ടുപിടിക്കുവാൻ പ്രയാസമായിരിക്കും. യദൃച്ഛയാ അവിടെച്ചെന്നു കേറിയാൽത്തന്നെ തിരിച്ചു പ്രാണനുംകൊണ്ടുപോരുവാൻ അവരെ കൂട്ടുപിടിച്ചേ കഴിയൂ. കൊടിയ വഷകാലത്ത് ആ വനസങ്കേതങ്ങളിൽ അവക്കുതന്നെയും ജീവസന്ധാരണം ക്ലേശകരമായിപ്പോകും. എന്നാലൊന്നുണ്ട്. തണുത്ത രാത്രികളിൽ തങ്ങളുടെ പ്രകൃതിസുന്ദരമായ ലോകത്തെക്കുറിച്ചു മധുരസ്വപ്നങ്ങൾ കണ്ടാനന്ദിക്കുവാൻ അവക്കു കഴിയും. റഷ്യൻ സാഹിത്യത്തിന്റെ വിശേഷതകളിലൊന്നു് അവരുടെ ആ ജീവിതം തന്നെയാണ്.

യൂറോപ്യൻറഷ്യയിൽ വലിയൊരുഭാഗവും സൈബീര്യൻ പ്രദേശവും ഒഴിച്ച് അല്പം തെക്കോട്ടു നീങ്ങിയാൽ യൂക്രയിൻ സമതലമായി. അവിടെ കാടും പാലും കുറവാണ്. ഫലപുഷ്ടിയേറി ഒരുമാതിരി കരിമണ്ണുകൊണ്ടു നിറഞ്ഞുവിരിഞ്ഞുകിടക്കുന്ന ആ ദേശത്തെ റഷ്യയുടെ കളപ്പുരയെന്നാണു വിളിക്കാറ്. പണ്ടു മററു പല വർഗ്ഗക്കാരും ആ കളപ്പുര കണ്ടുകെട്ടുവാൻ പണിപ്പെട്ടിട്ടുണ്ട്. എത്ര യുദ്ധങ്ങളാണ് ആ നാട്ടിൽവെച്ചു നടന്നതെന്നു കണക്കില്ല. ആ യുദ്ധപരിചയംകൊണ്ടായിരിക്കണം അവിടത്തുകാർ മിക്കവരും നല്ല പടയാളി

കളായത്ു്. അവരുടെ പടവെട്ടിക്കൊണ്ടുള്ള ജീവിതം റഷ്യൻസാഹിത്യത്തിൽ വീരസ്ഫുരിതങ്ങളായ ഘട്ടങ്ങളെത്രയോ നിർമ്മിച്ചിട്ടുണ്ടു്. അധികാരികൾ ഇടയ്ക്കിടയ്ക്കു് മാറിക്കൊണ്ടിരുന്ന യൂക്രയിൻകാർക്കു സ്വന്തമായൊരു രാഷ്ട്രമില്ലെന്നു വേണം പറയുവാൻ. അതിനെപ്പററി അവരൊരു കഥ പറയാറുണ്ടു്. ഈശ്വരൻ എല്ലാവർക്കും സമ്മാനം നൽകിയ കൂട്ടത്തിൽ അവരെ വിട്ടുകളഞ്ഞുവത്രേ. പിന്നീടു് അക്കാര്യമോർത്തപ്പോൾ അദ്ദേഹം ഒരുകെട്ടു നാടൻപാട്ടുകൾ എടുത്തുകൊടുത്തു് അവരെ സന്തോഷിപ്പിച്ചുപോലും. യഥാർത്ഥത്തിൽ യൂക്രയിൻകാരുടെ ഗ്രാമീണഗാനങ്ങൾ വിളിപ്പെട്ടവയാണു്. വീരകഥകളധികം കാണുന്നിടത്താണല്ലോ നാടോടിപ്പാട്ടുകളുമധികം.

റഷ്യയിലെ ഋതുഭേദങ്ങൾ വിശേഷിച്ചെടുത്തുപറയത്തക്കവയാണു്. വർഷകാലത്തു കടുത്ത തണുപ്പാണു്. ആരും വിറങ്ങലിക്കും. വിദേശികൾ ജീവനുംകൊണ്ടു പോരാൻ വളരെ പണിപ്പെടണം. ധ്രുവപ്രാന്തങ്ങളിൽ തണുപ്പിനു പുറമേ ക്രൂരിരുട്ടും. അക്കാലത്തു യാതൊരു തൊഴിലും നടക്കുകയില്ല. കൃഷിക്കാരൊക്കെ അകത്തു ചടഞ്ഞുകൂടുകയായി. കൊടിയ ശൈത്യമേൽക്കാതിരിക്കത്തക്കവിധം കെട്ടിയിട്ടുള്ളവയാണു് റഷ്യൻഗ്രാമീണരുടെ വീടുകൾ. വസന്തകാലമാരംഭിച്ചാൽ മഞ്ഞിൻകട്ടകൾ കുറേശ്ശ അലിയുകയായി. എന്നിട്ടും വളരെ കഴിയണം കാടു പച്ചപിടിച്ചുതുടങ്ങുവാൻ. രാജ്യ

ത്തിന്റെ പുനർജ്ജന്മമറിയിക്കുന്ന പരസ്യങ്ങൾ ഏതാനും ദിവസങ്ങൾക്കുള്ളിൽ വിരിയുന്ന പൂക്കളായിരിക്കും. മരണാനന്തരം ഉത്ഥാനം എങ്ങനെയെന്നറിയുവാൻ ഈസ്റ്റർകാലത്തു റഷ്യക്കാർക്ക് എളുപ്പമാണ്. ഈസ്റ്റർ കഴിഞ്ഞാൽ കാലാവസ്ഥ സുഖകരമായിരിക്കും. എന്നാലും ഒടുവിൽ വരുന്ന ശരത്തോളം നന്നല്ല മറെറാരു കാലവും.

റഷ്യയെ ഉൽപ്പന്നങ്ങളുടെ കലവറയെന്നു വിളിയ്ക്കാറുണ്ട്. എത്ര നശിച്ചാലും റഷ്യക്കാർക്കു ജീവിക്കാനുള്ളതു ശേഷിക്കുമെന്നാണ് പൊതുവെ അഭിപ്രായം. യൂക്രയിൻ പ്രദേശങ്ങൾ കൃഷിക്കു പററിയവയാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. അവിടത്തെ കരിമണ്ണിൽ വിളയാത്തു ധാന്യങ്ങൾ ചുരുങ്ങും. ഗോതമ്പിനാണ് അവയിൽ ഒന്നാം സ്ഥാനം. തെക്കോട്ടു കുറേക്കൂടി നീങ്ങി ഏതാനും ദ്വീപുകളിൽ മുന്തിരിയും പുകയിലയും, പർവ്വതസാനുക്കളിൽ നെല്ലും വളരുന്നു. പക്ഷെ കൃഷിയാണ് റഷ്യക്കാരുടെ പ്രധാനമായ തൊഴിലെന്നു പറഞ്ഞുകൂടാ. യൂറോപ്യൻനദീതീരങ്ങളിലും സൈബീരിയയിലും കേമമായി മത്സ്യവ്യവസായം നടക്കുന്നു. സ്വർണ്ണം തൊട്ടുള്ള മിക്ക ലോഹങ്ങളും റഷ്യയിൽ അവിടവിടെയായുണ്ട്. കല്ക്കരിക്ക് യാതൊരു ക്ഷാമവുമില്ല. എല്ലാററിലുമധികം ആദായകരമായുള്ളതു റഷ്യയിലെ പെട്രോൾ വ്യവസായമാണ്. വോൾഗാനദിയുടെ തീരങ്ങളിലും കൊക്കേഷ്യൻപർവ്വതനിരയുടെ താഴ്വരകളിലും കണ്ണോടിക്കുന്ന

യാത്രക്കാൎക്കു പെട്രോൾ വാററുന്ന യന്ത്രശാലകൾ തുടരെ ത്തുടരെക്കാണാം. പെട്രോൾ കേന്ദ്രങ്ങളുടെ തലസ്ഥാന മാണു "ബാക്കു". റഷ്യയിൽ പെട്രോളുരുന്ന വേറെയും സ്ഥലങ്ങളുണ്ടു്. ആവശ്യം നേരിട്ടപ്പോൾ റഷ്യക്കാർ അവി ടങ്ങൾ തേടിപ്പിടിച്ചിരിക്കുന്നു. യൂറൽപർവ്വതനിരയുടെ സമീപത്താരംഭിച്ചിരിക്കുന്ന ശ്രമം മററൊരു "ബാക്കു" ഉണ്ടാക്കിക്കഴിഞ്ഞിട്ടുണ്ടെന്നാണറിവു്. ഇത്രയെല്ലാം ഉൽപ്പന്നങ്ങളുണ്ടായിട്ടും വളരെക്കാലമായി റഷ്യ ഉണ്ടിയ ക്കാരനു നിലം പണയപ്പെടുത്തി കൃഷിയിറക്കുന്ന നാട്ടും- പുറത്തുകാരനെപ്പോലെയാണു്, കഴിഞ്ഞുവന്നിട്ടുള്ളതു്. ജൎമ്മനിയിലും, ഫ്രാൻസിലും, ഇംഗ്ലണ്ടിലും, അമേരിക്ക യിലും മററുമുള്ള നിവീശന്മാരുടെ ചരടുപിടിത്ത മനുസരിച്ചു ചാഞ്ചാടുന്ന പാവകളായിരുന്നു റഷ്യൻ ഗ്രാമീണരിലധികവും. ആ നില ഭേദപ്പെട്ടുതുടങ്ങിയിട്ടു നാളധികമായിട്ടില്ല.

## II

റഷ്യക്കാർ പൊതുവെ കായബലംകൂടിയവരാണു. കാടും മേടും വെട്ടിവെളുപ്പിക്കും പണി, അങ്ങനെയു ണ്ടായ നാടിനെ ശത്രുക്കളിൽനിന്നു രക്ഷിക്കാനുള്ള യുദ്ധം, പോരെങ്കിൽ ഇടയ്ക്കിടയ്ക്കുണ്ടാകുന്ന ക്ഷാമത്തോടും രോഗത്തോടുമുള്ള മല്പിടുത്തം ഇവയുടെ ഫലമാകാം

അവരുടെ കായബലം. റഷ്യക്കാർക്ക് എന്തും സഹിക്കാമെന്നാണ് പറയാറ്. ഉണങ്ങാത്തൊരു മുറിവ് അവക്കില്ല. വിതയ്ക്കുമ്പോഴേക്കും കൊയ്യണമെന്നൊരു മനഃസ്ഥിതി അവക്കില്ല, ഒരുകാര്യത്തിലും. പണി എത്രയെങ്കിലുമെടുക്കാം. ഫലം എപ്പോഴായാലും മതി. ഈ സ്വഭാവം റഷ്യൻജനസമുദായത്തിനാകെയുണ്ട്.

വലിയൊരു രാജ്യത്തു ചിന്നിച്ചിതറി താമസിക്കുന്നവരാണ് റഷ്യക്കാർ. കൂട്ടിൽ കുടുങ്ങിയപോലെ നഗരവീഥികളിൽ ഇടതിങ്ങി ശ്വാസംമുട്ടി കഴിഞ്ഞുകൂടാൻ അവക്ക് വെറുപ്പാണ്. ധാരാളമിടം വേണം. നാലുപാടുമിറങ്ങി നടന്നു സ്വച്ഛന്ദം പെരുമാറുവാൻ സ്ഥലമുണ്ടെങ്കിലേ അവക്ക് തൃപ്തിയാകൂ. പുറത്തിറങ്ങിയാൽ കാണുന്നവരൊക്കെ അവക്ക് സഹോദരരാണ്. ആരോടും ആത്മാർത്ഥമായൊരു സൌഹാർദ്ദം. അകലക്കാരോ അപരിചിതരോ വന്നുകേറിയാൽ അവക്കൊരു പരിഭ്രമവുമില്ല. മനസ്സിണങ്ങി പെരുമാറി ആഗതരെ സന്തോഷിപ്പിച്ച് അവരിൽനിന്ന് അറിവുകൾ നേടാൻ റഷ്യക്കാക്ക് വളരെ [illegible]ാണ്. അതുപോലെതന്നെ നാടും വീടും വിട്ടു [illegible]ക്കുകളിൽ ചുററിത്തിരിഞ്ഞു പുതുതായറിവുണ്ടാക്കാനും.

നഗരങ്ങളിൽക്കയറി അധികാരത്തിന്റെ കണ്ണിനു നേരേ ഇരിക്കാൻ റഷ്യൻജനത കൊതിക്കാറില്ല. എപ്പോഴും ചെങ്കോലിൻതുമ്പത്തുനിന്നകന്നു സ്വൈരമായി

എല്ലുമുറിയെ പണിചെയ്തു ജീവിക്കണമെന്നാണവരുടെ മോഹം. ഏതു ഗ്രാമത്തിലുമുണ്ടാകും എല്ലാതരം തൊഴിലാളികളും. ആവശ്യം വന്നാൽ കൂട്ടത്തോടെ എവിടെപ്പോയിപ്പണിയാനും അവർ തയ്യാറായിരിക്കും. കാട്ടു നാടാക്കാനും നാടു നഗരമാക്കാനും അവർക്കു പ്രയാസമില്ല. പക്ഷേ സ്ഥിരവാസം നാട്ടുമ്പുറത്തുനിന്നു മാററാൻ അവരിഷ്ടപ്പെടുകയില്ല. പണിയില്ലാത്തപ്പോൾ പട്ടണത്തിൽനിന്നവർ ഗ്രാമങ്ങളിലേയ്ക്കു തിരിയ്ക്കുകയായി. നാട്ടിൽ സ്വന്തം കൊയ്ത്തും മെതിയും അതുപോലെയുള്ള പണികളുമുള്ളപ്പോഴും അവർ അങ്ങനെ ചെയ്യും. തന്മൂലം ആണ്ടിൽ പല സന്ദർഭങ്ങളിലും പട്ടണങ്ങളൊഴിഞ്ഞു കിടക്കും. പള്ളികളിൽ ചുമരുകളോടു പ്രസംഗിക്കേണ്ടിവരും, പാതിരിമാർക്കപ്പോൾ.

അത്യുക്തി റഷ്യക്കാർ പൊതുവേ വെറുക്കുന്നു. അവരുടെ യുദ്ധാവിജ്ഞാപനമോരോന്നും അതിനു തെളിവാണ്. അവരുടെ നോവലുകൾ വായിച്ചിട്ടുള്ളവർ ഈ പരമാർത്ഥം കാലേ മനസ്സിലാക്കിയിരിക്കും. "റീയലിസം" അതരങ്ങേറുന്നതു റഷ്യൻകഥകളിലാകുന്നു. തന്നെ ഒന്നു പിടിച്ചുവച്ചു പറയുകയാണു റഷ്യക്കാരുടെ പതിവ്. "അതു മനോഹരമല്ല", "അതു വിലക്ഷണമല്ല" എന്നൊക്കെയല്ലാതെ "വളരെ മനോഹരം", "വളരെ വിലക്ഷണം എന്നൊന്നും അവരുടെ വായിൽനിന്നു വീഴുകയില്ല. ഈ സംയതഭാഷണത്തിന്റെ പിമ്പിൽ ഏതാണ്ടൊരു കൌശലക്കാരന്റെ സ്വഭാവം ഒളിച്ചു നിൽപ്പുണ്ട്. റഷ്യക്കാരുടെ പ്രവൃത്തികളിലും കാണാം

ളൂൗ സ്വഭാവം. പൊതുവെ സംസ്കാരവർദ്ധന കാംക്ഷി ക്കുന്നവരാണ് റഷ്യക്കാർ. തങ്ങളിരുട്ടിൽ തപ്പുന്നവരാ ണെന്നു പറയും, അവരാരോടും. വെളിച്ചം, കൂടുതൽ വെളിച്ചം — അതിനെത്തേടിക്കൊണ്ടായിരിയ്ക്കും എവി ടെയും അവരുടെ പെരുമാററം. പുതിയ പുതിയ പുസ്ത കങ്ങൾ വായിക്കാൻ അവക്കെന്തെന്നില്ലാത്തൊരുത്സാഹ മുണ്ടു.

സൂക്ഷിച്ചുപെരുമാറുക, പിടിച്ചുപറയുക, ഫലിതം പൊട്ടിക്കുക, ഉള്ളിലൊന്നുകാണുക, ഇവയൊക്കെ ഏതു റഷ്യൻഗ്രാമീണൻെറ സ്വഭാവത്തിലുമടങ്ങിയിരിക്കും. പക്ഷേ കാപട്യവുമായി അവക്കിടപാടില്ല; അക്കാര്യ ത്തിൽ അവർ അഭിമാനം കൊള്ളുകതന്നെചെയ്യുന്നു. സംഭാഷണത്തിൽ വിവാദപ്രിയരല്ല റഷ്യക്കാർ. ചോദ്യവും ഉത്തരവും — ആ ഏർപ്പാടവർ വെറുക്കുന്നു. തങ്ങളുടെ തോന്നലുകൾ ഒരു വീർപ്പിന് ഏതാണ്ടൊരു നാടകീയ രീതിയിൽ അവരങ്ങനെ പറഞ്ഞു ഫലിപ്പിക്കും. നല്ല രസംപിടിച്ച പറച്ചിൽ ഇടയ്ക്കാരാൾ തടയുന്നതു് അവക്കത്ര പിടിക്കുകയില്ല. തങ്ങൾക്കു പറയാനുള്ളതു പറഞ്ഞുകഴിഞ്ഞാൽ മററുള്ളവരുടേതു് അവരിരുന്ന ങ്ങനെ കേട്ടുകൊള്ളും. ഇടയ്ക്കു കയറി അവരൊന്നും പറയുകയില്ല. സ്വാശയപ്രകടനവേളയിൽ അവരുടെ ഹൃദയവും ബുദ്ധിയും ഒന്നിച്ചു ത്വരിതമായി പ്രവത്തിച്ചു കൊണ്ടിരിക്കും. അതുകൊണ്ടു് പ്രസംഗം ഒരു വഴിയ്ക്കു ങ്ങനെപോയാൽ പിന്നെ പിടികിട്ടുകയില്ല. റഷ്യൻ കഥകളിലും നോവലുകളിലുമൊക്കെ പാത്രങ്ങൾ ഭ്രാന്തു പിടിച്ചുവിധം പറഞ്ഞുപറഞ്ഞങ്ങനെ പോകുന്നതു

കാണാം. ഫലിതം ഇടയ്ക്കിടയ്ക്കുതിരും. കേൾവിക്കാരെ അവരറിയാതെ കളിയാക്കുവാൻ റഷ്യക്കാൎക്കുള്ള മിടുക്കൊന്നുവേറെയാണ്. തമ്മിൽ പറഞ്ഞു പിരിഞ്ഞതിന്നു ശേഷമേ ആരും ഉപഹാസത്തിന്റെ ഉള്ളറിയുകയുള്ളു.

റഷ്യക്കാരൻ ജന്മനാ ഒരു പരുക്കൻ മട്ടാണ്. ലോകപരിചയവും സംസ്കാരവും കിട്ടിയതിന്നുശേഷവും ചിലപ്പോൾ ഭാവംമാറിയാൽ അവൻ കൊടുങ്കാററുപോലെ ഭയങ്കരനായിപ്പോകും. എന്തൊക്കെയാണപ്പോൾ സംഭവിക്കുകയെന്ന് അറിഞ്ഞുകൂടാ. ഡോസ്റ്റോവസ്കിതന്നെ ഈ ശീലമെടുത്തുപറഞ്ഞിട്ടുണ്ട്. തീകത്തിക്കാളിയാൽ പിന്നെയതിൽ അഭിമാനവും അന്തസ്സും കുലമഹിമയും ഈശ്വരബോധവും എന്നുവേണ്ട സർവ്വസ്വവും റഷ്യക്കാരൻ നീററിക്കളയുമെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. എന്നാൽ ആവേശമൊന്നു ശമിച്ചാൽ അനുതാപം കലശലാണ്. രക്തത്തിലലിഞ്ഞിണങ്ങിയ ആദ്ധ്യാത്മികതയാണതിന്നുകാരണം. എന്തൊരു ആത്മബോധമാണെന്നോ റഷ്യക്കാൎക്ക്? അതവരിൽനിന്നു പിരിയുകയില്ല. സമഷ്ടിവാദം അതിനെ ചവുട്ടിമെതിച്ചാലും അതു പിന്നെയും കിളൎക്കും. [illegible]ലധികംപോലും അദൃശ്യമായ ആത്മാവു റഷ്യക്കാരനു എപ്പോഴും കൺമുമ്പിൽ കാണാം.

[ജെ. മണ്ടേസ്സ്ലി ഷ്യ]

# ദ്വാരക

---

ഇപ്പാരിലില്ലിന്നീവണ്ണമൊരു മഹാരാജധാനി,
മുപ്പാരിലുമില്ല മന്യേ മുകുന്ദപദം
അല്പവുമില്ലാഞ്ഞതുർവിയിങ്കൽ പോയി വാസുദേവൻ
ചിൽപൂരുഷനോടുകൂടിപ്പുരമപ്പൊഴം.

പശ്ചിമപയോധിയുടെ നടുവിന്നാഭരണമാം
കശ്ചന പൊന്നുരുത്തുമതിന്റെ മീതെ,
വൈശ്രവണനഗരിയെ നാണിപ്പിച്ച രത്നപുരി
നിശ്ചലമായിട്ടു നിന്ന നിലയുമോർപ്പൂ.

ഭോഗവതിയായ പുരി പൊക്കംകൊണ്ടു നഭസ്സിന്റെ
ഭാഗത്തെയുമതിക്രമിച്ചനേകം കാലം,
ഭോഗവതീപുരിയുടെ തലയിലിരുന്നപോലും
ഭോഗിശായിയോടു കൂടിപ്പോകയും ചെയ്തു.

ചുററുമംബരം ചുംബിക്കും പൊന്നിൻപുറക്കോട്ടയ്ക്കക-
ത്തൊററ രത്നക്കൽത്തളം ചെയ്തിരിക്കമൂലം
[illegible]മെല്ലാം മിനുങ്ങീട്ടു തെററുതെളുതെളെമിന്നും,
ചുററുമെവിടെയുമാക്കും കണ്ണാടി കാണാം.

മുകളിലാകാശം മുട്ടുമകമതിലുകളേയും
മുകപ്പുകളേയുമെണ്ണം ഗണിച്ചുകൂടാ.
മുകുന്ദന്റെ പദമെന്റെ മനോമയമായിരിക്കും
മുകുരത്തിൽ കണ്ടപോലെ പറഞ്ഞുകൂട്ടു.

സാലംതോറും നന്നാലു ഗോപുരങ്ങളുണ്ടത്രയല്ല
സാലംകാരപുരദ്വാരങ്ങളുടെ നേരെ.
നാലുദിക്കിലോട്ടുമോരോ മഹാമാൎഗ്ഗങ്ങളുണ്ടതിൽ
നാലിന്റെയും പാൎശ്വങ്ങളിലാപണങ്ങളും,

അങ്ങാടികളിലൊക്കയുമാലയങ്ങളിലൊക്കയും
മങ്ങീടാതെ മഹാലക്ഷ്മിയുടെ കടാക്ഷം,
തങ്ങീടുകകൊണ്ടു ധനധാന്യാദികൾക്കിടംപോരാ
പൊങ്ങീടുന്ന നാനാമണിഹേമാദികൾക്കും;

ഇന്ദിര രണ്ടെണ്ണായിരത്തെട്ടായിട്ടിരുന്നരുളും
മന്ദിരങ്ങളുമത്രയുമുണ്ടെന്നു വയ്പൂ.
നന്ദഗോപപുത്രപൗത്രാദിഗൃഹഗണന
ഒന്ദശ്രൂകേശനുമെളുതല്ല നിൎണ്ണയം.

പ്രദ്യോതനകോടിപ്രകാശന്മാരായി വിളങ്ങീടും
പ്രദ്യുമ്നാനിരുദ്ധാദിസത്തമങ്ങളും സദാ
മദ്ധ്യമത്തനായ മാധവാഗ്രജന്റെ മന്ദിരവും
വിദ്ധ്യാവൃദ്ധനാമുദ്ധവരുടെ ഗൃഹവും,

സാത്യകികൃതവൎമ്മാദി മഹാരഥന്മാരുടെയും
സത്വസംഘമതിന്റെയും കോടികോടികൾ,
സാധ്യസംഖ്യാദികളെല്ലാം സഹസ്രാംശസഹസ്രവും
സാദ്ധ്വസത്തെഗ്ഗമിച്ചിട്ടു മടങ്ങിവാങ്ങും.

ചിന്മയന്റെ പുരിക്കുള്ളിൽ ഗൃഹമില്ലാത്തിടമില്ല;
പൊന്മയമല്ലാതെയില്ല ഗൃഹത്തിലെങ്ങും
നിൎമ്മലമായ പൂങ്കാവും പൊയ്കയും വേണ്ടുന്നതെല്ലാം
നൎമ്മാലയംതോറും വെവ്വേറെയുണ്ടെല്ലാൎക്കും.

ജ്യേഷ്ഠനെ മുമ്പിട്ടുചെല്ലും പ്രപഞ്ചപ്പെരുമാളുടെ
കോട്ടയ്ക്കകത്തകപ്പെട്ട പുരുഷന്മാർക്കും,
കേട്ടാലും പുരസ്ത്രീകൾക്കും കരിതുരഗാദികൾക്കും
വാട്ടംവിനാ വസിപ്പാനിപ്പാരിടം പോരാ;

പട്ടിണികൊണ്ടു മെലിഞ്ഞ പണ്ഡിതനാം കുശസ്ഥലി-
പട്ടണം കണ്ടപ്പോഴേ വിശപ്പും ദാഹവും,
പെട്ടെന്നകന്നുവെന്നല്ല ഭക്തികൊണ്ടെന്നിയേ പണി-
പ്പെട്ടാലുമൊഴിയാത്ത ഭവാർത്തിയും തീർന്നു.

രാമാനുജാഞ്ചിതരാജധാനി സൽക്കരിച്ചോരായ
രോമാഞ്ചക്കുപ്പായമീറനായിച്ചമഞ്ഞമ്മേ.
സീമാതീതാനന്ദാശ്രുവിൽ കുളിക്കകൊണ്ടു കുചേല-
ച്ചോമാതിരിക്കുള്ള ചുമടായിച്ചമഞ്ഞു.

ഭക്തിയായ കാററു കൈക്കണക്കിലേററു പെരുകിയ
ഭാഗ്യപാരാവാരഭംഗപരമ്പരയാ
ശക്തിയോടുകൂടിവന്നു മാറിമാറിയെടുത്തിട്ടു
ശാർങ്ഗിയുടെ പുരദ്വാരം പൂകിക്കപ്പെട്ടു.

കുചേലവൃത്തം വഞ്ചിപ്പാട്ട്] [രാമപുരത്തു വാര്യ്യർ

പാഠം ൯.

## ഒരു കത്തു്

തിരുവനന്തപുരം,
൧൧൨-ന്നു വൃശ്ചികം ൧൨-ം

പ്രിയപ്പെട്ട അനുജാ,

ഇന്നു ഞാൻ കലാശാലയിലെത്തിയപ്പോൾ, നീ അയച്ച കത്തു് എന്നെക്കാത്തു് അവിടെ കിടക്കുകയായിരുന്നു. കൈപ്പട കണ്ടപ്പോൾത്തന്നെ എഴുത്തുകാരനെ മനസ്സിലാക്കാൻ പ്രയാസമുണ്ടായില്ല. വളരെ ആനന്ദത്തോടുകൂടിയാണു് ഞാനതു തുറന്നതു്. ആ ചെറിയ കത്തിൽ ഞാനെന്താണു കണ്ടതെന്നു പറയട്ടെ; സ്നേഹത്തിന്റെ സുന്ദരമായ ഒരു പൂന്തോട്ടം! അതിലെ വാക്കുകളാകുന്ന പൂങ്കുലകളിൽ മധുരവികാരങ്ങളുടെ തേൻതുള്ളികൾ തുളുമ്പിനിന്നിരുന്നു. സാഹോദര്യത്തിന്റേയും സൗഹാർദ്ദത്തിന്റേയും ഒരു സൗരഭ്യം അതിനെ ഏററവും ഹൃദയാകർഷകമാക്കിയിരുന്നു. നമ്മുടെ നാട്ടിൻപുറത്തുനിന്നു് ഈ നഗരത്തിലേക്കു ഞാൻ പോന്നിട്ടു് ആറുമാസം കഴിഞ്ഞെങ്കിലും നിനക്കൊരു കത്തെഴുതുവാൻ കഴിഞ്ഞില്ലല്ലോ എന്നു് ഇപ്പോൾ ലജ്ജതോന്നുന്നു. ഈ കുററം നിനക്കു മറക്കാൻ സാധിക്കുമെങ്കിൽ അങ്ങനെ ചെയ്യണം.

ഞാൻ ഓർമ്മിക്കുന്നു, അന്നു് അച്ഛന്റെ കല്പനപ്രകാരം എന്നെ യാത്രയാക്കുവാൻ, എന്റെ സഹപാഠിയും നമ്മുടെ സുഹൃത്തുമായ വിജയനോടൊന്നിച്ചു നീ വണ്ടിത്താവളത്തിൽ വന്നുനിന്ന ആ രംഗം. എന്തോ

ഒരു ഉൽകണ്ഠ നമ്മെ മൂന്നുപേരേയും ബാധിച്ചിരുന്നു. എൻെറ അപ്രസന്നമായ മുഖഭാവം ആവുന്നത്ര മറച്ചു കൊണ്ടു പുഞ്ചിരിയിടാൻ ശ്രമിച്ചെങ്കിലും അതിൽ ഞാൻ വിജയിച്ചില്ല. അതൊരു നാടകത്തിലെ അവിദഗ്ദ്ധമായ അഭിനയംപോലെ അൎത്ഥശൂന്യമായിരുന്നു. നിങ്ങളുടെ സ്ഥിതി അതിലധികം ദയനീയമായിത്തോന്നി. രണ്ടുപേരും വികാരതരളിതരായിരുന്നു; രണ്ടുവിധത്തിലാണെന്നു മാത്രം. അതേവരെ പിരിയാതിരുന്ന ഏട്ടൻ അകന്നുപോകുന്നല്ലോ എന്നൊരു വെമ്പലാണു് നിൻെറ മുഖത്തു നിഴലിച്ചിരുന്നതു്. വിജയൻെറ നില കുറേക്കൂടി പരുങ്ങലിലായിരുന്നു. താഴെമുതൽ സ്കൂൾഫൈനൽ ക്ലാസ്സുവരെ ഞങ്ങൾ ഒരുമിച്ചു പഠിച്ചവരല്ലേ? പതിവുപോലെ ദിവസവും തമ്മിൽ കാണാൻ ഇനി സാധിക്കയില്ലല്ലോ എന്ന വിചാരത്തെക്കാൾ, കൂട്ടുകാരെല്ലാം കോളേജിലേക്കു പോകുമ്പോൾ നിർദ്ധനനായ താൻ വീട്ടിൽ നിൽക്കേണ്ടിവരുന്നല്ലോ എന്നുള്ള വിഷാദം വിജയൻെറ മനസ്സിൽ മുന്നിട്ടു നിന്നിരിക്കണം. പഠിപ്പിൽ ഒരിക്കലും തോററിട്ടില്ലാത്ത ആ സ്നേഹിതൻെറ ആദ്യത്തെ തോൽവിയാണതു്! അവൻ ഇപ്പോൾ കൃഷിപ്പണിയിൽ അച്ഛനെ സഹായിക്കുകയാണെന്നു നിൻെറ എഴുത്തിൽനിന്നു മനസ്സിലായി. ആ വൎത്തമാനം നല്ലതുതന്നെ; എങ്കിലും അതു വായിച്ചപ്പോൾ എൻെറ കണ്ണിൽ വെള്ളം നിറഞ്ഞു. ആലോചിച്ചുനോക്കൂ, നമ്മുടെ രാജ്യത്തു് ഇങ്ങനെ മൊട്ടയിലേ കരിഞ്ഞുപോകുന്ന ജ്ഞാനഭിക്ഷുക്കൾ ആയിരക്കണക്കിനില്ലേ? അവരുടെ കാൎയ്യം ആരറിയുന്നു?

വികസിക്കുവാനിടംകിട്ടാതെ അമർത്തപ്പെടുന്ന സദാശനകൾ! നേരേമറിച്ച് പലപ്പോഴും പണക്കാരുടെ കുട്ടികൾക്ക് അനർഹമാംവണ്ണം സഹായധനം കിട്ടിപ്പോരുന്നുണ്ട്. നമ്മുടെ അച്ഛന്ന് ആവശ്യത്തിലധികം പണമുണ്ടായിരുന്നെങ്കിൽ വിജയനെക്കൂടി പഠിപ്പിക്കണമെന്നു ഞാൻ അപേക്ഷിക്കുമായിരുന്നു. സന്താനങ്ങളില്ലാത്ത ധനവാന്മാർ ഈ രാജ്യത്തു ചിലരെങ്കിലുമുണ്ടല്ലോ. അവരുടെ ശ്രദ്ധ ഇങ്ങനെയുള്ള നല്ല കാര്യങ്ങളിലേക്കു തിരിഞ്ഞിരുന്നെങ്കിൽ!

വിജയനെ കാണുമ്പോൾ എൻെറ സ്നേഹപൂർവ്വമായ അന്വേഷണം അറിയിക്കുക.

ഞാൻ പട്ടണത്തിൽ പരിചയിക്കാൻ തുടങ്ങിയിട്ട് അഞ്ചാറുമാസമേ ആയുള്ളു എങ്കിലും, ഇതിനകം പലതും പഠിക്കുവാൻ കഴിഞ്ഞിട്ടുണ്ടെന്നാണ് എൻെറ അഭിമാനം. കലാശാലയുടെ ഉള്ളിൽനിന്നു ലഭിക്കുന്ന അറിവിനെക്കുറിച്ചല്ല ഞാൻ പറയുന്നത്. നമ്മുടെ ചുററും കാണുന്നവയും, പ്രായോഗികജീവിതത്തിൽ നമുക്ക് ഉപകാരപ്പെടുന്നവയും ആയ അനവധി കാര്യങ്ങളുണ്ടല്ലോ. കണ്ണുണ്ടെങ്കിലും ശരിയായി കാണുവാൻ കഴിയാത്തവരാണ് ലോകത്തിൽ അധികം. അക്കൂട്ടരുടെ ആലോചനാശക്തി തന്നെ അലസമായിത്തീരുന്നു. പരീക്ഷാവിജയം കാംക്ഷിക്കുന്ന വിദ്യാർത്ഥികൾ പുസ്തകമാത്രശരണന്മാരായി തീരാറുണ്ട്. അതു് അനാശാസ്യമാണെന്നു തീർത്തുപറഞ്ഞുകൂടാ. എങ്കിലും ആ വിധത്തിലുള്ള വിജയം മാത്രമാണോ നമ്മുടെ ലക്ഷ്യം? ബാഹ്യലോകവുമായുള്ള സമ്പർക്കം

കൂടാത്ത ജീവിതം ഒരുതരത്തിൽ ഏകാന്തത്തടവുതന്നെയാണ്. അതു നമ്മെ ഉന്മേഷരഹിതരും ഭീരുക്കളുമാക്കിത്തീർക്കുകയേയുള്ളൂ. അതിനാൽ വിദ്യാർത്ഥിജീവിതകാലത്ത് നമ്മുടെ ചുററുപാടും നടക്കുന്ന കാര്യങ്ങളിൽ ഊർജ്ജസ്വലമായി പ്രവർത്തിക്കേണ്ടതില്ലെങ്കിൽക്കൂടി അവയെ വേണ്ടവണ്ണം നോക്കിക്കാണുവാനും, ആലോചിക്കുവാനുമുള്ള ശീലം വളർത്തിക്കൊണ്ടുവരേണ്ട കടമ നമുക്കുണ്ട്.

നാട്ടിൻപുറത്തുനിന്നു നഗരത്തിലെത്തുന്ന ഒരു വിദ്യാർത്ഥി ഒരു പുതിയ ജീവിതമണ്ഡലത്തിൽ പ്രവേശിക്കുകയാണ്. അയാൾ കാണുന്നതിലെല്ലാം പുതുമയുടെ ഒരു ഛായം പുരണ്ടിരിക്കും. അങ്ങിങ്ങായി ഒററപ്പെട്ടുള്ള ജീവിതത്തിനുപകരം ഒന്നുചേർന്നുള്ള ജീവിതമാണ് അയാളെ സ്വാഗതംചെയ്യുന്നത്. സരസ്സിൽ നിന്നു സമുദ്രത്തിലേക്ക് എന്ന മട്ടിലുള്ള ഒരന്തരമാണ് അനുഭവപ്പെടുന്നത്. ചെറിയ ചെറിയ അലകൾ തുള്ളിത്തുളുമ്പുന്നതുകണ്ടു പരിചയിച്ച കണ്ണുകൾക്ക് ആത്തിരമ്പിമറിയുന്ന തിരമാലകൾ വിഷയമാകുമ്പോൾ ഒരമ്പരപ്പുണ്ടാകുന്നതു സ്വാഭാവികമാണല്ലോ. ആദ്യമാദ്യം അത്തരത്തിലുള്ള ഒരനുഭൂതിയാണ് എനിയ്ക്കുമുണ്ടായതു്. എന്നാൽ ഇന്നാകട്ടെ, അതൊരു സാധാരണ സംഭവപരമ്പരമാത്രം.

ഗ്രാമജീവിതമാണ് നഗരജീവിതത്തെക്കാൾ ശ്രേഷ്ഠം എന്നൊരു ധാരണ പരക്കെയുണ്ട്. വിദ്യാർത്ഥി

സമാജങ്ങളിൽ ഇതിനെക്കുറിച്ചുള്ള വാദപ്രതിവാദങ്ങൾ നാം ധാരാളം കേട്ടിട്ടുമുണ്ട്. രണ്ടിനും ഗുണങ്ങളും ദോഷങ്ങളുമുള്ളതിനാൽ ഒന്നു മറ്റൊന്നിനേക്കാൾ ശ്രേഷ്ഠമാണെന്നു തീരുമാനിക്കുന്നതു സൂക്ഷിച്ചുവേണം. ഒന്നാലോചിക്കുക; ജനങ്ങൾ തിങ്ങിപ്പാർക്കുന്നതു ചില സന്ദർഭങ്ങളിൽ ദോഷകരമാണെന്നു സമ്മതിക്കാം. എന്നാൽ മനുഷ്യൻ സമുദായജീവിയാണെന്നും, സംഘടനയാണ് അവന്റെ ബലമെന്നും, സാഹോദര്യബോധമാണ് അവനിൽ വളരേണ്ടതെന്നും, പരസ്പരാശ്രയമാണു ജീവിതത്തിന്റെ ആണിക്കല്ലെന്നും പട്ടണങ്ങൾ നമ്മെ പഠിപ്പിക്കുന്നില്ലേ ?

അനുജാ, തിരുവനന്തപുരത്തുള്ള മനോഹരങ്ങളായ മന്ദിരങ്ങളെയോ, പൊതുസ്ഥാപനങ്ങളെയോ, കാഴ്ചബംഗ്ലാവ്, മൃഗശാല, മൽസ്യശാല തുടങ്ങിയ ആനന്ദകേന്ദ്രങ്ങളെയോ വാണിജ്യസങ്കേതങ്ങളെയോ കുറിച്ച് ഒന്നും തന്നെ ഞാനിക്കത്തിൽ എഴുതുന്നില്ല. മദ്ധ്യവേനലൊഴിവിനു ഞാനങ്ങോട്ടു വരുമ്പോൾ എല്ലാം വിസ്തരിച്ചു പറയാം. ഇപ്പറഞ്ഞതൊക്കെ ഈ പട്ടണത്തിന്റെ പുറംപട്ടുകളാണ്. അതായതു നമ്മുടെ കണ്ണുകളെ കുളിപ്പിക്കുന്ന കാഴ്ചകൾ എന്നർത്ഥം. എന്നാൽ ഹൃദയത്തെ രസിപ്പിക്കുന്ന—അറിവിനെയും സംസ്കാരത്തെയും പുഷ്ടിപ്പെടുത്തുന്ന—ഒന്നു രണ്ടു പ്രധാന വസ്തുതകൾ നീയും അറിഞ്ഞിരിക്കുന്നതു നന്ന്.

വിജ്ഞാനത്തിൻെറ ഉറവ, ഗ്രന്ഥപാരായണമാ ണെന്നു നിനക്കും അറിയാമല്ലോ. ഇഷ്ടംപോലെ വായി ക്കുവാൻ ധാരാളം പുസ്തകങ്ങൾ ലഭിക്കുക എന്നുള്ളതു് മഹത്തരമായ ഒരു ഭാഗ്യമാണ്. ഇതിലേക്കുവേണ്ട സൗകര്യം തിരുവനന്തപുരത്തുണ്ട്. അനേകായിരം പുസ്ത കങ്ങൾ ശേഖരിച്ചുവച്ചിട്ടുള്ള പബ്ലിക്കു ലൈബ്രറിയും, അതിനോടു കിടനിൽക്കുന്ന മററു ഗ്രന്ഥശാലകളും ഈ നഗരത്തിൻെറ അമൂല്യസമ്പത്താണെന്നു് ആരും സമ്മ തിക്കും. ഒരു ചെറിയ തുക മുടക്കിയാൽമതി, അനന്ത മായ വിജ്ഞാനത്തിൻെറ വീഥിയിൽ നമുക്കു പ്രവേശി ക്കുവാൻ. ഈ വഴിയേ സഞ്ചരിച്ച് ഉന്നതസ്ഥാനത്തെ ത്തിയിട്ടുള്ള ആളുകൾ എത്രയെത്ര ? ജീവിതവിജയം ആഗ്രഹിക്കുന്ന ഏതൊരു വിദ്യാർത്ഥിയേയും ആശാഭരി തനാക്കുന്ന ഈ അനുഗ്രഹം, നമ്മുടെ ഗ്രാമപ്രദേശങ്ങ ളിൽ സ്വപ്നംകാണ്മാൻപോലും സാദ്ധ്യമല്ല. ആശയ ങ്ങളാണല്ലോ ലോകത്തെ ഭരിക്കുന്നതു്. അവയുടെ സവി ശേഷതകളും ഗതിവിഗതികളും സൂക്ഷ്മമായി ഗ്രഹിക്കണ മെങ്കിൽ ഉത്തമഗ്രന്ഥങ്ങൾ വായിച്ചു പഠിക്കുകതന്നെ വേണം. ഞാൻ രണ്ടു ഗ്രന്ഥശാലകളിൽ അംഗമായി ചേർന്നിട്ടുള്ളതിനാൽ ആവശ്യംപോലെ ഗ്രന്ഥങ്ങൾ വാങ്ങി വായിക്കുവാൻ സാധിക്കുന്നുണ്ട്.

മറെറാരു സംഗതിയും പ്രത്യേകം ശ്രദ്ധേയമാണ്. തിരുവിതാംകൂർ-കൊച്ചി സംസ്ഥാനത്തിൻെറ തല- സ്ഥാനം എന്ന നിലയിലും, ഇന്ത്യയുടെ തെക്കേഅററത്തു കടലോരത്തിൽ സ്ഥിതിചെയ്യുന്ന സുന്ദരനഗരം എന്ന

പദവിയിലും തിരുവനന്തപുരത്തിന് ഒരു മാഹാത്മ്യമുള്ള തിനാൽ സന്ദർശനത്തിനും മററുമായി നാനാദേശങ്ങ ളിൽനിന്നും കേളികേട്ട പണ്ഡിതന്മാരും മഹാന്മാരും ഇവിടെ വന്നുകൊണ്ടിരിക്കുന്നു. അവരെ നേരിട്ടു കാണു ന്നതിനും അവരുടെ വാഗ്വിലാസം ആസ്വദിക്കുന്നതിനും ഇടയാകുന്നതു ഒരു ചില്ലറ കാര്യമാണോ? ഇവിടെ മിക്കദിവസങ്ങളിലും ആ വിധത്തിലുള്ള സന്ദർഭങ്ങൾ ഉണ്ടാകാറുണ്ട്. ഈ അടുത്ത കാലത്തുതന്നെ, നമ്മുടെ രാഷ്ട്രനേതാക്കന്മാരും ലോകപ്രസിദ്ധന്മാരുമായ ശ്രീ. ജവഹർലാൽ നെഹ്റു, സർദാർ പട്ടേൽ, ഡോക്ടർ അംബേദ്കർ എന്നീ മഹാന്മാരുടെ പ്രസംഗങ്ങൾ കേൾ ക്കാനുള്ള ഭാഗ്യം എനിക്കുണ്ടായി. ഹൃദയത്തെ വികസി പ്പിക്കുന്നതിനും ചിന്താശീലം വർദ്ധിപ്പിക്കുന്നതിനും ഇതി ലധികമായ സൌകര്യം എന്താണു വേണ്ടതു്?

കുറച്ചുനാൾമുമ്പു, ഞങ്ങളുടെ കോളേജിൽ വൈദേ ശികനായ ഒരു പ്രൊഫസർ ഭാഷയുടെ പരസ്പരബന്ധ ത്തെക്കുറിച്ചു പ്രസംഗിക്കുകയായിരുന്നു. അദ്ദേഹം പാശ്ചാത്യ-പൌരസ്ത്യഭാഷകളിലെ പല വാക്കുകളും ഉദ്ധരിച്ചു താരതമ്യപ്പെടുത്തി. ചിലതു ഞാനിപ്പോഴു മോൎക്കുന്നു. 'ബാറോമീററർ', 'ടെമ്മോമീററർ' മുതലായ പദങ്ങളുടെ ഒടുവിൽ ഉള്ള 'മീററർ' സംസ്കൃതത്തിലെ 'മാത്രാ' തന്നെയാണെന്നും, ഗ്രീക്കുഭാഷയിലെ കെന്ത്രൻ (Kentron) എന്ന ശബ്ദവും [ലത്തീനിൽ-ചെന്ത്രും (Centrum)] ഇംഗ്ലീഷിലെ സെൻററും (Centre) സംസ്കൃത

ത്തിലെ കേന്ദ്രവും ഒന്നാണെന്നും, ദ്വാരം എന്ന സംസ്കൃതത്തിലും 'ദ്വാർ' എന്ന ഹിന്ദിയിലും പറയുന്ന ശബ്ദമാണ് ഇംഗ്ലീഷിൽ 'ഡോർ' ആയതെന്നും, ഫാദർ, മദർ, ബ്രദർ, സിസ്റ്റർ എന്നീ പദങ്ങൾ പിതാ, മാതാ, ഭ്രാതാ, സ്വസാ എന്ന പദങ്ങൾക്ക സമാനങ്ങളാണെന്നും, ഇങ്ങനെ അനവധി ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാമെന്നും മററും അദ്ദേഹം പറയുകയുണ്ടായി. ചുരുക്കത്തിൽ ആദിമഭാഷയ്ക്കു, ദേശകാലാദിഭേദംകൊണ്ടുണ്ടായ വികാരങ്ങളാണ് ഭിന്നഭാഷകൾ എന്നാണ് അദ്ദേഹം തെളിയിച്ചതു്. ഇത്തരത്തിലുള്ള പ്രഭാഷണങ്ങൾ നമുക്ക് ആലോചിക്കവാനുള്ള വഴി തുറന്നിട്ടു തരുന്നില്ലേ എന്നു ഓർത്തുനോക്കുക.

ഇതിലധികം ഈ കത്തു ദീർഘിപ്പിക്കുന്നില്ല. അടുത്തകൊല്ലം എന്നോടൊരുമിച്ചു ഇവിടെ വന്നുതാമസിച്ച് ഈ ഭാഗധേയങ്ങളിൽ പങ്കുകൊള്ളത്തക്കവണ്ണം നീ ഉത്സാഹിച്ചു പഠിക്കുമെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു.

അച്ഛനേയും അമ്മയേയും എൻെറ വിനീതമായ അഭിവാദനം അറിയിക്കുക. നിനക്കു എൻെറ ഉള്ളഴിഞ്ഞ ആശംസകൾ!

സ്നേഹപൂർവം

[വെണ്ണിക്കുളം ഗോപാലക്കുറുപ്പ്]

സ്വന്തം സഹോദരൻ,

സി. എസ്സ്. മധുസൂദനൻ.

പാഠം ൧൦

# ലക്ഷ്മണസ്മരണ

പുരികം പുഴുപോൽ പിടഞ്ഞകം
ഞെരിയും തൻതല താങ്ങി കൈകളാൽ
പിരിവാനരുതാഞ്ഞു കണ്ണുനീർ-
ചൊരിയും ലക്ഷ്മണനെ സ്മരിപ്പു ഞാൻ.

അതിധീരനമേയശക്തിയ-
മ്മതിമാനഗ്രജഭക്തനാവിധം
കദനം കലരുന്നകണ്ടൊരെൻ-
ഹൃദയംവിട്ടഴൽ പാതി പോയിതേ.

വനപത്തനഭേദചിന്തവി-
ട്ടനഘൻ ഞങ്ങളൊടൊത്തു വാണു നീ;
വിനയാർദ്രമെനിക്കു കേവലം
നിനയായ്‌വാൻ പണി തമ്പി! നിൻമുഖം

ഗിരികാനനഭംഗി ഞങ്ങൾ ക-
ണ്ടരിയോരുത്സവമായ കഴിച്ചു നാൾ;
അരിഭീഷണ! നീ വഹിച്ചൊര-
പ്പരിചര്യാവ്രതനിഷ്ഠയൊന്നിനാൽ.

കടുവാക്കുകൾ കേട്ടു കാനനം
നടുവേയെന്നെ വെടിഞ്ഞു മുമ്പു നീ
വെടിവാൻ തരമായ് മറിച്ചുമേ;
കുടിലം കർമ്മവിപാകമോർക്കുകിൽ.

കനിവാർന്നനുജാ! പൊറുക്ക ഞാൻ
നിനയാതോതിയ കൊള്ളിവാക്കുകൾ
അനിയന്ത്രിതമായ് ചിലപ്പൊഴീ-
മനമോടാത്ത കുമാർഗ്ഗമില്ലെടോ. ൬

വിരഹാർത്തിയിൽ വാടിയേകനായ്
കരകാണാത്ത മഹാവനങ്ങളിൽ
തിരിയും രഘുനാഥനെത്തുണ-
ച്ചരിയോരന്വയമുദ്ധരിച്ചു നീ. ൭

പരദുർജ്ജയനിന്ദ്രജിത്തുമായ്
പൊരുതും നിൻകഥകേട്ടു വെമ്പലാൽ
കരൾനിന്നിലിയന്ന ക്രൂരതൻ-
പെരുതാമാഴമറിഞ്ഞിതന്നിവൾ. ൮

മനികാട്ടിടുമെൻ കിടാങ്ങളെ-
ക്കനിവാൽ നീ സ്വയമാഞ്ഞു പുൽകിടാം;
അനസൂയവിശുദ്ധമിന്നു നിൻ-
മനമാനന്ദസരിത്തിൽ നീന്തിടാം ൯

വിടകെൻകഥ, വത്സ! വാഴ്ക നീ
നെടുനാളഗ്രജനേകബന്ധുവായ്
ഇടരെന്നിയെയഗ്ഗുണോൽക്കരം
തടവും ബന്ധുജനങ്ങളോടുമേ. ൧൦

ചിന്താവിഷ്ടയായ സീത] [എൻ. കുമാരനാശാൻ

---

പാഠം ൫൫.

# പൂക്കളുടെ പരാഗാധാനം

നിറഞ്ഞ ഇതളുകളും ഉള്ളറയിൽ തേനും തികഞ്ഞാൽ ഒരു പൂവായി എന്നാണു സങ്കല്പം. പക്ഷേ ഇതൊക്കെ പുഷ്പത്തിന്റെ അപ്രധാനങ്ങളായ ആഡംബരങ്ങൾ മാത്രമേ ആകുന്നുള്ളു. കേസരവും വിത്തറയും — ഇവയാണ് പുഷ്പത്തിന്റെ മുഖ്യാംശങ്ങൾ. കേസരത്തിൽനിന്നു നിർഗ്ഗമിക്കുന്ന പരാഗവും വിത്തറയിലുള്ള അരിയും തമ്മിലാണു സംയോഗം. അതിൽനിന്നാണു് വിത്തിന്റെ ഉൽഭവം. കേസരകോശങ്ങൾ പൊട്ടി പരാഗം പുറത്തുവരുമ്പോൾ അതു വിത്തറയുടെ മകുടത്തിലുള്ള ചൂഡയിൽ എത്തിച്ചേരണം. പൂമ്പൊടി, ഒന്നുകിൽ അതേ പുഷ്പത്തിന്റെയോ, ആ സസ്യത്തിലുള്ള മറ്റൊരു പുഷ്പത്തിന്റെയോ, ചൂഡയിൽ എത്തിച്ചേർന്ന് സംയോഗം സാധിച്ചേക്കാം. ഇങ്ങനെ ഒരേ ചെടിയിൽത്തന്നെ നടക്കുന്ന പരാഗാധാനം കുലനാശത്തിനു കാരണമായിത്തീരുമെന്ന് ഡാർവിന്റെ പരീക്ഷണങ്ങൾ വിശദമാക്കിയിട്ടുണ്ട്. ഉത്തമമായ സംയോഗത്തിനുള്ള മാർഗ്ഗം മറ്റൊന്നാണ്. അതിനു പുഷ്പപരാഗം സജാതിയിൽപ്പെട്ട ഇതരസസ്യത്തിന്റെ പുഷ്പചൂഡയിൽ ചെന്നുചേരണം. അപ്രകാരമുള്ള വിത്തുകൾക്കു കൂടുതൽ ചൈതന്യവും ആരോഗ്യവും വംശസന്ധാനശക്തിയും ഉള്ളതായി തെളിഞ്ഞിരിക്കുന്നു.

ഈ രീതിയിലുള്ള പരാഗസംക്രമം സാധിക്കുന്നതു പ്രധാനമായി ജന്തുക്കളുടെ സഹായംകൊണ്ടാണ്.

ഉറുമ്പ്, ഈച്ച, വണ്ട്, പാററ, കിളി, വാവൽ മുതലായവയാണ് ഈ പുഷ്പപരിണയത്തിലെ വലിയ ഉത്സാഹക്കാർ. പൂമ്പൊടി ഒരു സസ്യത്തിൽനിന്ന് മറെറാന്നിലെത്തിക്കുന്നത് ഈ ദല്ലാളന്മാരാണ്. എന്നാൽ അവർ നിഷ്കാമകർമ്മം ചെയ്യുന്നവരല്ല. അവർക്കു ഭക്ഷിക്കണം. തിന്നുവാൻ പൊടിയും കുടിക്കുവാൻ തേനും നിറച്ചുവെച്ച്, വർണ്ണവും വാസനയും തികഞ്ഞ ഇതളുകൾകൊണ്ട് പുഷ്പം ക്ഷണിക്കുന്നു. "സ്നേഹിതാ, അയൽപക്കത്തുനിന്നു പൂമ്പൊടി എനിക്കു കൊണ്ടുവന്നു തരിക. സദ്യതരാം". ഇങ്ങിനെ സസ്യങ്ങളും ജന്തുക്കളും ഒത്തൊരുമിച്ച് ഒരു പരസ്പരസഹായസംഘം ഏർപ്പെടുത്തി വിജയകരമായി നടത്തിപ്പോരുന്നു.

മധുലോലുപങ്ങളായ ജന്തുക്കളെ ക്ഷണിക്കാനുള്ള ഉപായങ്ങളെപ്പററി സൂചിപ്പിച്ചുവല്ലോ. പകിട്ടും പരിമളവുംകൊണ്ട് ശലഭങ്ങൾ ആകർഷിക്കപ്പെടുന്നു. മാവ്, അമ്പഴം, ചീര, സൂര്യകാന്തി ഇത്യാദിയുടെ ഓരോ പൂവും തീരെ കൃശമാണെങ്കിലും ഒന്നിച്ചുകൂടി സ്തബകങ്ങളായി നിന്നു ദീപസ്തംഭങ്ങളെപ്പോലെ അവ തിര്യക്കുകളെ ആകർഷിക്കുന്നു. ഒററയ്ക്കു നില്ക്കുന്ന പരുത്തിയും താമരയും തനിക്കുതാൻപോന്നവരായി വലിപ്പവും ധാടിയും മോടിയുംകൊണ്ട് തേൻകൊതിയന്മാരുടെ കണ്ണിൽപ്പെടുന്നു. വർണ്ണബാഹുല്യമുള്ള പൂക്കൾക്ക് വാസനാതിശയം വേണമെന്നില്ല. വണ്ടുകളുടെ കൺകവരുവാൻ വർണ്ണപ്പകിട്ടു മതിയാകും. "ചോരച്ചെങ്കനൽ ചേന്നകൊള്ളിനിരപോൽ പൂക്കും മുരുക്കി"നും, "തങ്കത്തി

ന്നൊക്കും നവകർണ്ണികാര"ത്തിന്നും വർണ്ണഭംഗിതന്നെയാണു വശ്യവസ്തു. കാന്തികൊണ്ടുള്ള ആകർഷണം പലവിധത്തിൽ സാധിക്കാം. അല്ലികളും ഇതളുകളും ആണു് സാധാരണ ആകർഷണവസ്തുക്കൾ. എന്നാൽ വെള്ളിലപ്പൂവിന്റെ ക്ഷണപത്രം അതിന്റെ ധവളകാന്തിയാണു്. ചാമ്പപ്പൂവിന്റെ ഉദയാർക്കസന്നിഭമായ സൗന്ദര്യം അതിന്റെ കേസരശതങ്ങളിൽനിന്നും പ്രസരിക്കുന്നു. ചെമ്പൻപൂവിന്റെ ചന്തം അതിന്റെ ഗുച്ഛപടത്തിലാണു്. ഇരുട്ടിലും വെളിച്ചത്തിലും ശലഭങ്ങളെ വശീകരിക്കുവാൻ ഈ പൂക്കൾക്കു് ശുദ്ധമേ ശുഭ്രവർണ്ണവും, പകൽ വികസിക്കുന്നവയ്ക്കു ചുവപ്പു്, മഞ്ഞ, നീല മുതലായി പല നിറങ്ങളും ഉപകരിക്കുന്നു. ഇങ്ങിനെയൊക്കെയാണെങ്കിലും മനുഷ്യലോകത്തിന്റെ എന്നപോലെ തിര്യഗ്ലോകത്തിന്റെയും മനം മയക്കുവാൻ അധികം ഉപകരിക്കുന്നതു് വർണ്ണഗുണമല്ല, ഇതളിലും തേനിലും ഇടതിങ്ങി പൊങ്ങിപ്പരക്കുന്ന പരിമളധോരണിതന്നെയാണെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. അന്തിമലരിയുടെ പൂക്കൾ ഉദാഹരണങ്ങളാണു്. ഈ ജാതിയിൽ വിവിധവർണ്ണത്തിൽ—വെളുത്തും ചുവന്നും മഞ്ഞളിച്ചും—ഉള്ള പൂക്കൾ രാത്രി വിരിഞ്ഞുനിൽക്കാറുണ്ടു്. വെള്ളമാത്രമേ സ്പഷ്ടമായി കാണപ്പെടുന്നുള്ളു എങ്കിലും മണത്തറിഞ്ഞു് എല്ലാത്തരത്തിലും ഒരുപോലെ നിഷ്പ്രയാസമായി ചെന്നെത്തുവാൻ പാററകൾക്കു സാധിക്കുന്നുണ്ടു്.

അങ്ങിനെ വിവിധങ്ങളായ ജന്തുക്കളെ, പൂക്കൾ ക്ഷണിച്ചുവരുത്തുന്നു. പൂവിന്നു് കല്യാണമാണു്. വിത്തു

റയിലെ ചെറുമുത്തുകൾപോലെയുള്ള അരികൾക്ക് മൂപ്പും മുഴുപ്പും തികഞ്ഞിരിക്കുന്നു. പീതവർണ്ണങ്ങളായ കേസരകോശങ്ങൾ കിളുന്ത് കനകപ്പൊടിപോലെയുള്ള പരാഗം പുറത്തു വന്നിരിക്കുന്നു. സ്വജാതിയിൽപ്പെട്ട മറ്റൊന്നിലേയ്ക്കും സംക്രമിപ്പിക്കണം. ഈ മാഗളകർമ്മത്തിനു അതിഥികളെ ഉപയോഗപ്പെടുത്തുകയും വേണം.

അതിഥികളെ സ്വീകരിക്കാനുള്ള ശക്തിയും സൗകര്യവും ഓരോ പൂവിനുമുണ്ട്. വാഴപ്പൂങ്കുലയ്ക്ക് വാവലിനെ താങ്ങാനുള്ള കരുത്തുണ്ട്. സൂചീമുഖിക്ക് ചാഞ്ഞു തൂങ്ങുവാനും ചാഞ്ചാടുവാനും സൗകര്യമുള്ളതാണ് മന്ദാരപ്പൂങ്കുല. 'ഭ്രമരങ്ങളാൽ കിമപി ചുംബിത'മാകുവാൻ മാത്രം ശേഷിയുണ്ട്, സുകുമാരമായ ശിരീഷത്തിനു്; ശലഭത്തിന് സുഖമായി ചെന്നിരിക്കാവുന്നതാണ് ശംഖപുഷ്പം; മക്ഷികയ്ക്കു കനകപീഠമാണ് മകന്ദകുസുമം; തുച്ഛമായ തുളസിപ്പൂവാകട്ടെ, എറമ്പിന്റെ സുരഭിലമായ പാനപാത്രവുമാണ്. പുഷ്പമോ അതിന്റെ ഒരു പ്രത്യേക ഭാഗമോ അതിഥിക്ക് ആസ്ഥാനമായിത്തീരുന്നു. തളികപോലെയുള്ള പൂക്കളിൽ—ചായ, കറപ്പ് മുതലായ ചെടികളുടെ പൂക്കളിൽ—ഇറങ്ങിയിരുന്നു ഭക്ഷിക്കുവാൻ വണ്ടുകൾക്കു സാധിക്കും. ചെത്തി, മല്ല, പിച്ചകം തുടങ്ങിയവയുടെ മുകൾത്തട്ടിൽ വിരുന്നുകാർക്കിരിക്കാം. തുമ്പപ്പൂവിന്റെ കീഴ്ച്ചുണ്ടും ശംഖപുഷ്പത്തിന്റെ അന്തർദ്ദളയുഗളവും ശലഭങ്ങൾക്ക് സുഖമായുപയോഗിക്കുവാൻ ഉപയുക്തങ്ങളാണ്. 'ഓർച്ചിഡ്' എന്ന അപൂർവവർഗ്ഗത്തിലുൾപ്പെട്ട പൂക്കളിൽ അതിഥിസൽക്കാരത്തിന് ചെയ്യു









ആകൃതിവ്യത്യാസമുള്ള മൂന്നുജാതി പുഷ്പങ്ങളും തേൻ കുടിക്കുവാൻ വേണ്ടി
അവയെ സന്ദർശിക്കുന്ന ശലഭങ്ങളും.

വച്ചിട്ടുള്ള അനേക പരിപാടികൾ അത്ഭുതകരങ്ങളെന്നേ പറയേണ്ടു. മാത്രമല്ല, സാധാരണമായി തിര്യക്കുകളെക്കൊണ്ടു പരിണീതങ്ങളാകുന്ന പുഷ്പങ്ങളുടെ പരാഗരേണുക്കൾക്ക് പരുപരുപ്പും മൂഢകൾക്ക് പശയും ഉണ്ടാകാറുള്ളതു പരാഗസംക്രമത്തിന് കൂടുതൽ സഹായമായിത്തിരാറുണ്ടു്.

ഭക്ഷണത്തിനും മധുപാനത്തിനും ഉപകരിക്കുന്ന അവയവങ്ങൾ പലതരം തിര്യക്കുകളിൽ പലവിധമാണ്. ശലഭങ്ങൾക്കു മുഖത്തുനിന്നു മുമ്പോട്ടു തൂങ്ങിക്കിടക്കുന്ന ഒരു നീണ്ട കുഴൽ അല്ലെങ്കിൽ തുമ്പിക്കൈയ്യുണ്ടു്. ഇതു വിശ്രമസമയങ്ങളിൽ വാച്ചിന്റെ സ്പ്രിംഗുപോലെ ചുരുട്ടിവെച്ചിരിക്കുന്നതു കാണാം. നീണ്ട കണ്ഠനാളങ്ങളുള്ള പുഷ്പങ്ങളിൽനിന്നു തേൻ വലിച്ചെടുക്കുവാൻ ഈ കുഴലുകൾ സഹായിക്കുന്നു. ഈച്ചകൾക്ക് തൽസ്ഥാനത്ത് നാളം കുറഞ്ഞ ഒരു കുഴലാണ്. ആഴം കുറഞ്ഞ പൂക്കളിൽനിന്നു തേനെടുക്കുവാൻ മാത്രമേ ഈച്ചകൾക്ക് കഴിയൂ. എന്നാൽ ഇവയ്ക്കു പൂമ്പൊടി തിന്നുവാൻകൂടി സാധിക്കും. തുമ്പിക്കൈയ്യന്മാർക്ക് ഇതു സാദ്ധ്യമല്ല. പൂമ്പൊടി പററിപ്പിടിക്കുവാനും തടഞ്ഞിരിക്കാനും തക്കവണ്ണം 'രോമശ'മായ ശരീരമാണ് പാററകൾക്കും ഈച്ചകൾക്കുമുള്ളതു്.

ഇപ്രകാരം ഉപകരിക്കാൻ പററുന്ന വിചിത്രസൃഷ്ടികളാണ് പൂക്കളും തിര്യക്കുകളും. തിര്യക്കുകൾക്കു വേണ്ട സൗകര്യം പൂക്കളിലും, പൂക്കളെ സഹായിക്കത്തക്ക സവിശേഷത തിര്യക്കുകളിലും പ്രകൃതി സജ്ജമാക്കിയിരിക്കുന്നു.

ഇതിൽ ഒരു കൂട്ടക്ക്മാത്രം മെച്ചമുണ്ടാകുന്ന കാര്യം മിക്ക വാറും അസാദ്ധ്യമാണ്. പൂമ്പൊടി മെയ്യിൽ പററാതെ പൂന്തേൻകുടിച്ചു പററിച്ചുപോകാൻ ഏതൊരു ജന്തുവിനും പെട്ടെന്നു സാധിക്കാത്ത മട്ടിലാണ് പീഠവും കേസര വിതാനവും മധുനിക്ഷേപവും. ചുരുക്കം ചില സന്ദർഭ ങ്ങളിൽ പുഷ്പത്തിൻെറ ചുവടു തുളച്ച് പൊടിപററാതെ തേൻ കുത്തിക്കവൎന്നെടുക്കുന്ന ഈച്ചകളും ഇല്ലായ്കയില്ല. എന്നാൽ പരസ്പരോപകാരമാണ് സർവസാധാരണമായ നിയമം.

തേൻകൊതിയന്മാരായ തിൎയ്യക്കുകൾ, കുടിക്കാനെ ടുക്കുന്നതോടുകൂടി പരാഗത്തിൻെറ ചുമടെടുക്കേണ്ടിവരു ന്നതെങ്ങനെയെന്ന് ചില ഉദാഹരണങ്ങൾകൊണ്ട് മന സ്സിലാക്കാം. തുമ്പപ്പൂവിൻെറ കഥതന്നെ എടുക്കുക. ഇതി ൻെറ ദളക്കൂടം അധോഭാഗത്തിൽ ഒരു നാളമായും ഉപരി ഭാഗത്തിൽ അധരോഷ്ഠങ്ങളുടെ ആകൃതിയിൽ രണ്ടു പുട ങ്ങളായി വേൎത്തിരിഞ്ഞും ഇരിക്കുന്നു. നാളത്തിൻെറ കട യ്ക്കലാണ് മധുബിന്ദു. കീഴ്ച്ചുണ്ട് തേനീച്ചയുടെ പീഠ മായിത്തീരുന്നു. മേൽച്ചുണ്ടിന് തൊട്ടടിയിൽ ഒന്തസ്ഥാ- നത്തിൽ നാലു കേസരങ്ങളും വിത്തറയുടെ സർപ്പജിഹ്വാ കൃതിയായ ചൂഡയും ഉണ്ട്. പീഠത്തിലിരിക്കുന്ന മക്ഷിക നാളത്തിലേക്കു തലനീട്ടി മധു വലിച്ചെടുക്കുമ്പോൾ അതിൻെറ പുറത്ത് ചൂഡയും കേസരങ്ങളും തടയുന്നു. മറെറാരു പൂവിൽനിന്നും ചുമന്നുകൊണ്ടുവന്നിട്ടുള്ള പൂമ്പൊടി ചൂഡയിലും, കേസരങ്ങളിലുള്ള പരാഗം ഇതര പുഷ്പത്തിലേക്കായി ഈച്ചയുടെ പുറത്തും, നിക്ഷേപിക്ക

പ്പെടുന്നു. അങ്ങിനെ വിരുന്നൂട്ടുന്നതിനിടയിൽ തുമ്പപ്പൂ അതിന്റെ ഉദ്ദേശം നിറവേററുന്നു. ശംഖപുഷ്പത്തിന്റെ അന്തർദ്ദളയുഗളത്തെപ്പററി പ്രസ്താവിക്കയുണ്ടായല്ലോ. ഇതു് അതിന്റെ നാലും അഞ്ചും ഇതളുകളാണു്. ഇവ അരികുചേൎന്നു് ഒരു വഞ്ചിയുടെ ആകൃതിയിൽ അധോഭാഗത്തിൽ സ്ഥിതിചെയ്യുന്നു. ഈ വഞ്ചിക്കൂടിയിലാണു് കേസരങ്ങളും മൂഢയും ഒതുങ്ങിയിരിക്കുന്നതു്. കേസരങ്ങളിൽ ഒൻപതെണ്ണം ഒത്തൊരുമിച്ചു് ഒരു നാളമായിത്തീർന്നിരിക്കുന്നു. അതിലാണു് തേൻ. അതിഥിയായ ശലഭം ആദ്യംതന്നെ വഞ്ചിക്കുമുകളിൽ ചെന്നിരിക്കുന്നു. പിന്നെ, സർവശക്തിയും പ്രയോഗിച്ചു് നൌകയുടെ ചേർപ്പുകളായ ദളയുഗളത്തെ അമർത്തുന്നു. അവ വേർതിരിയുമ്പോൾ ഉള്ളിലുള്ള കേസരങ്ങൾ പുറത്തേയ്ക്കു് വീശി പരാഗത്തെ ശലഭശരീരത്തിൽ വിതറുന്നു. തൽക്കാലം അതിന്റെ ശരീരത്തിലുള്ള അന്യപുഷ്പപരാഗം മൂഢയിൽ പററിപ്പിടിക്കുകയും ചെയ്യുന്നു. ഈ ക്രയവിക്രയം സാധിച്ചതിനുശേഷം മാത്രമേ പുഷ്പം മധുപാനത്തിന്നു് അനുവദിക്കുകയുള്ളു. പയറു്, ശംഖുപുഷ്പം മുതലായവയുടെ പൂക്കൾ ചിത്രശലഭങ്ങൾക്കു് ഏററവും ഹിതകരങ്ങളായ ഭക്ഷണശാലകളാണു്. പൂവും പൂമ്പാററയും തമ്മിൽ ഇവിടെ പ്രസ്പഷ്ടമായിരിക്കുന്ന രൂപസാദൃശ്യം ശലഭങ്ങൾക്കു് ശത്രുക്കളുടെ കണ്ണുതെററിക്കാനുള്ള ഒരു മാർഗ്ഗമായിത്തീരുകകൂടി ചെയ്യുന്നുണ്ടു്.

മുല്ല, നന്ത്യാർവട്ടം, ചെത്തി, ഉമ്മം മുതലായവയെപ്പോലെ ദീർഘകണ്ഠങ്ങളായ പൂക്കളിൽ കുഴലിന്റെ കട

യ്ക്കൽ തേനും തലയ്ക്കൽ കേസരങ്ങളും ചൂഡയും സ്ഥിതി ചെയ്യുന്നതുകൊണ്ടു പുഷ്പമുഖത്തിൽ ചെന്നിരിക്കുന്ന പൂമ്പാററയ്ക്കു് പ്രകൃതിയുടെ പ്രധാനോദ്ദേശം നിറവേററാതെ നടക്കുവാൻ സാധിക്കുന്നില്ല. ഇതുതന്നെയാണു് സൂൎയ്യകാന്തിപ്പൂവിലുള്ള ഓരോ ചെറുകുസുമനാളത്തിന്റേയും കഥ. ആമ്പൽ, ചെമ്പരുത്തി എന്നിങ്ങനെയുള്ളവയിൽനിന്നു് തേനല്ല, പൂമ്പൊടിതന്നെയാണു് പ്രാണികൾ പ്രധാനമായി ഭക്ഷിക്കുന്നതു. ഇത്തരം പൂക്കളിൽ അതിഥിസൽക്കാരത്തിനും സംയോഗത്തിനുംകൂടി ധാരാളം കേസരങ്ങളും അനവധി പരാഗവും ഉണ്ടായിരിക്കും. എരുക്കിൻപൂമ്പൊടി പശപുരണ്ട കട്ടകളാക്കിവെച്ചിരിക്കുന്നതു് തിൎയ്യക്കുകൾവഴിക്കുള്ള പരാഗസംക്രമണത്തെ കൂടുതൽ എളുപ്പമാക്കിത്തീൎത്തിരിക്കുന്നു. ആൽ വൎഗ്ഗത്തിലെ പൂക്കളും പ്രാണികളെക്കൊണ്ടാണു് പരാഗസംക്രമണവും സംയോഗവും സാധിക്കുന്നതു്. ആലിനു് പൂവില്ലെന്നാണു ജനവിശ്വാസം. പക്ഷേ, 'പച്ചിലച്ചില്ലയിൽച്ചെപ്പടിപ്പന്തുപോലെ'യിരിക്കുന്ന 'കായ്'കളാണു് യഥാൎത്ഥത്തിൽ അതിന്റെ പൂച്ചെപ്പുകൾ. ഓരോ കായുടെ ശിരസ്സിലും ഓരോ സുഷിരവും അന്തൎഭാഗത്തു അനേകം ചെറുപൂക്കളും ഉണ്ടായിരിക്കും. ഒരു പൂവിനു ഒന്നുകിൽ കേസരമോ അല്ലെങ്കിൽ വിത്തറയോ മാത്രം ഉണ്ടു്; അതായതു് പൂ ഓരോന്നും ആണോ പെണ്ണോ മാത്രം ആയിരിക്കും. പെൺപൂക്കൾ അടിത്തടത്തിലു ആൺപൂക്കൾ മേൽവരിയിലുമാണു് അടങ്ങിയിരിക്കുന്നതു്. മധുഗന്ധം ഏറ്റെത്തുന്ന മക്ഷിക പുഷ്പചഷക

ത്തിൻെറ അകത്തു കടന്നുകൂടുന്നു. പിന്നെ, പുറത്തുപോകാൻ നിവൃത്തിയില്ലാതെ, പെൺപൂക്കളുടെ വിത്തറയിൽ മുട്ടയിട്ടതിനുശേഷം മരിക്കുന്നു. മുട്ട വിരിഞ്ഞുണ്ടാകുന്ന പുഴുക്കൾ ഈച്ചകളാകുന്നതോടുകൂടി പൂച്ചെപ്പിൽനിന്നും രക്ഷപ്പെടുന്നു. അങ്ങിനെ ബഹിർഗ്ഗമനം ചെയ്യുന്ന ഈച്ചകളുടെ പുറത്തു മുകൾഗാലറികളിലുള്ള ആൺപൂക്കളുടെ പരാഗചൂർണം പുരളുന്നു. ഈ തേനീച്ചകളിലോരോന്നും മറെറാരു പൂച്ചെപ്പിൽ പ്രവേശിച്ച് പെൺപൂക്കളിൽ പൂമ്പൊടി എത്തിക്കുന്നു. ഇങ്ങിനെ ഈച്ചകളുടെ ഓരോ തലമുറയെക്കൊണ്ടു് പുഷ്പരാശികളുടെ പരാഗാധാനം സാധിക്കുന്നു. ഇത്രയെല്ലാം പണിത്തരങ്ങൾ ചെയ്തിട്ടാണു് ആലിന്നു് ശരിയായ കായുണ്ടാകുന്നതു്.

പ്രാണികളെക്കൊണ്ടുള്ള പരാഗസംക്രമണത്തെക്കുറിച്ച് ഒരു സംശയത്തിന്നവകാശമുണ്ടു്. ഭക്ഷണതൃഷ്ണയല്ലാതെ പരാഗവിക്രയോദ്ദേശം പ്രാണികൾക്കില്ലാത്തതുകൊണ്ടു് അവയുടെ പ്രവൎത്തനങ്ങൾക്കിടയിൽ പൂമ്പൊടി അതേ പൂവിലോ ആ സസ്യത്തിലുള്ള മറെറാരു പൂവിലോ മാത്രം നിക്ഷിപ്തമായി എന്നു വരാൻ വയ്യേ? തീർച്ചയായും അങ്ങിനെ സംഭവിച്ചേക്കാം. എന്നാൽ അധമമായ ഇത്തരം പുഷ്പപരിണയം കഴിയുന്നത്ര കുറയ്ക്കുവാൻ പ്രകൃതിതന്നെ ചില മുൻകരുതലുകൾ ചെയ്തുവച്ചിട്ടുണ്ടു്. ചെമ്പരുത്തിപോലുള്ള ചില പൂക്കളിൽ കേസരകോശങ്ങൾ പിളർന്നു പരാഗം പുറത്തുവരുമ്പോൾ വിത്തറയിലുള്ള അരികൾക്കു മൂപ്പെത്തിയിട്ടുണ്ടായിരിക്കയില്ല. മറിച്ച്, കേസരങ്ങൾ പാകമാകുന്നതിനുമുമ്പു് വിത്തറ-

യിലെ അരികൾ വിളയുന്ന പൂക്കളും ഇല്ലായ്കയില്ല. ഈ രണ്ടു നിലയിലും സംയോഗം ഫലിക്കണമെങ്കിൽ അതേ ജാതി മറെറാരു ചെടിയുമായുള്ള പരാഗവിക്രയംകൂടാതെ കഴികയില്ല. പിന്നെ, എരുമപ്പാൽപോലെയുള്ള ചില ചെടികൾക്കു ഒന്നുകിൽ ആൺപൂക്കളോ, അല്ലെങ്കിൽ പെൺപൂക്കളോ മാത്രമേ ഉണ്ടായിരിക്കു. ഇവിടെ പരസ്പരസംയോഗമല്ലാതെ ഗത്യന്തരമില്ല. ആണും പെണ്ണും ഒന്നിച്ചുള്ള പൂവിൽത്തന്നെ സോദര്യപരിണയം ക്ഷിപ്രസാദ്ധ്യമല്ലാതാക്കുവാൻ ഉപായങ്ങൾ പ്രകൃതി ചെയ്തു വച്ചിട്ടുണ്ടു. പെരുവിൻപൂ ഉദാഹരണമാണു്. രാത്രി പുതുതായി വിരിയുന്ന പെരുവിൻപൂവിന്റെ കേസരങ്ങൾ പുറത്തേയ്ക്കു നേരേ തള്ളിനിൽക്കുന്നു. പുഷ്പചൂഡയാകട്ടെ, അടിയിലേയ്ക്കു ചാഞ്ഞു കുനിഞ്ഞും ഇരിക്കുന്നു. തന്മൂലം കേസരങ്ങളെപ്പുണരുന്ന പാററകൾ ചൂഡയെ തൊടുന്നതേയില്ല. ഒരു ദിവസം പഴക്കംചെന്ന പൂക്കളിലാകട്ടെ കേസരങ്ങൾ അടിയിലേയ്ക്കു ചുരുണ്ടൊതുങ്ങി ഇരിക്കയും പുഷ്പചൂഡ സ്വാതന്ത്ര്യമായി പുറത്തേയ്ക്കു ഉന്തിനിൽക്കുകയും ചെയ്യുന്നു. ഇതിൽ തേൻകുടിക്കാനെത്തുന്ന പാററകൾ ചൂഡയെ മാത്രമേ തൊടുന്നുള്ളു. ചൂഡയുടെ ഇത്തരം നിലയും നീക്കവും മററു പല പൂക്കളിലും കാണാം. ഇനി, വല്ലപ്പോഴും ശലഭങ്ങളുടെ പാനോത്സവങ്ങൾക്കിടയിൽ പരാഗം അതേ പുഷ്പത്തിന്റെ ചൂഡാശിഖരത്തിൽപതിക്കുന്നതായാലും ഫലിക്കുന്നില്ല. അത്തരം പരാഗം മിക്കവാറും കെട്ടുപോകുന്നു.









തേനീച്ച തുമ്പിക്കൈ നീട്ടി പുഷ്പനാളത്തിന്റെ അടിയിൽനിന്നു തേൻ കുടിക്കുന്നു. സൂര്യകാന്തിപ്പൂവിന്റെ രണ്ടു ചെറുകുസുമനാളങ്ങളാണു വലത്തുവശത്ത് പ്രത്യേകം കാണിച്ചിരിക്കുന്നതു്.

ഒരു പുഷ്പത്തിൽനിന്നു സ്വീകരിക്കുന്ന പൂമ്പൊടി
അതേജാതി പുഷ്പത്തിൽതന്നെ നിക്ഷേപിച്ചാൽമാത്രമേ
സംയോഗം സാദ്ധ്യമാകുന്നുള്ളു. എന്നാൽ പലതരം
പൂക്കളിൽ ചപലമായി പാറിത്തിരിയുന്ന തിര്യക്കുവർഗ്ഗ
ത്തെക്കൊണ്ടു് ഇക്കാര്യം നേടുന്നതെങ്ങനെയെന്നു് സംശ
യിച്ചേക്കാം. പ്രാണികൾ പല പടി തെണ്ടുന്ന ഭിക്ഷുക്ക
ളാണെന്നുള്ളതു വാസ്തവംതന്നെ. എങ്കിലും ഒരു തര
ത്തിൽനിന്നു തുടങ്ങിയാൽ വളരെ നേരത്തേയ്ക്കു് അത്തരം
പൂക്കളിൽ മാത്രമേ ശലഭങ്ങൾ സഞ്ചരിക്കയുള്ളു. അമര
പ്പൂക്കളിൽ മൂളിപ്പറക്കുന്ന കരിവണ്ടുകൾ ഒന്നുരണ്ടു മണി
ക്കൂറിലധികം അതേ പൂക്കളിൽ കളിയാടുന്നതായി കണ്ടി
ട്ടുണ്ടു്. പൂമ്പാററകൾ ഒരു മണിക്കൂറോളം കൊഴിഞ്ഞിൽ
പ്പൂക്കളിൽ തന്നെ തെണ്ടിത്തിരിയുന്നതായും കാണാറുണ്ടു്.
ഓരോ പൂവിൽത്തന്നെ ഒന്നിലധികം പ്രാണികൾ വിരുന്നു
കാരായി വരുന്നതുകൊണ്ടു സ്വജാതിയിലേയ്ക്കുള്ള പരാഗ
സംക്രമണത്തിനു സാംഗത്യം വർദ്ധിക്കുന്നുമുണ്ടു്. ഒരു
പ്രത്യേകജാതി പുഷ്പത്തെ പരശ്ശതം തിര്യക്കുകൾ സന്ദർ
ശിച്ചുകണ്ടിട്ടുള്ളതായി ഒരു ശാസ്ത്രജ്ഞൻ പ്രസ്താവിക്കുന്നു.

[ വൈലോപ്പിള്ളിൽ ശ്രീധരമേനോൻ

പാഠം ൧൨

# മാപ്പ്

തീവണ്ടിയാപ്പീസ്സിലനേകമട്ടായ്-
ത്തിങ്ങുന്ന യാത്രോദ്യതരാം ജനങ്ങൾ ;
ഒററയ്ക്കൊരാളങ്ങൊരഴുക്കുമുക്കിൽ
മലർന്നു മെയ്നീണ്ടു കിടന്നിരുന്നു. ൧

ഞരമ്പെലിമ്പെന്നിവ ചേർത്തുവെച്ചു
ചുളിഞ്ഞ തോൽകൊണ്ടഥ മൂടിയിട്ടാൽ,
ആളെന്നപേരായതിനൊക്കുമെങ്കി-
ലൊ'രാള്'താനഗ്ഗളിതാംഗചേഷ്ടൻ ! ൨

കൈച്ചീട്ടുവാങ്ങാനുഴറാതെ നേരം
നോക്കാതനങ്ങാതെ കിടന്നിതായാൾ;
തീവണ്ടിചെല്ലാത്തൊരിടത്തിലേയ്ക്കാ-
യിരുന്നു സായാസമവന്റെ യാനം. ൩

കൺകുണ്ടിലായി,ക്കവിളൊട്ടി, മൂക്കു
വളഞ്ഞു, വൈവർണ്ണ്യമിയന്ന വക്ത്രം
ആ നിസ്സഹായൻ പരലോകപാന്ഥ-
നാണെന്നചേതാക്ഷരമുച്ചരിച്ചു ! ൪

കുപ്പായമില്ലാ, കുടയില്ല, മാറാ-
പ്പില്ലാ, വിരിപ്പില്ല, ചെരിപ്പുമില്ല;
ഇദ്ദീർഘയാത്രോദ്യതന്നുണ്ടരയ്ക്ക-
ലിരുണ്ട കീറത്തുണിയൊന്നുമാത്രം. ൪

പൈശാചതുല്യയ്ക്കുടിപെട്ടൊടുങ്ങാ-
പ്പുണിയ്ക്കുനിത്തും മുതലാളിവർഗ്ഗം,
ചെഞ്ചോരതിന്നപ്പൊഴുതിട്ടെറിഞ്ഞ
മനുഷ്യദേഹങ്ങളിലൊന്നിതത്രേ. ൫

സുഖാമൃതം സൈ്വരമശിച്ചു ദിവ്യ-
സൌധേ രമിപ്പൂ മുതലാളിവീരൻ;
അയാൾക്കു വിൺതീർത്തവരോ, വിശപ്പാൽ
വല്ലേടവും വീണു മരിച്ചിടുന്നു. ൬

മേലാൾക്കു പൂമെട്ടകിടക്ക തുന്നി-
ക്കൂട്ടുന്നതിന്നാരുടെ കൈ കുഴച്ചു;
ഏതോ മരത്തിൻപൊളിയാണവന്നു
കിടച്ചതാഹന്ത! കിടന്നു ചാവാൻ. ൭

ഉണ്ടായിരിക്കാം തനതച്ഛനമ്മ-
കുഞ്ഞുങ്ങൾ ചോരും കുടിലൊന്നിവന്നും;
അഭാഗ്യവത്താകുമതിൻ നടുത്തൂൺ
താനായ് വരാം; വീണുകിടക്കുമീയാൾ. ൮

ഈ വിഭ്രമാവസ്ഥയിലും വിയത്തി-
ട്ടുണ്ടാപ്പുണിക്കാരനു ഫാലദേശം !
ഭ്രമിച്ച കണ്ണും കുറുകും കഫത്തിൽ
പ്രാണപ്രയാണവ്യഥ പൂർത്തിവെപ്പാൻ. ൧൦

അവന്റെയെല്ലുന്തി വിളത്ത മാത്ത-
ട്ടനക്ഷണം ശ്വാസവിജൃംഭിതത്താൽ
യമാഗമം നോക്കിടുവാനെണിററും
കാണാഞ്ഞിരുന്നും വിഷമിച്ചിരുന്നു. ൧൧

അശക്തമാമത്തല താങ്ങുവാനോ,
തണുത്ത മെയ്യൊന്നു തലോടുവാനോ,
അങ്ങാരുടേയും കൃപ കയ്യയച്ചീ-
ലെ;ന്തിന്നവൻ ദീനദരിദ്രനായി. ൧൨

എന്തിന്നവൻ പേർപുകഴാത്തൊരാളാ-
യെ;ന്തിന്നവൻ ഹീനകുലേ ജനിച്ചു!
മഹാത്മതാംശസ്സ്വപദോചിതം നിൻ-
വെണ്ണീർ വ്യഥാവിൽക്കളയായ്ക്ക കണ്ണേ! ൧൩

അററപ്പുമൂലം ചിലർ മാറി നിന്നാ-
രവന്റെ ഗാത്രം മലിനം വിഗന്ധം;

ചിലക്കു ചിത്താർദ്രത 'കഷ്ട'മെന്നി-
യൊരൊററവാക്കിൽച്ചെലവായ്ക്കൊഴിഞ്ഞു. ൧൪

നോക്കിച്ചിരിച്ചൂ ചില ദേവകല്പർ;
'ചാവാൻതുടങ്ങീടുകയാണു പാവം!'
ചിലർക്കുദിച്ചീല വികാരമൊന്നും;
'മരിക്ക സാധാരണമല്ലി മന്നിൽ?' ൧൫

മരിക്ക സാധാരണ;-മീവിശപ്പിൽ-
ദ്ദഹിക്കലോ നമ്മുടെ നാട്ടിൽമാത്രം;-
ഐക്യക്ഷയത്താലടിമശ്ശവങ്ങ-
ളടിഞ്ഞുകൂടും ചുടുകാട്ടിൽ മാത്രം! ൧൬

ഇപ്പാരിടക്കാഴ്ച വെറുത്തതിൻമ-
ട്ടടഞ്ഞുതാൻ നിന്നിതു കണ്ണുരണ്ടും;
എന്നാലവന്നന്തിമമായൊരിയ്ക്കൽ-
ക്കൂടിത്തുറന്നൂ നനവററ വക്ത്രം. ൧൭

വേദാന്തമില്ലാത്തൊരു സാധുവിന്നി-
ദ്ദശാന്തരത്തിൽക്കരളം ചെററലിഞ്ഞു;
അതാ,കൃതാന്തായതനാദ്ധ്വഗൻെറ
വരണ്ട ചുണ്ടൊന്നു നനയ്ക്കയുണ്ടായ്. ൧൮

കിടാങ്ങളെക്കിഞ്ചന പുൽകുവാനോ,
പിതാക്കൾതൻ തൃക്കഴൽ കൈതൊഴാനോ,
നൽപ്പാതിമെയ്യോടവസാനയാത്ര-
യുൽബാഷ്പദൃക്കാലുരചെയ്യുവാനോ, ൧൯

തരപ്പെടാതത്തരുണൻ പൊറുപ്പ-
ററതാ, മുഴങ്ങി മണിയൊച്ച മേന്മേൽ:
അവങ്കലെത്തും ശമനന്റെ പോത്തിൻ-
കണ്ഠസ്ഥഘണ്ടാരവമെന്നപോലെ. ൨൦

തീവണ്ടിവന്നു, പുരുഷാരമതിൽക്കരേറി;
ദ്യോവിങ്കൽ വീണ്ടുമൊരുവാരയുയർന്നു സൂര്യൻ;
പാവങ്ങൾ ചത്തിട്ടകിലെന്തു, പിറക്കിലെന്തെൻ-
പാഴ്‌വാക്കിതിന്നരുൾകമാപ്പു മനീഷിമാരേ! ൨൧

സാഹിത്യമഞ്ജരി അഞ്ചാം ഭാഗം] [വള്ളത്തോൾ

പാഠം ൧൬.

# ഭാഷയുടെ വികാസം

മനുഷ്യൻ ഒരു വിശിഷ്ടജീവിയാണ്. അതിസൂക്ഷ്മങ്ങളായ അമീബ മുതൽ ഭീമശരീരികളായ തിമിംഗലങ്ങൾവരെ ലോകമുഖത്ത് എത്ര ജീവജാലങ്ങളാണു വർത്തിക്കുന്നത്. അവയെയൊക്കെ തന്റെ നിയന്ത്രണത്തിനു വിധേയമാക്കാൻ സാധിച്ച മനുഷ്യന്റെ മേധാശക്തി അത്ഭുതാവഹമത്രേ. അനിതരസാധാരണമായ ഈ മേധാശക്തിയാണ് മനുഷ്യനെ ഇതരജീവജാലങ്ങളിൽനിന്നു വേർതിരിക്കുന്നതും, അവന്റെ നിഖിലാഭ്യുദയങ്ങൾക്കും നിദാനമായിരിക്കുന്നതും.

വൈരുദ്ധ്യങ്ങളും വൈവിദ്ധ്യങ്ങളും നിറഞ്ഞ പരിതഃസ്ഥിതികളിൽ ജീവിക്കുന്ന മനുഷ്യന് പുറമേനിന്നും പല രീതിയിലുള്ള അനുഭവങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഏകാഗ്രതയോ, നിശ്ചിതമായ പരസ്പരബന്ധമോ ഇല്ലാതിരുന്ന ഈ അനുഭവങ്ങൾ യാതൊരു വ്യത്യാസവും കൂടാതെ തന്നെ ആദിമമനുഷ്യന്റെ ഹൃദയദർപ്പണത്തിൽ പ്രതിഫലിച്ചിരുന്നിരിക്കണം. ഇത്തരം സങ്കീർണ്ണങ്ങളായ അനുഭവങ്ങളിൽനിന്നു നിയതരൂപങ്ങളായ വസ്തുക്കളെ അടുക്കി ഒരുക്കി, ഗ്രഹണയോഗ്യമാക്കിത്തീർക്കുവാൻ ഉള്ള ശ്രമത്തിലാണ് മനുഷ്യന്റെ ബുദ്ധിശക്തി ആദ്യമായി പ്രവർത്തിക്കുവാൻ തുടങ്ങിയതെന്നു വിചാരിക്കാം. വിഭിന്നങ്ങളായ ബോധങ്ങളെ വേർതിരിച്ച് അറിയണമെങ്കിൽ ഓരോന്നിനും പ്രത്യേകം സംജ്ഞകൾ നൽകേണ്ടതു്

അത്യന്താപേക്ഷിതമാണ്. ഇവിടെയാണ് ഭാഷയുടെ ആവശ്യം നമുക്ക് അനുഭവപ്പെടുക. ഒരു വസ്തുവിനെ സൂചിപ്പിക്കുന്നതോടൊപ്പം ആ വസ്തുവിനെക്കുറിച്ചുള്ള ബോധം മററുള്ളവരിൽ സൃഷ്ടിക്കുകൂടി ചെയ്യാൻ ഭാഷയ്ക്കു ശക്തിയുണ്ട്. ഇങ്ങനെ മനുഷ്യർക്ക് പരസ്പരം ആശയ വിനിമയം ചെയ്യുവാൻ ഉപകരിക്കുന്ന ശബ്ദസമൂഹമാണ് ഭാഷ.

ഒരുവൻെറ ചിന്ത അതേ രൂപത്തിൽത്തന്നെ ആവിഷ്കൃതമാകുന്നില്ല. പിന്നെയോ അത് ശബ്ദത്തിലും, ചുണ്ട്, കണ്ണ്, തല, കയ്യ് എന്നിവയുടെ ചലന ഭേദങ്ങളിലും പ്രകാശമാനമായി മററുള്ളവർക്ക് ഗോചരീ ഭവിക്കുന്നു. അതിനുപുറമേ പെരുമാററത്തിലും പ്രവൃത്തിയിലും പ്രവൃത്തികളുടെ പൂർവാപരബന്ധത്തിലുംകൂടി മനുഷ്യൻെറ അന്തർഗതം ഏറെക്കുറെ പ്രതിഫലിക്കുന്നുണ്ട്. ആശയപ്രകാശനം പലവിധത്തിൽ നിർവഹിക്കപ്പെടുന്നെങ്കിലും മനുഷ്യൻെറ അഭിവൃദ്ധിദശയിൽ എന്നു മാത്രമല്ല ആരംഭദശകളിലും ശബ്ദരൂപമായ ഉപായത്തിനു പ്രാമുഖ്യം ഉണ്ടായിരുന്നിരിക്കണം. ശബ്ദം പുറപ്പെടുവിക്കുന്നതിനുള്ള ശക്തി മററു പല ജീവികൾക്കും ഉണ്ടെന്നുള്ളതു ശരിതന്നെ. എന്നാൽ അവയ്ക്കു ശബ്ദങ്ങളെ കോർത്തിണക്കി വാചകങ്ങളോ വാക്യങ്ങളോ രചിക്കുവാൻ ഒരിക്കലും സാധിക്കുന്നില്ല. ഉപയോഗിക്കാറുള്ള ധ്വനിസമുച്ചയത്തിലെ വിവിധ ഘടകങ്ങളെ പിരിച്ചെടുത്ത് മറെറാരു രീതിയിൽ ഘടിപ്പിച്ചു പ്രയോ

ഗിക്കുവാനും അവയ്ക്കു കഴിയുന്നതല്ല. അതിനാൽ മൃഗ ഭാഷയിലെ ശബ്ദങ്ങൾ രൂപാന്തരപ്പെടുകയോ പുരോഗമിക്കുകയോ ചെയ്യാറില്ല. പല നൂററാണ്ടുകൾക്കു മുമ്പു പാടിയിട്ടുള്ളതിൽനിന്നും യാതൊരു വ്യത്യാസവും ഇല്ലാതെയാണ് ഇന്നും കുയിലുകൾ പാടുന്നത്. മറെറാരു വിശേഷം, മനുഷ്യനെപ്പോലെ എന്തു പറയുന്നു എന്നറിഞ്ഞുകൊണ്ടല്ല ജന്തുക്കൾ ശബ്ദം പുറപ്പെടുവിക്കുന്നതു് എന്നുള്ളതാണ്. മനുഷ്യനാണെങ്കിൽ ഒരു വാക്യത്തിലെ പദങ്ങളെ ഏതു രീതിയിൽ വേണമെങ്കിലും ഘടിപ്പിച്ചു് നിശ്ചിതമായ ഒരർത്ഥം ദ്യോതിപ്പിക്കുവാൻ സാധിക്കും.

ആശയപ്രകാശനത്തെ സംബന്ധിച്ചിടത്തോളം ശബ്ദപ്രയോഗത്തിനുള്ള മേന്മ യഥാകാലം അറിഞ്ഞ മനുഷ്യൻ ശബ്ദങ്ങൾക്കും ആശയങ്ങൾക്കും തമ്മിലുള്ള ബന്ധം എങ്ങനെ വ്യവസ്ഥാപനംചെയ്തു എന്നുള്ളതിനെക്കുറിച്ച് പണ്ഡിതന്മാർ പല സിദ്ധാന്തങ്ങളും ആവതരിപ്പിച്ചിട്ടുണ്ട്. പക്ഷിമൃഗാദികളുടെ ശബ്ദത്തെ അനുകരിച്ച് അതാതിനെ വ്യപദേശിക്കുവാൻ തുടങ്ങിയതാണ് ഭാഷയുടെ ആദ്യത്തെ പടി എന്നു ചിലർ വിചാരിക്കുന്നു. കാക്ക എന്ന മലയാളശബ്ദം, പശു എന്ന അർത്ഥത്തിലുള്ള മാഹ എന്ന സംസ്കൃതശബ്ദം, ക്രോ, കുക്കു തുടങ്ങിയ ഇംഗ്ലീഷുശബ്ദങ്ങൾ എന്നിവ ശബ്ദങ്ങളുടെ അനുകരണങ്ങളെ അടിസ്ഥാനമാക്കിക്കൊണ്ടുള്ള അർത്ഥകല്പനത്തിന് ഉദാഹരണങ്ങളാണ്. മറെറാരു സിദ്ധാന്തം പദാർത്ഥങ്ങളെ പ്രത്യക്ഷീകരിക്കുമ്പോൾ നമ്മുടെ ഉള്ളിൽ ഉണ്ടാകുന്ന വികാരങ്ങളും വിചാരങ്ങളും തനിയേ ഉദ്ഗ

മിപ്പിക്കുന്ന ധ്വനികൾ ഭാഷയുടെ ഘടകങ്ങളായി ആവിർഭവിച്ചു എന്നാണ്. ഏററവും വലിയ ഒരു സംഖ്യയുടെ വാചകമായ "ഹാഹാ" എന്ന സംസ്കൃത ശബ്ദവും പിശാചു് എന്ന അർത്ഥത്തെക്കുറിക്കുന്ന (Fiend) എന്ന ഇംഗ്ലീഷു ശബ്ദവും വ്യാക്ഷേപകങ്ങളായി പുറപ്പെട്ടിട്ടുള്ള ചില ധ്വനികളെ ആശ്രയിച്ചിട്ടുള്ളവയാണെന്നു് ആണു് ഈ കൂട്ടരുടെ വിശ്വാസം. മററു ചില പണ്ഡിതന്മാർ, പ്രകൃതിയിലുള്ള ചില വസ്തുക്കൾ നമ്മെ ആകർഷിക്കുവാൻ ഇടയാകുമ്പോൾ നാം സ്വയമേവ ചില ശബ്ദങ്ങളെ പ്രയോഗിക്കുവാൻ പ്രേരിതരാകുന്നു എന്നും ആ ശബ്ദങ്ങൾ അതാതു ദ്രവ്യങ്ങളുടെയോ ഗുണങ്ങളുടെയോ ക്രിയകളുടെയോ വാചകങ്ങളായി കാലക്രമത്തിൽ അംഗീകരിക്കപ്പെടുവാൻ ഇടയായിട്ടുണ്ടെന്നും അഭിപ്രായപ്പെടുന്നു. ഇങ്ങനെ ഉള്ളിൽ ഉണ്ടാകുന്ന ചില അനുഭവങ്ങളെ ആധാരമാക്കി ഉത്ഭവിക്കുന്ന ശബ്ദങ്ങൾക്കു് ഉദാഹരണങ്ങളായി "ഗ്ലോ" എന്ന ഇംഗ്ലീഷു ശബ്ദത്തേയും ചളുപളുപ്പു് എന്ന മലയാളപദത്തേയും നിർദ്ദേശിക്കാം. മറെറാരു മതം, ഏതെങ്കിലും പ്രവൃത്തികളിൽ ഏർപ്പെടുന്ന മനുഷ്യരാൽ പ്രയോഗിക്കപ്പെടുന്ന ശബ്ദങ്ങൾ തന്നെ അതാതു കർമ്മങ്ങളുടെ പേരുകളായി തീരാൻ ഇടവരുന്നു എന്നുള്ളതത്രേ. ഭാരമുള്ള തടികളും കല്ലുകളും മററും ഒരു സ്ഥലത്തുനിന്നു മറ്റൊരിടത്തേക്കു മാററുമ്പോഴും മഞ്ചൽ മുതലായവ ചുമന്നുകൊണ്ടുപോകുമ്പോഴും മററും നമ്മുടെ നാട്ടിൽ "ഏലേലം ഏലേലം" "ആ ആ" "ഊ ഊ" എന്നിങ്ങനെ ചില ശബ്ദങ്ങൾ പുറപ്പെടുവി

ക്കുന്നതു നാം കേട്ടിരിക്കുമല്ലോ. ആംഗലേയന്മാരായ നാവികന്മാർ നങ്കൂരംപൊക്കുന്നസമയത്തു "യോഹീഹോ" എന്നിങ്ങനെ കൂട്ടംചേർന്നു് ഉച്ചരിക്കുന്ന ധ്വനികൾതന്നെയാണു് നെടുവീർപ്പു് ഇടുന്നു എന്ന അർത്ഥത്തിൽ "ഹീവ്" (Heave) എന്നുള്ള ഇംഗ്ലീഷ് ക്രിയാരൂപത്തിനു നിദാനമായതെന്നു ചിലർ പ്രസ്താവിച്ചുകാണുന്നു. മലയാളത്തിലെ "മൂളുക, കൂവുക" തുടങ്ങിയ പദങ്ങളുടെ ഉത്ഭവം ഏതാണ്ടു് ഈ സിദ്ധാന്തത്തെ അടിസ്ഥാനമാക്കിക്കൊണ്ടുള്ളതാണെന്നു വരാൻ വയ്യാത്തതല്ല. കൈമുദ്രകളെ തുടർന്നു് സ്വാഭാവികമായിത്തന്നെ നാക്കിനും ചുണ്ടുകൾക്കും ഏർപ്പെടുന്ന ചലനങ്ങൾ ധ്വനികൾക്കു വൈചിത്ര്യം വരുത്തി ശബ്ദരൂപമായ ആശയപ്രകാശനോപായത്തിനു് അധിഷ്ഠാനമായി ഭവിച്ചു എന്നു് അടുത്തകാലത്തു് ചിലർ വാദിക്കുന്നുണ്ടു്. ഹസ്തമുദ്രകൾ ഭാഷയുടെ ആവിർഭാവത്തിനു മുൻപു അത്രമാത്രം വർദ്ധിച്ചിരുന്നു എന്നു കരുതുവാൻ യാതൊരു ലക്ഷ്യവുമില്ലാത്തതിനാൽ ഈ അഭിപ്രായം സ്വീകാര്യമായിരിക്കുന്നില്ല.

ഭാഷയുടെ ഉത്ഭവത്തെക്കുറിച്ചുള്ള പ്രശ്നത്തിനു സമാധാനം കണ്ടുപിടിക്കുവാൻ ഒരുമ്പെടുമ്പോൾ നമുക്കു് അഭിമുഖീകരിക്കേണ്ടിവരുന്ന അതിപ്രധാനമായ വൈഷമ്യം പ്രാചീനകാലത്തെ ഭാഷയുടെ സ്വരൂപം ഏതായിരുന്നുവെന്നുള്ളതു് അറിയുവാൻ യാതൊരു ലക്ഷ്യവും ഇല്ലെന്നുള്ളതുതന്നെ. ഇന്നു നിലവിലിരിക്കുന്ന യാതൊരു ഭാഷയും ദീർഘമായ ചരിത്രമുള്ളതായിരുന്നാൽതന്നെയും

ഭാഷയുടെ പൂർവ്വരൂപത്തെ കാണിക്കുന്നതാണെന്നു വിചാരിക്കുവാൻ നിർവ്വാഹമില്ല. എന്തെന്നാൽ അങ്ങിനെയുള്ള ഭാഷയും എത്രയോ ദീർഘമായ ഒരു കാലത്തിലെ വളർച്ചയുടെ പരിണതഫലം മാത്രമാകുന്നു. നാം ഒരു ഭാഷയുടെ പൂർവ്വദശകളെ ആരായുംതോറും അതു കൂടുതൽ കൂടുതൽ രൂപവൈചിത്ര്യം പ്രാപിക്കുന്നതായും പ്രകടനരീതികളിൽ ഇന്നലത്തേതിനേക്കാൾ കൂടുതൽ സംപുഷ്ടമായിരിക്കുന്നതായും കാണാവുന്നതാണ്. അപരിഷ്കൃതവർഗ്ഗക്കാരുടെ ഇടയിലുള്ള ഭാഷയുടെ സ്വഭാവവും ഏറെക്കുറെ ഇതുതന്നെ. ഭാഷയുടെ ആവിർഭാവദശയെ വെളിപ്പെടുത്തുവാൻ പര്യാപ്തമായി ഏതെങ്കിലും ഒന്നുണ്ടെങ്കിൽ അതു് പിഞ്ചുപൈതലിൻെറ അവ്യക്താലാപമത്രേ. ചുററുമുള്ളവരെ അനുകരിക്കുവാൻ തുടങ്ങിക്കഴിഞ്ഞാൽ കുട്ടികളുടെ ഭാഷണങ്ങൾ പരമ്പരയാ നാട്ടുഭാഷയിലുള്ള വ്യവസ്ഥിതികൾക്കു വിധേയമായി പോകുന്നതാണ്. അതിനാൽ കുഞ്ഞുങ്ങൾ നൈസർഗ്ഗികമായി പുറപ്പെടുവിക്കുന്ന ധ്വനികൾമാത്രമേ ഭാഷയുടെ ഉത്ഭവത്തെക്കുറിച്ചുള്ള ചിന്തകളിൽ നമുക്കു പ്രയോജനപ്പെടുകയുള്ളൂ.

മനുഷ്യൻെറ ബുദ്ധി വികസിച്ചു കഴിഞ്ഞിട്ടില്ലാത്ത ആദിമഘട്ടങ്ങളിൽ ഭാഷ ശുദ്ധമേ വികാരങ്ങളെ ആശ്രയിച്ചിരുന്നിരിക്കാം. എന്തെങ്കിലും ജോലി ചെയ്യുന്നതനുസരിച്ചു പുറപ്പെടുവിക്കപ്പെട്ടിട്ടുള്ള ശബ്ദങ്ങളും അതുപോലെതന്നെ വേദന, സന്തോഷം, സങ്കടം, തുടങ്ങിയ

മനോവികാരങ്ങളെ പ്രകടിപ്പിക്കുന്ന തരത്തിലുള്ള ധ്വനി വിശേഷങ്ങളും ഭാഷയുടെ പ്രഥമസോപാനമായി കരുതാം. കാലക്രമത്തിൽ അത്തരം ശബ്ദങ്ങൾ ഓരോ അർത്ഥത്തിൽ സാങ്കേതികങ്ങളായിത്തീരുകയും ഒരു വ്യക്തി എന്നപോലെ പല വ്യക്തികളും അവയെ പ്രയോഗിക്കുവാൻ ഇടവരികയും ചെയ്തതിൻെറ ഫലമായിരിക്കണം ഭാഷ ഒരു ആശയപ്രകടനപദ്ധതി എന്നനിലയിൽ കൂടുതൽ വ്യക്തമായ രൂപം കൈക്കൊണ്ടതു്.

സമൂഹത്തിൻെറ മദ്ധ്യത്തിലാണു് ഭാഷാരൂപവൽകരണം എന്നുള്ളതു നിർവ്വിവാദമാകുന്നു. മനുഷ്യൻ എന്നുമുതൽ സാമൂഹ്യജീവിയായിത്തീൎന്നുവോ അന്നുമുതൽ പരസ്പരം കൂട്ടുകാരുമായി ആശയവിനിമയം ചെയ്യുവാനുള്ള ഒരു ഉപാധിയുടെ ആവശ്യം അവനു് അനുഭവപ്പെട്ടിരിക്കണം. സമാനങ്ങളായ പരിതഃസ്ഥിതികളിൽ ജീവിക്കുകയും ആ പരിതഃസ്ഥിതികൾ സൃഷ്ടിച്ച പ്രതികരണങ്ങൾ അനുഭവിക്കുകയും ചെയ്ത വ്യക്തികൾ ശബ്ദം വഴിക്കു് അന്യോന്യം ആന്തരമായി പരിചയപ്പെട്ടുവാൻ ആരംഭിച്ച സുമുഹൂർത്തത്തിലാണു് ഭാഷയുടെ ജനനം. ഭാഷയുടെ സമുദായത്തിനു് സഹായകമായിരിക്കുന്നതു് വാക്കുകൾക്കു് അന്യോന്യവ്യവഹാരത്താൽ അതാതിനുള്ള വില പ്രചാരത്തിൽ വന്നുചേരത്തക്കവണ്ണമുള്ള മൌനാനുവാദം ജനതാമദ്ധ്യത്തിൽ ഉണ്ടായിരുന്നതാണു്. ദ്രവ്യവിനിമയത്തിലുള്ള അസൗകര്യത്തെ പരിഹരിക്കുന്നതിനു നാണയങ്ങളും കറൻസിനോട്ടുകളും എങ്ങനെ നിശ്ചിതങ്ങളായ മൂല്യങ്ങളോടുകൂടി സ്വീകരിക്കപ്പെട്ടുവാൻ ഇടയായോ

അതുപോലെതന്നെയാണ വികാരങ്ങളേയും വിചാരങ്ങളേയും നിർദ്ദേശിക്കുന്നതിന ഭാഷയുടെ ഘടകങ്ങളായ ശബ്ദങ്ങൾ രൂപവൽകൃതമായതു്.

ഭാഷ ഒരു സാമൂഹ്യോപകരണമാണു്. എന്തെന്നാൽ അതിന്റെ ഉത്ഭവം സാമൂഹ്യബന്ധങ്ങളിൽ പെട്ടുകിടക്കുന്നു. ഒരു സാമൂഹ്യോപകരണമെന്ന നിലയിൽ ഭാഷ പ്രചരിക്കുവാൻ ആരംഭിച്ചതാകട്ടെ മനുഷ്യന്റെ ബുദ്ധിശക്തി വേണ്ടവണ്ണം വികാസം പ്രാപിച്ചതിനുശേഷമാണു്. വിചാരപ്രകടനത്തിൽ ശബ്ദത്തിനുള്ള പ്രാവീണ്യത്തെ അനുക്രമം വർദ്ധിപ്പിച്ച് ഉൽകൃഷ്ട ജീവിതത്തിനു പ്രബലമായ ഒരു ഉപാധിയായി ഭാഷയെ രൂപവൽകരിക്കുവാൻ മനുഷ്യനു സാധിച്ചു എന്നുള്ളതു് ഒരു മഹത്തായ അനുഗ്രഹംതന്നെ.

[ഡാക്ടർ കെ. ഗോദവർമ്മ

---

പാഠം ൧൮.

## സാന്ധ്യതാരം

ആരു നീയാനന്ദകന്ദമേ! ലോകത്തിൻ-
ചാരുത ചാർത്തിന പൊട്ടുപോലെ,
വാരുണദിക്കിന്റെ കർണ്ണാവതംസമാം
വാരുറാ വാടാമലരുപോലെ,
നീലിമ കോലുമാ വാനമാം തീർത്ഥത്തിൻ
നീരിലിറങ്ങി വണങ്ങിപ്പോകെ,

ക്ഷീണയാം വാസരലക്ഷ്മിയറിയാതെ
വീണതാം രത്നാംഗുലീയംപോലെ !

വേല വെടിഞ്ഞും പൊടിഞ്ഞ വിയർപ്പാലാ-
ലോലനറുമുത്തണിഞ്ഞും ലോകം
ആനന്ദനാമകമാസവമാകണ്ഠം
പാനംകഴിച്ചതിമത്തമായി,
ലാളനീയാകൃതേ, നോക്കുന്നു വിശ്രാമ-
വേളയ്ക്കുകമ്പടി നില്ക്കും നിന്നെ.

നാണം കുണുങ്ങുന്ന നായികതന്നല്പ-
ശോണമധുരമാം ഫാലത്തിലെ
സേചകകന്നികയെ വിട്ടലമത്തുന്മാദം
ന്മാദം കവിഞ്ഞെഴും കാമുകാക്ഷി
പാടലപശ്ചിമദിക്കു വിളക്കും നി-
ന്നോടണയുന്നിതുൽഫുല്ലമായി.

ഉത്സവദായികയാകും യുവജന-
വത്സലരാത്രിയൊരുത്തു നിന്നെ,
മുഗ്ധനീലാളകമാലയൊതുക്കിയും
സ്നിഗ്ധനിബിഡമിമ നനഞ്ഞും
ഹർഷവികസിതനേത്രത്താലുന്മുഖ-
കർഷകബാലികയാദരിപ്പൂ.

ഓമനപ്പൈതലിൻ ചെമ്പവിഴപ്പൊളി-
ക്കോമളച്ചുണ്ടിലേ വെൺനിലാവിൽ
അഞ്ജനക്കൺമുന ചെല്വിലത്തുത-
പുഞ്ജമേ, നീയന്തിച്ചോപ്പിൽ നില്ക്കേ!

നിന്മുഖദർശനത്താലേ മതിമറ-
ന്നുന്മുഖനായ്പ്പോകുമാട്ടിടയൻ,
സ്ഫീതമാമാഹ്ലാദമുള്ളിലൊതുങ്ങാതെ
ഗീതമധുരമാക്കുന്നു മാർഗ്ഗം!
പാരമഴുഞ്ഞു കണങ്കഴൽ മൂടും പൊൻ-
നീരാളം മേലണിഞ്ഞെത്തുമന്തി.
ചന്താർന്ന വളർന്നു നിൻ നേർക്കതിപേലവം
ചെന്തളിരംഗുലി നീട്ടി നില്പൂ;
വാട്ടമോ തൊട്ടാകിലെന്ന ഭയത്താലോ
വാഴ്ത്തുന്ന സംഭ്രമാൽ കൈവലിപ്പൂ?

II

ആരു നീയാനന്ദകന്ദമേ! ശാന്തിതൻ
ചാരുസ്മിതത്തിന്റെ ലേശംപോലെ,
പല്ലവിതമായ ലോകസമാധാന-
മുല്ലതന്നാദ്യത്തെ മൊട്ടുപോലെ,
പ്രേമസുഗന്ധം പരത്താൻ തുറന്നോരു
ഹേമമയമായ ചെപ്പുപോലെ!

ഉച്ചയ്ക്കു തീവാരി വർഷിച്ചു വത്തിച്ചോ-
രുച്ചണ്ഡവാസരം വാർദ്ധകത്തിൽ,
പാവനദർശന, നിന്നനഘോദാര-
പാദരജസ്സു ശിരസ്സിലേല്ക്കേ,
ഭ്രൂവലയത്തിനെ രാഗസുലളിത-
ഭാവം കലർന്നു തടവുകയായ്!

ചെമ്പട്ടു നല്കുന്നു വൃക്ഷലതാദികൾ,
പൊൻപൊടി സാഗരവീചികൾക്കും.
താരകങ്ങൾക്കു പകുത്തു കൊടുക്കുന്നു
സാരസുഷമമാമാത്മരാജ്യം!

വെന്തകം നീറിടാമാനനം വാടിടാ-
മന്തിമലരിപ്പൂവെന്നാകിലും,
പാടേ മറന്നും ചിരിച്ചും പകലിന്റെ
പാദത്തിൽ ചെയ്‌വൂ സുഗന്ധലേപം.
സൌമ്യ, നിൻ സംഗമാംമൂലം പരിണാമ-
രമ്യമീ ഗ്രീഷ്മദിനത്തിൻ ജന്മം!

III

ആരു നീയാനന്ദകന്ദമേ, ദൈവത്തിൻ
കാരുണ്യത്തിന്റെ കണികപോലെ,
ധ്യാനസമയമായെന്നറിയിക്കുവാൻ
വാനിൻതറയിൽ ജഗജ്ജനിത്രി
മെത്തിന സൌന്ദര്യതൈലം പകർന്നിട്ടു
കത്തിച്ച സത്യത്തിൻ നാളംപോലെ,
ലോകതത്ത്വങ്ങളെയെല്ലാമൊതുക്കുന്നോ-
രേകകനകലിപിയെപ്പോലെ!

ഈയക്ഷരത്തിൻ വെളിച്ചത്തിലുൽബുദ്ധ-
മായിട്ടുമന്തരാത്മാവു പൊങ്ങി,
പാരിൻ നിഴലുകൾ വിട്ടകന്നങ്ങനെ
പോക്കുന്ന പൊത്തിനെ വിസ്മരിച്ചും,

ഭാവന മന്ദം വിരുത്തിപ്പറക്കുന്ന
പാവനമേതോ നഭഃസ്ഥലത്തിൽ!
കേവലനിർവൃതിതൻ നവലേപത്തെ-
ജ്ജീവനിൽപ്പൂശും നഭഃസ്ഥലത്തിൽ

ക്ലേശത്തിൻ ജീർണ്ണമാം വസ്ത്രം വലിച്ചെറി-
ഞ്ഞാശയം പീയൂഷമഗ്നമായും,
അംഗം മരവിച്ചും മേവുന്നു ലോകം; നീ
മംഗലാത്മാവേ, മറന്നിടൊല്ലേ!
നിന്നിലുമെന്നിലും ദ്യോതിയ്ക്കും ജ്യോതിസ്സു-
മൊന്നിൻ പൊരികൾ താനായിരിക്കാം;
മൂലമെന്തല്ലെങ്കിൽ നീയുജ്ജ്വലിയ്ക്കുമ്പോൾ
മാലകന്നെന്നാത്മാവുല്ലസിപ്പാൻ?
ഒട്ടും നിറമറ്റും പാഴ്പ്പൊടി പറ്റിയും
കെട്ടും കിടക്കും മനുഷ്യാത്മാവിൽ
ഒന്നു മുകർന്നാവൂ നിൻ കുളിർച്ചുണ്ടിനാ-
ലൊന്നു പകർന്നാവൂ നിൻ സൌഭാഗ്യം!

സാഹിത്യകൌതുകം] [ജി. ശങ്കരക്കുറുപ്പ്

---

പാഠം ൧൫.

# കർത്തവ്യവും ജീവിതവും

ഒരുവൻ ചെയ്യേണ്ടതു ചെയ്യുമ്പോൾ, ചിലപ്പോൾ ലോകം അവനെ പുച്ഛിക്കയോ, അപലപിക്കയോ, അവഹേളിക്കയോ ചെയ്യേന്നു വരാം. കാസാബിയങ്കാ, മരണം നിശ്ചയമാണെന്നറിഞ്ഞിട്ടും എന്തിനു കപ്പൽ തട്ടിൽ നിന്നു? അവന്റെ പിതാവു് മരിച്ചുപോയെന്നു മനസ്സിലായിട്ടും എന്തിനാണു് മരണപര്യന്തം ശാഠ്യം തുടർന്നതു്? അഥവാ, ദശരഥൻ മരിച്ചെന്നറിഞ്ഞിട്ടും ശ്രീരാമൻ പിതാവിന്റെ സത്യം പരിപാലിച്ചതെന്തിനു്? ഈമാതിരി ചോദ്യങ്ങൾ ഏതുകാലത്തും കർത്തവ്യത്തിന്റേയും, സത്യത്തിന്റേയും നേർക്കു് പലരും തൊടുത്തുവിട്ടിട്ടുള്ളതാണു്. പൊതുവെ ജനങ്ങൾ അവയെ ഭയപ്പെടുകയും ചെയ്യുന്നു. ഒരുവേള സ്വാതന്ത്ര്യം കഴിഞ്ഞാൽ പിന്നെ കർത്തവ്യവിലോപത്തിനു നമ്മെ കൂടുതൽ പ്രേരിപ്പിക്കുന്നതു ലോകഭീരുതയാണെന്നു പറയണം. ചുററുപാടുകൾ നോക്കിക്കാണാതെ, അവയുടെ മുഖഭാവം എങ്ങനെയിരിക്കുന്നു എന്നറിയാതെ, കർമ്മപഥത്തിൽ ചരിക്കാൻ സാധാരണ ആളുകൾക്കു മനക്കരുത്തുണ്ടാകുക പതിവില്ല. അയൽക്കാരൻ എന്തു പറയും? സമുദായം എന്തു വിചാരിക്കും? ലോകം എങ്ങനെ ഗണിക്കും? ഇങ്ങനെയാണു് ഓരോ മനുഷ്യനും ഏതു കർമ്മത്തിലും അറിഞ്ഞോ അറിയാതെയോ ആലോചിക്കുന്നതു്. ഇവിടെ ഒരുവൻ അറിയാതെ ആലോചിക്കുന്നതെങ്ങനെയെ

ന്നൊരു സംശയമുണ്ടാകാം. നമ്മുടെ മനസ്സിൻെറ അടിത്തട്ടിൽ അങ്ങനെയും ചില വ്യാപാരങ്ങൾ നടക്കുന്നുണ്ടെന്നു മാത്രമേ തൽക്കാലം അറിയേണ്ടതുള്ളൂ.

ജനസമൂഹം എന്നതു് ഒററനോട്ടത്തിൽ നമ്മേക്കാളേറെ വലിപ്പമുള്ളതായിരിക്കും. വലിപ്പത്തെ ഭയപ്പെടുക, ആദരിക്കുക, ആരാധിക്കുക, എന്നിവയെല്ലാം മനുഷ്യസ്വഭാവമാണെന്നു സമ്മതിക്കേണ്ടതുമാണ്. ഒരു ഗ്രന്ഥകാരൻ പറയുംപോലെ ഒരു എറുമ്പിനെ കണ്ടാൽ ശ്രദ്ധിക്കാത്ത നാം ബഹുകോടി എറുമ്പുകളുടെ ഒരു കൂട്ടം കണ്ടാൽ വിസ്മയിച്ചു നോക്കിനിന്നുപോകും. എങ്കിലും എണ്ണത്തിലും വണ്ണത്തിലുമുള്ള വെറും വലിപ്പത്തെ അത്രയേറെ ഭയപ്പെടാൻ വിശേഷിച്ചു കാരണമൊന്നുമില്ല. ആന ഒരു വലിയ മൃഗംതന്നെ. പക്ഷേ, ആനക്കാരൻെറ സാന്നിദ്ധ്യത്തിൽ ആ മൃഗം ചകിതചിത്തമായിത്തീരുന്നതു് നിത്യാനുഭവമാണ്.

"വലിയ കൊലയാനയും, ഘോരസർപ്പങ്ങളും
ബലികളവരെങ്കിലും മാനുഷന്മാരുടെ
വചനമതുകേൾക്കയും, തല്ലുകൾ കൊൾകയും"

ചെയ്കയെന്നതാണ് ലോകനീതി. ജനസമൂഹം എത്ര വലുതായിരുന്നാലും അതിനെ ജയിക്കയും, നയിക്കയും, ഭരിക്കയും, വേണ്ടിവന്നാൽ മാററിമറിക്കയും ചെയ്യുന്നതു് അല്പബലന്മാരെങ്കിലും ബഹുലപ്രഭാവന്മാരായ കൃശഗാത്രന്മാരാണ്. അടുത്തകാലത്തെ ഭാരതചരിത്രത്തിൽ ഗാന്ധിജി ഇൻഡ്യൻ ജനലക്ഷങ്ങളെ ആകെ ഇളക്കികുഴച്ചുരുട്ടി പുതിയ രൂപത്തിൽ വാർത്തെടുത്തെന്നതന്നെ

യല്ല, ലോകചരിത്രത്തിൽ അദൃഷ്ടപൂർവ്വമായ ഒരു മഹാസാമ്രാജ്യത്തിന്റെ വിശാലംവെല്ലുംശക്തിയെ വെറും നോട്ടംകൊണ്ടുമാത്രം പലവട്ടം വിറപ്പിക്കയും ചെയ്തു.

കർമ്മത്തിന്റെ ഫലത്തെക്കുറിച്ചുള്ള അഭിനിവേശവും മനുഷ്യനെ കർത്തവ്യവിമുഖനാക്കുന്നുണ്ടെന്നുള്ളതിൽ സംശയമില്ല. ഇതും സ്വാർത്ഥത്തിന്റെ ഒരു വകഭേദമാണെന്നു പറയേണ്ടിയിരിക്കുന്നു. പക്ഷേ, പ്ലേറേറാ പറഞ്ഞു, സകല പദവികളിലുമുള്ള മനുഷ്യർ, ജയമായാലും, തോൽവിയായാലും, അവരുടെ കർത്തവ്യങ്ങൾ ചെയ്തിട്ട് തൃപ്തരായിരിക്കട്ടെ എന്ന്. എങ്കിലും ചില മഹാചിന്തകന്മാർപോലും ഇക്കാര്യത്തിൽ തെററു പററാറുണ്ടെന്നാണു കാണുന്നതു്. വിശ്വവിശ്രുതനായ എച്ച്. ജി. വെൽസ് അല്പവർഷങ്ങൾക്കു മുൻപ് മനുഷ്യാവകാശങ്ങൾ സ്ഥാപിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി പൊടിപൊടിച്ചൊരു പ്രസ്താവനയെഴുതി സമർത്ഥരായ മഹാന്മാരുടെ അംഗീകാരത്തിനായി സമർപ്പിച്ചു. എല്ലാവരും അതിനെ ശരിവയ്ക്കയും കൊണ്ടാടുകയും ചെയ്തപ്പോൾ മഹാത്മാഗാന്ധി മാത്രം മനുഷ്യൻ അവന്റെ കർത്തവ്യം ചെയ്യുമ്പോൾ അവകാശം താനേ വന്നുചേർന്നുകൊള്ളുമെന്ന് അഭിപ്രായപ്പെടുകയാണുണ്ടായതു്. വെൽസിന്റെ വാദത്തെപ്പററി പിന്നീടൊന്നും കേട്ടില്ല.

പ്ലേറേറാ, ഗാന്ധിജി എന്നിവരുടെ മേലുദ്ധരിച്ച അഭിപ്രായങ്ങളിൽ കർത്തവ്യത്തെപ്പററിയുള്ള പഴയ ഇൻഡ്യൻ ആശയത്തിന്റെ പ്രതിദ്ധ്വനിയാണു്

കേറക്കുന്നതു്. ലാഭനഷ്ടങ്ങളും, സുഖദുഃഖങ്ങളും ഒന്നുപോലെ കരുതി അവനവൻ ചെയ്യാനുള്ള കർമ്മം ചെയ്കയാണു വേണ്ടതെന്നു ഗീത ഉപദേശിക്കുന്നു. ജയാപജയങ്ങൾ കർമ്മത്തിന്റെ അവശ്യഫലങ്ങളല്ല. അതിനാൽ ഫലം ഇച്ഛിച്ചു കർമ്മം ചെയ്യുന്നതിൽ യാതൊരത്ഥവുമില്ലെന്നു ബുദ്ധിമാൻ അറിയുന്നു.

ചിലപ്പോൾ കർമ്മത്തിന് ഉദ്ദേശിക്കുന്ന ഫലം തന്നെ ഉണ്ടായെന്നുവരാം. പക്ഷേ, ഏത്ര ബുദ്ധി പൂർവ്വം പ്രവർത്തിക്കുന്നവനും ആ പ്രവൃത്തിയുടെ വിജയം കണ്ടെത്തണമെന്നു നിർബന്ധമില്ലാത്ത ഒരു ലോകമാന്നി തെന്നു് ഹിററ്ലറിന്റെ ജീവിതം വെളിപ്പെടുത്തി. നെൽസൺ, ട്രഫാൾഗർ നാവികയുദ്ധത്തിൽ വിജയത്തിന്റെ തൊട്ടടുത്തു മുന്നിലുള്ള നിമിഷത്തിലല്ലേ മരിച്ചതു്? അന്തേവാസിയിൽനിന്നു വിജയത്തെപ്പററി കേൾക്കാനല്ലാതെ അതു് സ്വയംകണ്ടിട്ടു മരിക്കാൻ അദ്ദേഹത്തിനു സംഗതിയായില്ലല്ലോ. വിജയത്തിന്റെ ഫലമായി എന്തെല്ലാം പദവികളും, മേന്മയും അദ്ദേഹത്തിനു ലഭിക്കുമായിരുന്നു! അതൊന്നും അനുഭവിക്കാൻ അദ്ദേഹത്തിനു സാധിച്ചില്ല. എന്നാൽ അദ്ദേഹം അതിനൊന്നിനും ആഗ്രഹിച്ചില്ലെന്നുള്ളതും പ്രസിദ്ധമാണ്. മരിക്കുമ്പോൾ അദ്ദേഹത്തിന്റെ വാക്കുകൾ "ഈശ്വരനു നന്ദി, ഞാനെന്റെ കർത്തവ്യം ചെയ്തു" എന്നു മാത്രമായിരുന്നു. ഇതായിരിക്കണം കർമ്മത്തിൽ ഒരുവനെ നയിക്കുന്ന ബുദ്ധിയെന്നല്ല ആ മരണവും, മരണമൊഴിയുംകൊണ്ടു പ്രകൃതിതന്നെയും പഠിപ്പിക്കുന്നതു്?

കർമ്മത്തിനുണ്ടാകേണ്ട ഫലം ഉണ്ടായികഴി ഞ്ഞെന്നു കരുതുന്നവക്കുപോലും വാസ്തവത്തിൽ അതു ഉദ്ദേശിക്കുന്ന അളവിലും തൂക്കത്തിലും ഉണ്ടാകുന്നുണ്ടോ എന്നു സംശയമാണു്. കുട്ടിക്കാലംമുതൽ വെട്ടിയും, കിളച്ചും, ഉഴുതു, ഉഴറിയും ഒരുവൻ ഒട്ടധികം പണ മുണ്ടാക്കുന്നതു് "ആചന്ദ്രതാരമേ, സന്തതിപ്രവേശമേ" തന്റെ കുടുംബം അനുഭവിക്കുന്നതിനുവേണ്ടിയാണു്. പക്ഷേ, അവന്റെ ജീവിതത്തിൽതന്നെ, അല്ലെങ്കിൽ അല്പം കഴിയുമ്പോൾ, മക്കളും, മക്കളുടെ മക്കളും, അവരുടെ കൂട്ടുകാരുംകൂടി അതെല്ലാം നിഷ്പ്രയാസം നശിപ്പിക്കുന്നതായി കാണുന്നു. സ്വത്തിന്റെ പേരൊ ഴിച്ചു്, ബാക്കിയെല്ലാം ഒന്നു രണ്ടു തലമുറയ്ക്കകം ശൂന്യ പൂജ്യംതന്നെ. അതുണ്ടാക്കിയവന്റെ ഉദ്ദേശമെന്തു്? വാസ്തവത്തിലുള്ള അനുഭവമെന്തു്? മഹാസാമ്രാജ്യങ്ങൾ സൃഷ്ടിക്കുന്നവരുടെ കഥയും മറെറാന്നല്ല. അലക്സാൻഡർ ചക്രവർത്തി അന്നറിയപ്പെട്ട ലോകമെല്ലാം വെട്ടി പ്പിടിച്ചെങ്കിലും, നാട്ടിൽചെന്നു് ഒന്നിരുന്നു് ഭരിക്കാനിട യായില്ല. എന്നല്ല, നാട്ടിലെത്താൻപോലും കഴിവില്ലാതെ ഒരു വെറും പനിപിടിപെട്ടു വഴിയിൽകിടന്നു ചാകാൻ മാത്രമാണു് ആ ലോകവിക്രമിക്കിടയായതു്. "ദൈവ ത്തിൻ ഗതി നാഗയാനകുടിലം, നീർപ്പോളയിജ്ജീവിതം" എന്നു വിചാരിക്കുന്നതിലും വലിയ തെററില്ലെന്നു ഇതെല്ലാം കാണുമ്പോൾ തോന്നിപ്പോകുന്നു. പിന്നെ ന്തിനു മനുഷ്യാ, നീ കർമ്മഫലം ആശിക്കുന്നു? അതു നിനക്കിവിടെ കിട്ടാൻ പോകുന്നു എന്നാരുപറഞ്ഞു?

ഫലേച്ഛയോടുകൂടിയ കർമ്മത്തിനു വിശേഷിച്ച് കൂടുതൽ ഫലമൊന്നുമില്ലെങ്കിൽ, കർമ്മത്തിനിടയിൽ മരണത്തെപ്പോലും ഭയപ്പെടേണ്ടതുമില്ലെന്ന് ഒന്നു രണ്ടു ഉദാഹരണങ്ങൾമൂലം നേരത്തെ വെളിപ്പെടുത്തിയിട്ടുണ്ട്. എന്നാൽ മരണമല്ലാതെ മററൊന്നും സംഭവിക്കയില്ലെന്നറിഞ്ഞുകൊണ്ടു കർത്തവ്യകർമ്മത്തിൽനിന്നു പിൻതിരിയാതിരുന്നവരിൽ അഗ്രഗണ്യനാണ് സോക്രട്ടീസ്. ഗ്രീസിലെ യുവാക്കളും, രാജ്യതന്ത്രജ്ഞന്മാരും മററും ഉപയോഗിക്കുന്ന വാക്കുകളുടെ ആശയങ്ങൾ അവർക്കു തന്നെ നിശ്ചയമില്ലെന്നു വെളിപ്പെടുത്തുകയായിരുന്നു അദ്ദേഹത്തിൻെറ തൊഴിൽ. നീതി, സത്യം, സൗന്ദര്യം എന്നൊക്കെ എല്ലാവരും പറയുന്നതിന്നർത്ഥമെന്താണ്? കാണുന്നവരോടൊക്കെ അദ്ദേഹം ഇങ്ങനെ പലതിനെപ്പററിയും ചോദ്യം ചോദിച്ചുവന്നു. ഇതിൻെറ ഫലം ഉത്തരങ്ങൾ തെററാണെന്നും, വക്താക്കൾക്ക് അവയെപ്പററി നിശ്ചയമില്ലെന്നും അടിക്കടി വെളിപ്പെടുത്തുകയായിരുന്നു. ഒടുവിൽ ഈ ചോദ്യോത്തരസമ്പ്രദായം ഏതൻസിലെ മതവിശ്വാസത്തെ താറുമാറാക്കുന്നു എന്നു സോക്രട്ടീസിൻെറ വിരോധികൾ കണ്ടുപിടിച്ചു. അവരുടെ പ്രേരണയിൽ അഥീനിയന്മാർ അദ്ദേഹത്തെ പിടികൂടി പ്രസ്തുത കുററം ചുമത്തി വിചാരണചെയ്തു വധശിക്ഷ വിധിക്കയാണുണ്ടായത്.

യുദ്ധത്തിൽ ഒരു ഭടൻ എന്ന നിലയിൽ ശത്രുക്കൾക്ക് അടുക്കാൻപോലും സാധിക്കാത്ത ശൂരതയോടെ കർത്തവ്യം അനുഷ്ഠിച്ചിരുന്ന സോക്രട്ടീസ് അതിലേറെ ധീരതയോടെയാണ് വിചാരണയെ നേരിട്ടത്. അദ്ദേഹം

നൽകിയ മൊഴി കർത്തവ്യത്തിന്റെ യഥാർത്ഥഭാവത്തെ തികച്ചും വെളിപ്പെടുത്തുന്നതിനാൽ അതിവിടെ ഉദ്ധരിക്കുന്നു:—

"എന്റെ സത്യാന്വേഷണം ഉപേക്ഷിക്കണമെന്നുള്ള വ്യവസ്ഥയിൽ എന്നെ മോചിപ്പിക്കാമെന്ന് നിങ്ങൾ വിചാരിക്കുന്നു. അങ്ങനെയാണെങ്കിൽ എനിക്കു പറയാനുള്ളത് ഇതാണ്: അല്ലയോ അഥീനിയന്മാരേ! ഞാൻ നിങ്ങൾക്കു നന്ദിപറയുന്നു. പക്ഷേ ഈശ്വരൻ എന്നെ ഏൽപ്പിച്ചിരിക്കുന്ന കർത്തവ്യം അവസാന ശ്വാസം വരെ ഞാൻ തുടർന്നു നിറവേററിക്കൊണ്ടിരിക്കുക തന്നെ ചെയ്യും. നിങ്ങളെ അനുസരിക്കുന്നതിനു പകരം ഞാൻ ഈശ്വരനെ അനുസരിക്കട്ടെ. മരണം എന്നത് എന്താണെന്ന് എനിക്കറിഞ്ഞുകൂടാ. അതിനെ ഞാൻ ഭയപ്പെടുന്നുമില്ല. ഒരുവേള അത് നന്നായിരുന്നേക്കാം. എന്നാൽ സ്വന്തകർത്തവ്യം വിട്ടു ജീവിക്കുന്നതു ചീത്തയാണെന്നു എനിക്കു നിശ്ചയമുണ്ട്. അതിനാൽ ചീത്തയാണെന്നു നിശ്ചയമുള്ള ജീവിതത്തിനുപകരം ഒരു പക്ഷേ നന്നായിരുന്നേക്കാവുന്ന മരണത്തെ വരിക്കാനാണു ഞാൻ ഇഷ്ടപ്പെടുന്നത്."

സോക്രട്ടീസ് വീണ്ടും തുടർന്നു: "എനിക്ക് ഇവിടത്തെപ്പോലെ മരണാനന്തരലോകത്തിലും ആരാണു ബുദ്ധിമാൻ, ആരാണു വിഡ്ഢി, ഏതാണു സത്യം, ഏതാണ് അസത്യം, എന്നിങ്ങനെയുള്ള അന്വേഷണം നിർബാധം തുടരാവുന്നതാണ്. അവിടെയാകട്ടെ, ഒരുവൻ ചോദ്യം ചോദിക്കുന്ന കുററത്തിനു വധിക്കപ്പെടാവുന്നതല്ലെന്നു

വിചാരിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ ആ ലോകത്തിൽ മരണം എന്നൊന്നില്ലെന്നാണു പറയപ്പെടുന്നതു്. അതിനാൽ, എന്റെ വിധികർത്താക്കളേ, എല്ലാംകൂടി ഓർത്തുകണ്ടു്, നിങ്ങളും ഉടനെ മരിക്കണമെന്നാണു് എന്റെ അഭിപ്രായം! ഒരു നല്ല മനുഷ്യനു് ഈ ലോകത്തിലാകട്ടെ, പരലോകത്തിലാകട്ടെ യാതൊന്നും ഭയപ്പെടാനില്ല. മരണം വരിക്കയും അങ്ങനെ ശല്യങ്ങളിൽ നിന്നു മോചനം പ്രാപിക്കയും ചെയ്യാനുള്ള എന്റെ സമയം ഇതാ ആസന്നമായിരിക്കുന്നു. എന്റെ മേൽ കുററം ചുമത്തിയവരോ, വിധിപ്രസ്താവിച്ചവരോ എനിക്കു് എന്തെങ്കിലും ദ്രോഹം ചെയ്തെന്നു ഞാൻ വിചാരിക്കുന്നില്ല. ഇതാ യാത്രാമുഹൂർത്തം വന്നിരിക്കുന്നു. നാം ഇതാ രണ്ടു വഴിക്കു പിരിയുന്നു—ഞാൻ മരണത്തിലേക്കും, നിങ്ങൾ ജീവിതത്തിലേയ്ക്കും. ഏതാണു നല്ലതെന്നു ഈശ്വരൻ അറിയുന്നുണ്ടു്!''

കർത്തവ്യം ചെയ്യുന്നതിനിടയിൽ സുഖവും, ദുഃഖവും ഗണിക്കാതിരിക്കുന്നതെങ്ങനെയെന്നു് നമുക്കൊക്കെ ഒരു സംശയം തോന്നാം. അതറിയാൻ അത്രവളരെ അകലെപ്പോകേണ്ടതു അന്വേഷിക്കണമെന്നില്ല. ഇൻഡ്യയിലെ ഉത്കൃഷ്ടമനുഷ്യനെന്നു പ്രസിദ്ധനായിരുന്ന സർദാർ പട്ടേലിന്റെ ജീവിതംമുഴുവൻ സുഖദുഃഖങ്ങൾ ഗണിക്കാത്ത ഒരു കർത്തവ്യപരമ്പര മാത്രമായിരുന്നു. ഒരിക്കൽ അദ്ദേഹം കോടതിയിൽ ഒരു കക്ഷിയുടെ കേസ്സു വാദിച്ചുകൊണ്ടു നിൽക്കുമ്പോഴാണു് സഹധർമ്മിണി മരിച്ചുപോയെന്നുള്ള കമ്പികിട്ടിയതു്. സാധാരണ ഒരു മനുഷ്യൻ, തനിക്കു വിശേഷിച്ചു ബന്ധമൊന്നുമില്ലാത്ത

കേസിനേയും, കക്ഷിയേയും ഇട്ടേറിഞ്ഞിട്ടു ഉടനടി നാട്ടിലേക്കു വണ്ടികയറാൻ ഓട്ടമായിരുന്നു. സർദാർ വല്ലഭായിപട്ടേൽ എന്താണു ചെയ്തതു്? ഏററെടുത്ത കർത്തവ്യം കൈവിട്ടുകളയാൻ സപത്നിയുടെ ചരമ വാർത്ത അദ്ദേഹത്തെ പ്രേരിപ്പിച്ചില്ല. ദുഃഖത്തെ അദ്ദേഹം ഭയപ്പെട്ടില്ല. കേസു ജയിച്ചാലുള്ള സുഖംത്തെപ്പററി ആശിക്കേണ്ട ആവശ്യംതന്നെ അദ്ദേഹത്തിനുണ്ടായിരുന്നുമില്ല. ചുരുക്കത്തിൽ അദ്ദേഹം സുഖദുഃഖങ്ങൾ തുല്യമായി ഗണിച്ച് കർത്തവ്യത്തിൽമാത്രം നിരതനായിരിക്കുകയാണു ചെയ്തതെന്നു സ്പഷ്ടം.

ഇന്ത്യൻ നേതാക്കന്മാരെല്ലാംതന്നെ ജയിൽവാസമനുഭവിച്ചും, അടിയും ഇടിയുമേററും, മററനേകംതരത്തിൽ കഷ്ടപ്പെട്ടും, ബ്രിട്ടീഷ്ശക്തിയുമായി പടപൊരുതിയതു് ദുഃഖിച്ചുംകൊണ്ടായിരുന്നില്ല. ദുഃഖിക്കാൻ അറിഞ്ഞുകൂടായിരുന്നു എന്നുപോലും തോന്നിപ്പോകാവുന്ന തരത്തിലാണ് അവർ ജീവിച്ചിട്ടുള്ളതു്. അതേ സമയം സുഖം അവർ കാംക്ഷിച്ചതുമില്ല. ജയിലിൽ കയറിയപ്പോൾ അതുമൊരു ജീവിതം, എന്ന നിലയിൽ അവർ പലരും ഒട്ടേറെ വായിക്കുകയും എഴുതുകയുമാണു ചെയ്തിട്ടുള്ളതു്. പണ്ഡിത ജവഹർലാൽ നെഹ്റുവിൻെറ ചില പ്രസിദ്ധ ഗ്രന്ഥങ്ങൾ ജയിലിൽവച്ച് എഴുതപ്പെട്ടവയാണ്. ദുഃഖിക്കുന്ന മനുഷ്യർക്ക് ആ മാതിരി സമചിത്തത ആവശ്യമുള്ള മനോവ്യാപാരങ്ങളിൽ ഏർപ്പെടാൻ സാധിക്കയില്ലല്ലോ. മറെറാരുതരത്തിൽപ്പറഞ്ഞാൽ ദുഃഖിക്കുന്നവനു ലോകത്തിൽ കാര്യ

മായി യാതൊന്നും ചെയ്യാൻ സാധിക്കയില്ല സുഖിക്കുന്നവനും അങ്ങനെതന്നെയാണെന്ന് അറിവാൻ സുഖാനുഭോഗങ്ങളിൽ മുഴുകിയിരിക്കുന്നവരുടെ ജീവിതം പരിശോധിച്ചാൽ മതിയാകും. അതിനാൽ ഒന്നാണ് മനസ്സിലാക്കാനുള്ളത്—സുഖവും ദുഃഖവും കർമ്മശക്തിയെ കെടുത്തുന്നു. സുഖദുഃഖങ്ങളേയും, ലാഭനഷ്ടങ്ങളേയും, ജയാപജയങ്ങളേയും, ഒന്നുപോലെ കരുതി കർമ്മത്തിൽ ഏർപ്പെടുന്നവരാണ് കർത്തവ്യത്തെ അനുഷ്ഠിക്കുകയും, തദ്വാരാ ലോകത്തെ ഉണർപ്പെടുത്തുകയും അനുഗ്രഹിക്കുകയും ചെയ്യുന്നത്.

[പി. ദാമോദരൻപിള്ള

---

പാഠം ൧൩.

# തോന്നയ്ക്കൽ കണ്ട കാഴ്ച

കൊല്ലത്തുനിന്നു തിരുവനന്തപുരത്തേയ്ക്കുള്ള ട്രാൻസ്പോർട്ടുബസ്സിൽ നിന്നു ഞങ്ങൾ അവിടെയിറങ്ങി—ആററിങ്ങൽ നിന്നു കുറെക്കൂടിപ്പോയിട്ടൊരുദിക്കിൽ. ഇറങ്ങേണ്ടതാണ് ഇറങ്ങിയതെന്ന് ഒരുമിച്ചുണ്ടായിരുന്നവർ പറഞ്ഞപ്പോഴേ സ്ഥലം തോന്നയ്ക്കലാണെന്നു മനസ്സിലായുള്ളു. ബസ്സ് പോയിക്കഴിഞ്ഞു. ഞാൻ നാലുപാടുമൊന്നു നോക്കി. യാതൊരാളനക്കവും കണ്ടില്ല; പ്രതീക്ഷിച്ചതിന് നേരേ വിപരീതം. കുറഞ്ഞപക്ഷം ചില്ലറസാമാനങ്ങൾ വില്ക്കുന്നൊരു പീടികയും തൊട്ടൊരു ബീഡിക്കടയും വിശേഷാൽ ഒരു കാപ്പിക്ലബ്ബും ഒരു ബാർബർസലൂണും ഒരായുർവ്വേദഔഷധശാലയും കാണേ

ങ്ങളതല്ല നാല്വരപേരറിയുന്നൊരു സ്ഥലമാണെങ്കിൽ ? അങ്ങനെ വിചാരിച്ചതേ അബദ്ധം. ബസ്സിൽ നിന്നിറങ്ങിനിന്ന ഞങ്ങൾക്ക് വല്ല സാമാനങ്ങളുമുണ്ടെങ്കിൽ എടുത്തുകൊണ്ടു പോരുവാൻ ഒരു വിളിപ്പാടകലെ നിന്നൊരു മനുഷ്യൻ വരുന്നതു കണ്ടപ്പോഴാണ് അവിടം ശൂന്യമല്ലെന്നെനിയ്ക്കു ബോധ്യമായത്. ഒരു പത്തമ്പതടി റോഡിലൂടെ തന്നെ പോയി. അതാ വലിയൊരു പറമ്പിലേയ്ക്കു കടക്കുവാനുള്ള പടി—അതിന്റെ മീതെ 'ശാരദാബുക്ക ഡിപ്പോ'വെന്നഴുതിവെച്ചൊരു ബോഡും. ഇതെന്തൊരു കഥ ! യാതൊരാൾത്തിരക്കമില്ലാത്ത വഴിവക്കത്തു നോക്കെത്താത്തമട്ടിൽ പരന്നു കിടക്കുന്നൊരു വെറും പറമ്പിലോ 'ശാരദാബുക്ക ഡിപ്പോ' ? തോന്നയ്ക്കൽ സ്ഥലംവാങ്ങി താമസമാരംഭിച്ചപ്പോൾ അദ്ദേഹത്തിന്റെ ബുക്കഡിപ്പോവും അവിടെത്തന്നെ ആയെന്നേയുള്ളു.—സംശയം തീർന്നുതന്നു കൂടെപ്പോന്നവർ. പടികടന്ന് ആ വിസ്താരമേറിയ പറമ്പിനകത്തേയ്ക്കു നടന്നു. തെങ്ങുംതോപ്പാണ്. പടുവൃക്ഷങ്ങളുമുണ്ട്. ശുശ്രൂഷ കുറഞ്ഞതിനാൽ ഒന്നിനുമില്ലൊരുത്സാഹം. കുട്ടിക്കാലത്തു കൂട്ടരുമൊന്നിച്ച മാങ്ങ പെറുക്കാൻ പോകാറുള്ളൊരു കൂററൻ മനപ്പറമ്പിന്റെ ഛായ തോന്നി ആകപ്പാടെ കണ്ടപ്പോൾ. പടിയ്ക്കൽനിന്നു നേരേ ഉള്ളിലേയ്ക്കു് ആരെയും പുഞ്ചിരിതൂകി സ്വാഗതം ചെയ്യുന്നൊരു വഴിത്താരയുണ്ട്. അതിലൂടെ കയറിച്ചെന്നതു മോഹനമായൊരു കൊച്ചുബംഗ്ലാവിന്റെ നടയിലാണ്. ഏററവും പരിഷ്കരിച്ചമട്ടിൽ പണിതീർത്ത ഒററനിലക്കെട്ടിടം. എന്തു്? ഇത്രയും കമനീയമായൊരു ഭവന

ത്തിൽ സുഖമായി ജീവിയ്ക്കുന്നതിന് ഭാഗധേയമുണ്ടായി രുന്നുവോ അദ്ദേഹത്തിന്? ഇല്ല — ഞാൻ തിരുത്തപ്പെട്ടു. അദ്ദേഹം മൺമറഞ്ഞതിനുശേഷമേ ഉണ്ടായുള്ളു ആ കെട്ടിടം. അദ്ദേഹം ആശിച്ചിരുന്ന പ്ലാൻ അനുസരിച്ചു പിന്നീടു മററുള്ളവർ തീർപ്പിച്ചതാണ്. അപ്പോൾ അദ്ദേഹം താമസിച്ചതോ? കൂടെപ്പോന്നവർ ചൂണ്ടി ക്കാണിച്ചു, കുറച്ചകലെ ഒരുവശത്തേയ്ക്കൊഴിഞ്ഞുനിന്ന കൊച്ചുമൺചുമർക്കുടിൽ. എനിയ്ക്കു് ബംഗ്ലാവിൻെറ വരാന്തയിൽ ഇരിപ്പുറയ്ക്കാതായി. ആ മൺചുമർ വീടാകെ നോക്കിക്കാണാൻ എന്തെന്നില്ലാത്തൊരു തിടുക്കം.

.......................................................

നേരേപോയതു മറെറങ്ങോട്ടുമല്ല, ആ 'ചാത്ത' ൻെറ കുടിലെടുത്തു മ്യൂസിയത്തിൽ സ്ഥാപിച്ച മഹാമനു ഷ്യൻെറ ചെററക്കുടിലിലേയ്ക്കു തന്നെ. ഇരുപത്തി മൂക്കോലേപതിനാറിൽ കൊള്ളുന്ന രണ്ടുമുറിയും താഴ്‌വാര ത്തിൽ അടുക്കളയുമായി ഒരു കൊച്ചോലപ്പുര. കളിമൺ ചുമർ; ഉപായത്തിലൊന്നു ചെത്തിപ്പൂശിയിട്ടുണ്ടു്. തട്ടില്ല, മേൽക്കൂരയിലെ കണ്ണോട്ടുകളിലൂടെ ആകാശം കാണാം. പ്ലാവിൻചുവട്ടിൽ വെളിച്ചം കൊണ്ടു പുള്ളികുത്തിയ തണൽ കണ്ടിട്ടില്ലേ? ഏതാണ്ടാമട്ടാണ് മുറിയ്ക്കകം. ചാണകം തളിച്ചുമെഴുകീട്ടുണ്ടു്, അകവും ഇറയവും. എന്തിനു വളരെ? 'ഒരു ചൊവ്വും ചന്തവുമില്ലക്കുടിലു കണ്ടാൽ'. തൊട്ടുതന്നെ ഒരൊററമുറിച്ചാവടിയുമുണ്ടു്. ഇടയ്ക്കൊഴിഞ്ഞിരിക്കാൻ പററും. അവിടെ ചുമർപ്പൊ ത്തിൽ പൊട്ടമണ്ണെണ്ണച്ചിമ്മിനി കൊളുത്തി വെച്ചിരുന്ന

തിൻെറ പാടുണ്ട്. കരിനാളം മായാതങ്ങനെ കിടക്കുന്നു. അതു കണ്ടിട്ടു ഞങ്ങൾ മുഖത്തോടു മുഖം നോക്കി കാഷ്ഠം വച്ചുനിന്നു. അവിടെ ആ കേരളത്തിൻെറ കാളിദാസൻ കവിതയെഴുതാൻ ഇരുന്ന ഇരിപ്പോർത്തിട്ടു ഞങ്ങൾക്കെന്തൊക്കെയോ തോന്നി. പക്ഷേ ഇന്നു ഞാൻ സമാധാനപ്പെടുന്നു, ടൈംബോംബുകൾപോലെ ആശാനിൽനിന്നു ഉതിന്ന വിപ്ളവസൂക്തികൾക്കങ്ങനെയൊരു പണിപ്പുര വേണ്ടിയിരുന്നുവെന്നു്. ജീവിതം, അടിച്ചമർക്കപ്പെട്ട ജീവിതം—അതിൽനിന്നേ പിണർക്കു മിന്നൽക്കൊടികൾ.

പതിവിൽക്കവിഞ്ഞല്പമൊരു സമ്പാദ്യമുണ്ടായപ്പോൾ പട്ടണത്തിൻെറ കശപിശകളിൽ നിന്നകന്നു സ്വൈരമായിരുന്നു ജീവിതത്തെക്കുറിച്ചാലോചിയ്ക്കാനും മെഴുതാനും പററിയൊരിടം നോക്കി അദ്ദേഹം വാങ്ങിയതാണത്രേ തോന്നയ്ക്കൽകുടിയിടം. റോഡിൽനിന്നു കടൽവക്കോളമങ്ങു വിരിഞ്ഞു കിടക്കുന്ന ആ പറമ്പിൽ പറയത്തക്ക കായ്മരങ്ങളൊന്നും അന്നുണ്ടായിരുന്നില്ല. തെങ്ങും മററനുഭവങ്ങളും വെച്ചുപിടിപ്പിച്ചു നേരിട്ടു ശുശ്രൂഷകൾ ചെയ്യുന്നതിലായിരുന്നു പിന്നെ കുറേ കാലത്തേയ്ക്കുള്ളൊരുത്സാഹം.

... ... ... ... ... ... ... ... ... ... ... ... ... ...

ഒരുഭാഗത്തു റോഡിലൂടെ വന്നും പോയുമിരുന്ന സഹജാതരോടും മററു ഭാഗത്തു കടലിൽനിന്നടിച്ചു കയറിയിരുന്ന തിരമാലകളോടും സുഖാസുഖങ്ങളന്വേഷിച്ചറിഞ്ഞു നെടുവീർപ്പിട്ടു പറമ്പിൻെറ ഒരററത്തുനിന്നു മറേറത്തലയോളം മൂളിമൂളിയങ്ങനെ നടന്നു് ഇടയ്ക്കു

കയറിവന്നു് ആ ചെററപ്പുരയിലിരുന്നോരോന്നു കുറിച്ചിടുകയായിരുന്നു അദ്ദേഹത്തിന്റെ കവിതാനിർമ്മാണപരിപാടി. ആൾത്തിരക്കിൽ നിന്നൊഴിഞ്ഞന്തർന്നേത്രനായി മനസ്സിന്റെ ത്രിവിധശക്തികളും (വികാരം, ഭാവന, വിചാരം) ഒരുമിപ്പിച്ചേ അദ്ദേഹം എന്തും എഴുതിയിരുന്നുള്ളു. ആ പ്രകൃതത്തിന്നൊന്നാന്തരം തെളിവാണു് അദ്ദേഹം തിരഞ്ഞെടുത്ത തോന്നയ്ക്കൽ പാർപ്പിടം. തിരുവനന്തപുരത്തുവച്ചു തന്നെയും കുമാരനാശാൻ കവിത എഴുതിയിരുന്നതു ചുററുമിരുന്ന പുസ്തകങ്ങൾ മറിച്ചുനോക്കിയിട്ടല്ല, മ്യൂസിയംപോലുള്ള സ്വൈരവിഹാരസ്ഥാനങ്ങളിൽ പോയൊററയ്ക്കു നടന്നുവന്നിട്ടാണെന്നു കേട്ടിട്ടുണ്ടു്.

ബംഗ്ലാവിലേയ്ക്കു മടങ്ങുമ്പോൾ ഞങ്ങൾക്കു്, ആ പുരയിടം പൊളിച്ചു നീക്കാതെ സൂക്ഷിച്ചതിൽ മിസ്സിസ്സ് ആശാൻ കാണിച്ച ഉചിതജ്ഞതയായിരുന്നു പ്രതിപാദനവിഷയം. മറുരാജ്യങ്ങളിലെപ്പോലെ മഹാന്മാരായ സാഹിത്യകാരന്മാരുടെ വസതികൾ സംസ്കാരതീർത്ഥങ്ങളായി നിലനിർത്തുന്ന സമ്പ്രദായം നമ്മുടെ നാട്ടിലില്ല. യഥാർത്ഥത്തിൽ അമ്മാതിരി സ്ഥാനങ്ങൾ ഒന്നു സന്ദർശിച്ചാൽ തന്നെ, നമ്മുടെ സാഹിത്യകാരന്മാർക്കു് നൈരാശ്യം കുറയും, സ്വശക്തികളെക്കുറിച്ചു സവിനയമാലോചിയ്ക്കാനിടകിട്ടും, ഇല്ലാത്തൊരുത്സാഹം താനേ ഉണ്ടാവുകയും ചെയ്യും. യൂറോപ്പിൽ അദൃഷ്ടശക്തികൾക്കു് വിലകുറഞ്ഞുവരുന്ന ഈ യുഗത്തിലും എത്ര വളരെ സഹൃദയന്മാർ, കഴിഞ്ഞുപോയ സാഹിത്യകാരന്മാരുടെ സദനങ്ങൾ സന്ദർശിക്കുന്നു! അവിടങ്ങളിലെ മൺതരികൾക്കുപോലും

കഴിവുണ്ട, സന്ദർശകന്മാരിൽ, അന്യാദൃശമായൊരു സാഹിത്യചൈതന്യം കോരിപ്പകരുവാൻ. അമ്പലപ്പുഴ ചെമ്പകശ്ശേരി കൊട്ടാരത്തിന്റെ തെക്കേ ഇടവഴിയിൽക്കൂടി തകഴിയിലേയ്ക്കു പോകുമ്പോഴ് ആ കുഞ്ചൻ നമ്പ്യാർ താമസിച്ചിരുന്ന ഇടിഞ്ഞു പൊളിഞ്ഞുവീഴാറായ കെച്ചോലപ്പുര ഓരോതവണയും എന്റെ മനസ്സിൽ കൊണ്ടിട്ടുണ്ട്. അഹോ, ആ തുള്ളൽക്കാരൻ കവിയുടെ ചെററക്കുടിലിലിപ്പോഴാർ തിരിഞ്ഞുനോക്കുന്നു! ഒരു കാലഘട്ടത്തിലെ കേരളീയസംസ്കാരം മുഴുവൻ അനന്തരപരമ്പരകഠംക്കായി സഞ്ചയിച്ചു രേഖപ്പെടുത്തിത്തന്നതു് ആ മൺചുമർവീട്ടിൽവച്ചാണല്ലോ എന്നോർത്തിട്ടു പൊട്ടുന്നനെ ഹൃദയം വേദനിച്ചിട്ടുണ്ട്, ശിരസ്സുതാനേ കുനിഞ്ഞിട്ടുമുണ്ട്. തൊട്ടപ്പുറത്ത്, സമസ്തപ്രഷ്ടങ്ങഠംക്കൊന്നും ബാക്കിവെയ്ക്കാതെ സ്വപ്രാഭവമഖിലനയിച്ചു മറഞ്ഞ ചെമ്പകശ്ശേരിത്തമ്പുരാന്റെ വലിയ വലിയ സ്മാരകങ്ങളങ്ങനെ പൊൽത്താഴികക്കുടങ്ങളുമേന്തി വിളങ്ങുകയാണ്. മറെറാന്നിനുംവേണ്ടിയല്ല, ആ പാൽപ്പായസത്തിനുവേണ്ടി മാത്രമെന്നു പറയട്ടെ. ആയിരക്കണക്കിന്നാളുകഠം ഇന്നുമവിടെക്കൂടുന്നു. (സാഹിത്യത്തിനുണ്ടോ ഇപ്പോഴും ഈ രാജ്യത്തു പൌരാവകാശം!)

ബംഗ്ലാവിൽ വന്നിട്ടു ഞങ്ങഠംക്കു പരിശോധിപ്പാനിടയായതു് ആശാൻ ഉപയോഗിച്ചിരുന്ന പുസ്തകങ്ങളാണു്. വലിയ ലൈബ്രറി ഒന്നുമില്ല; ഒരു പത്തമ്പതു പുസ്തകങ്ങളേ ഉള്ളു. കുറച്ചെണ്ണംകൂടി ഉണ്ടായിരുന്നുവെന്നു മിസ്സിസ്സ് ആശാൻ പറഞ്ഞു. ഉററവർ അവയെല്ലാം അവരവരുടെ ഉപയോഗം നോക്കി എടുത്തുകൊണ്ടു

പോയി. പക്ഷേ അതത്ര സാരമാക്കാനില്ല. കടിച്ചാൽ പൊട്ടാത്തവയെല്ലാം അവിടെ ശേഷിച്ചിട്ടുണ്ട്—ആശാനെപ്പോലെ ചിന്താശീലരല്ലാത്തവൎക്ക് ആവശ്യമില്ലാത്തവയും ആശാനേററവും ആവശ്യമായിത്തീൎന്നവയുമായ കൃതികൾ. ഒന്നാമതായി ഞങ്ങളെ ആകർഷിച്ചതു നാനാധൎമ്മങ്ങളേയും അധികരിച്ചുള്ള ഗ്രന്ഥങ്ങളാണ്. ബൌദ്ധഹൈന്ദവക്രൈസ്തവമാഹമ്മദാദിധൎമ്മങ്ങളുടെയെല്ലാം ചെപ്പേടുകൾ അവിടെയുണ്ട്. ഓരോന്നും വരിയെണ്ണി വായിച്ചു ചുകന്ന പെൻസിൽകൊണ്ടടയാളപ്പെടുത്തിയിരിക്കുന്നു. ഒപ്പം ദൎശനസംഹിതകളും. തത്വജിജ്ഞാസയ്ക്കു പൌരസ്ത്യവും പാശ്ചാത്യവുമായ പദ്ധതികളിലൂടെ ചെല്ലാവുന്നിടത്തോക്കെ ചെന്നിട്ടുണ്ടദ്ദേഹമെന്നു ബോദ്ധ്യമാകും, അദ്ദേഹത്തിൻെറ കൈവിരൽപ്പാടധികം പതിഞ്ഞിട്ടുള്ള പുസ്തകങ്ങൾ തുറന്നുനോക്കുമ്പോൾ. മനുഷ്യജീവിതത്തിൻെറ അകവും പുറവും ഒന്നുപോലെ കണ്ടു അതിനെ സമഗ്രമായി ചിത്രീകരിയ്ക്കത്തക്ക കല്പനകൾ ബഹുദൂരം ചെയ്തു ആകപ്പാടെ ഒരു സമഞ്ജസരൂപത്തിൽ തട്ടിക്കൂട്ടിയെടുപ്പാൻ വേണ്ടുന്ന ഉള്ളതുറന്ന ബുദ്ധി അദ്ദേഹത്തിനുള്ളത്ര മറ്റൊരു കേരളീയകവിയ്ക്കും കണ്ടിട്ടില്ലെന്നുള്ള അഭിപ്രായം ഞാൻ വെളിവാക്കി. തിരഞ്ഞു തിരഞ്ഞു ചെന്നപ്പോൾ സ്നേഹസിദ്ധാന്തം എന്നൊരു ചെറിയ പുസ്തകം കാണുകയുണ്ടായി. ഒരു ചീനക്കാരൻെറ കൃതിയാണെന്നാണോൎമ്മ. ശ്രീബുദ്ധൻെറ ജീവകാരുണ്യാദൎശത്തെ പുരസ്കരിച്ചെഴുതിയതാണ് അതെന്നു തോന്നുന്നു. ഓരോ പേജിലും പല പല വാക്യങ്ങൾ അടിയിലും മാൎജ്ജിനിലുമായി അടയാളപ്പെടുത്തിയിട്ടുണ്ട്. ആശാൻെറ

എല്ലാകാവ്യങ്ങളുടേയും ഉൾച്ചരടായ സ്നേഹാദർശം ആ
ചക്കയിലായിരിക്കണം ന്താററതു്. ഒന്നു മറിച്ചുനോക്കുവാന
ല്ലാതെ വായിയ്ക്കുവാനൊത്തില്ല. കാവ്യങ്ങളിൽ രാമായ
ണവും മേഘസന്ദേശവും ഒഴിച്ചുള്ളതെല്ലാം പോയ്പോ
യിരിക്കുന്നു. കാളിദാസകൃതികളെപ്പോലെ ചിലതല്ലാതെ
നാഗരലിപിയിൽക്കണ്ടതെല്ലാം ശ്രേഷ്ഠകൃതികളായി
അവിടെ സൂക്ഷിച്ചിരുന്നില്ലെന്നാണറിവു്. പാരഡൈസ്
ലോസ്ററു്, ബ്രൌണിംഗിൻെറ കവിതകൾ, ഷേക്സ്പീ
യർ — ഇങ്ങനെ ചിലതാണു് ഇംഗ്ലീഷ്കൃതികളിൽ
ശേഷിച്ചിട്ടുള്ളതു്. അവയിലും കൈത്തഴക്കത്തിൻെറ
ചിഹ്നങ്ങൾ ധാരാളമുണ്ടു്. ഷെല്ലിയുടേയും മററും കൃതി
കൾ ചിലർ പഠിയ്ക്കാനെടുത്തുകൊണ്ടുപൊയ്ക്കളഞ്ഞു.
വ്യാകരണാദികളുടെ പക്ഷത്തിൽ കൌമുദിയും ഭാഷ്യവും
കെട്ടിക്കിടപ്പുണ്ടു്. ഇക്കാലത്തു സാമാന്യക്കാർക്കാവശ്യ
മില്ലാത്തതിനാൽ നഷ്ടപ്പെടാഞ്ഞതായിരിയ്ക്കാം. ധാരാളം
ഉപയോഗിച്ചവയാണവയും. ചില ചില സ്ഥാനങ്ങളിൽ
കുറിച്ചിട്ടുള്ള പൂർവ്വപക്ഷങ്ങൾ കണ്ടാൽ തീർച്ചയാകും,
ആശാൻ ശബ്ദാഗമത്തിൽ നല്ലൊരു ശ്രോത്രിയനായിരുന്നു
വെന്നു്. എന്നിട്ടദ്ദേഹം വ്യാകരണത്തെക്കൂട്ടാക്കാത്ത
ചില പ്രയോഗങ്ങൾക്കു വെശ്യപ്പെട്ടതെന്തുകൊണ്ടാകാം?
വ്യുൽപത്തിദാർഢ്യമില്ലാഞ്ഞിട്ടോ? അങ്ങനെ വ്യാഖ്യാനി
ച്ചേയ്ക്കും ശബ്ദവ്യുൽപ്പത്തിയാണു് കാവ്യകല്പനയ്ക്കുറവിടം
എന്നു വിശ്വസിക്കുന്നവർ. ആശാൻ കവിതയാരംഭി
ച്ചതു ശബ്ദജ്ഞാനത്തിൽ നിന്നല്ല, ചിരിച്ചും കരഞ്ഞും
സംസ്കാരവിനീതമായിത്തീർന്ന സ്വന്തം ഹൃദയത്തിൽ
നിന്നാണു്. തൻെറ ഹൃദയനിവേദനങ്ങൾക്കു വഴങ്ങി

ക്കൊടുക്കേണ്ട ഉപകരണങ്ങളായിട്ടേ അദ്ദേഹം ശബ്ദ ങ്ങളെക്കണക്കാക്കിയിരുന്നുള്ളൂ. കുവലായനന്ദംതൊട്ടു ചില്ലറ അലങ്കാരഗ്രന്ഥങ്ങളും കൂട്ടത്തിൽക്കണ്ടു. അവ യിൽ എന്നെ ഏററവുമാകർഷിച്ച ഒന്നുണ്ട്—വ്യംഗ്യ ഭംഗികളെപ്പററി സവിസ്തരം പ്രതിപാദിയ്ക്കുന്ന ഒരു കൊച്ചുപുസ്തകം. ബങ്കാളിലച്ചടിച്ചതാണ്, ഭാഷ സംസ്കൃതം തന്നെ. അതും ആശാൻെറ ഒരാപ്തമിത്രമായിരുന്നു വെന്നു നാലഞ്ചേടുകൾ മറിച്ചുനോക്കിയപ്പോൾ മനസ്സി ലായി.

പുസ്തകങ്ങൾ നോക്കിക്കൊണ്ടിരുന്നതിനിടയ്ക്കു മിസ്സിസ് ആശാൻ മററു ചില സാധനങ്ങൾ എടുത്തു കാട്ടിത്തന്നു. വെയിത്സ് രാജകുമാരനിൽനിന്നു കിട്ടിയ സമ്മാനംതന്നെ ഒന്ന്—പട്ടും വളയും. ഞങ്ങൾക്കാല്പം അതത്ര കാര്യമായിത്തോന്നിയില്ല. എങ്ങനെ തോന്നാ നാണ്? ഏതാദൃശരാജസമ്മാനങ്ങളാൽ വില നിശ്ചയി ക്കപ്പെടേണ്ട ഒരു കാഴ്ചപ്പണ്ടമാണോ സാഹിത്യം ഈ യുഗത്തിലും? പോരെങ്കിൽ, ആ സമ്മാനം നമ്മുടെ ഭാഷയും നമ്മുടെ സംസ്കാരവും അറിഞ്ഞഭിനന്ദിയ്ക്കാനാ കാത്തൊരു സമ്രാട്ടിൻെറ ഹസ്തംകൊണ്ടും! പക്ഷേ, അടുത്തനിമിഷത്തിൽ പൂർവ്വപക്ഷങ്ങളെല്ലാം നീങ്ങി—. ആ സമ്മാനത്തോടനുബന്ധിച്ച നടന്ന ചില സംഭവങ്ങ ളറിഞ്ഞപ്പോൾ ആ നാമുന്നു കെട്ടു വീണ്ടുമഴിച്ചുനോക്കു വാൻ ഞാനിഷ്ടപ്പെടുന്നില്ല. "നിങ്ങളെക്കൊണ്ടും ലോക ത്തെക്കൊണ്ടും ഞാനൊരു മഹാകവിയാണെന്നു സമ്മതി പ്പിച്ചിട്ടേ ഞാൻ മരിയ്ക്കുയുള്ളൂ."— ഇത്രയും അകംനീറി പ്പൊന്തിയ ധാർഷ്ട്യത്തോടുകൂടി സർവ്വണ്ണനായെത്ത

സമാനവിദ്യനോടു പന്തയം വയ്ക്കുവാൻ ആവശ്യപ്പെട ത്തക്കൊരു അവധീരണമാണ് അന്നത്തെ കേരളത്തിൽ ആശാനനുഭവപ്പെട്ടതു്. അതിൻെറ മാറെറാലി അ ദ്ദേഹത്തിൻെറ മിക്ക കൃതികളിലും കേൾക്കാം.

... ... ...അവമാനശല്യമേ-
ററാഴിയാതുള്ള വിവേകശക്തിയാൽ.

എത്ര വലിയൊരു പരമാർത്ഥം! ശബ്ദകവിഭവന്മാരായ സാഹിത്യകാരന്മാർ പലരും തുടരെത്തുടരെ പ്രഭുസംഭാവി തരായി മറെറത്ര മതിമാന്മാരുടേയും സ്വൈരം അമൻപോ കുംവണ്ണം സ്തുതിപാഠകന്മാരാൽ പ്രഖ്യാപിതവൈദ്യന്മാരായി ക്കൊണ്ടിരുന്ന ആ ദശയിൽ വെയിത്സ് രാജകുമാരനിൽ നിന്നായാലും പരസ്യമായൊരംഗീകാരത്തിനിടയായതു് ആശാനു തെല്ലൊരാശ്വാസമായിരുന്നിരിയ്ക്കണം '... ... ... നിൻെറ ,തുന്നൽ കാഴ്ചവേലതന്നിലെത്തിയാൽ_നിനക്കു തങ്കമുദ്രകിട്ടുമെട്ടുകാലി! നിശ്ചയം' എന്നാശംസിച്ചതു വെറുതേയായില്ല. ഈ നിലപാടിൽനിന്നു നോക്കുമ്പോ ളാണു് ഇൻഡ്യൻജനതയിൽ അടിയിലടിയിൽ കിടക്കു ന്നവരുടെ സ്വാതന്ത്ര്യസമരം തുടങ്ങിയതു തൊട്ടു് [illegible] മത്തം കെട്ടിയേല്പിച്ചിരുന്ന ആചാരമാത്രസുരക്ഷിതരായ നാടൻകോയ്മകളോടാണെന്നും അതിലവക്ക് ആയുധ[illegible] ളായിത്തീന്നതു് സ്വാത്ഥത്തെ മുൻനിത്തിത്തന്നെ ചെയ്ക തായാലും വൈദേശികശക്തിയുടെ ചില പൊടിക്കൈക ളാണെന്നും സമ്മതിക്കേണ്ടിവരുന്നതു്. ഭേദവിഭേദങ്ങൾ ദേശാഭിമാനത്തിൻെറ കൊടുംതീയിൽ വെന്തെരിഞ്ഞു

വെണ്ണീറാകുന്ന സ്ഥിതിയ്ക്ക് ഇനിയെങ്കിലും അമ്മാതിരി അനുഭവങ്ങാം ഉണ്ടാകയില്ലെന്നാശിയ്ക്കാം.

പിന്നെ ഞങ്ങളെടുത്തുനോക്കിയതു പല്ലനത്തോട്ടിൽനിന്നു വീണ്ടെടുത്ത ചില സാധനങ്ങളാണ്. യാത്രയ്ക്കുപയോഗിച്ചിരുന്നതെല്ലാം ആ പെട്ടികളിലുണ്ടായിരുന്നു. പൂട്ടിക്കിടന്നിരുന്ന പെട്ടി അങ്ങനെതന്നെ തിരികെ കിട്ടുകയാൽ അവയിലൊന്നും നഷ്ടപ്പെട്ടില്ല. ഞങ്ങാം ആ മണിപ്പേഴ്സ് തുറന്നുനോക്കി! കഴിഞ്ഞ യുദ്ധകാലത്തെ പത്തിൻേറയും, ഒന്നിൻേറയും കറൻസിനോട്ടുകാം അതിലിപ്പോഴും കിടക്കുന്നു. മാത്രമോ, അങ്ങേക്കളളി നോക്കുക, അതാ് റഡീമർ ബോട്ടിൻെറ ടിക്കററും. ഞങ്ങാംക്കു ശബ്ദം പൊങ്ങിയില്ല. മുറിയിൽ അപ്പോളുണ്ടായിരുന്നവർക്കെല്ലാം കണ്ണുനിറഞ്ഞുപോയി. ആ മഹാത്മാവിൻെറ പ്രാണനെ അപഹരിച്ച വിധിയുടെ വികൃതി കണ്ടപ്പോാം എനിക്കെന്തോ വല്ലാത്തൊരു വികാരം ഉണ്ടായി.

രത്നഭ്രഷ്ടനായി ദർമ്മൃതിയടഞ്ഞ പ്രസേനൻെറ ചൈതികാവശിഷ്ടം കണ്ടശ്രുവാത്ത ഞങ്ങാംക്ക് ഉള്ളു [illegible] ജാംബവദ്ദർശനത്താലാണ്. ഇടുങ്ങിയ കഴുത്തിൽ ഒരു പ്രജാപതിയുടെ പരിണതജ്ഞാനം ഇടിച്ചമർത്തി സൂക്ഷിയ്ക്കുന്ന ശിരസ്സും, പട്ടുപാളികാംപോലെ ചീകിമിനുങ്ങിക്കിടക്കുന്ന ധൂസരകേശവും ചുളുങ്ങിച്ചുരുങ്ങിയ നെററിയും ഒട്ടിയ കവിളും ഊന്നുവടിയുടെ തലയെ കവിഞ്ഞ് വളഞ്ഞു കുത്തിയ പൂർവ്വകായവും ഭൂമിയെ തൊട്ടൊട്ടില്ലെന്നമട്ടിൽ നടക്കുന്ന എല്ലിച്ച കാലുകളും

ഒത്തുചേന്നാൽ ആരാകും? ശരി, ഞങ്ങളുടെ ജാംബവാനാകും—ശ്രീ. സി. വി. കുഞ്ഞുരാമൻ—വാർദ്ധക്യത്തിലും നല്ലൊരു കുഞ്ഞുരാമനായിരിക്കാൻ ദുശ്ശാഠ്യം പിടിയ്ക്കുന്ന ആ രസികശിരോമണിയായ സാഹിത്യകാരൻ—എന്തു്, അത്രമതിയോ, പോരാ, ഒരു പേനകൊണ്ടു 'മലയാളരാജ്യ' ത്തിനും മറെറാരു പേനകൊണ്ടു് 'മിതവാദിയ്ക്കും' മുഖപ്രസംഗമെഴുതി ഇരുകക്ഷിക്കാരെയും ഒപ്പം പ്രീതിപ്പെടുത്തി ചക്രധരനായി ഉള്ളുകൊണ്ടു കുടുകുടെച്ചിരിയ്ക്കാൻ കഴിഞ്ഞ ആ മലയാളശൈലീവല്ലഭൻ—ഞന്നു് എന്തൊക്കെയാണു് പറഞ്ഞുകൂട്ടിയതു്! ചിരിച്ചു ചിരിച്ചു ഞങ്ങൾ വശംകെട്ടെന്നേ പറയേണ്ടു. ഇടയ്ക്കു് അദ്ദേഹത്തിൻെറ കവിതക്കമ്പത്തെക്കുറിച്ചു സംസാരംവന്നു. കേരളത്തിലെ പ്രകൃതിസൗഭാഗ്യങ്ങളെ ഒരെണ്ണംപറഞ്ഞ ചിത്രകാരൻെറ വൈഭവത്തോടുകൂടി വർണ്ണിക്കാൻ മതിയായ സി. വി. എന്തുകൊണ്ടൊരു മഹാകവിയാകാൻ കോപ്പിട്ടില്ല? ചോദിയ്ക്കുംമുമ്പു് അദ്ദേഹംതന്നെ ഇങ്ങോട്ടു പറഞ്ഞുകഴിഞ്ഞു: "ആശാൻ നളിനി എഴുതി കണ്ടതോടെ ഞാൻ കവിത മതിയാക്കി."

വഴിനീളെ ഞാൻ സി. വി. യുടെ ആ ഉത്തരത്തെപ്പററി ആലോചിയ്ക്കുകയായിരുന്നു.

[ജേ. മുണ്ടശ്ശേരി

## പാഠം ൧൬.

# അഹിംസ നട്ട നാട്ടിൽ!

സുഗതന്റെ സുധർമ്മരശ്മി മാഞ്ഞി-
ന്നലകാകെപ്പരപീഡനവ്രതം ഹാ!
അനിയന്ത്രിതം;— ആഞ്ഞൊലിപ്പു പൊള്ളും-
നിണനീരെങ്ങുമഹിംസ നട്ട നാട്ടിൽ! ൧

കടുവയ്ക്കിവലും കടുപ്പമെങ്ങീ-
ഹരിണീമേദുരസൗകുമാര്യമെങ്ങോ?
വിഷവല്ലരിയെച്ചമച്ചതും പൊൻ-
പ്പനിനീർപ്പൂ പണിചെയ്ത പാണിതന്നെ. ൨

അരുവിക്കളിർനീരനർഗ്ഗളം പാ-
ഞ്ഞൊഴുകി, പ്പൂക്കൾമണം പുണർന്നതെന്നൽ
തടവെന്നിയെവീശി, വിശ്വരമ്യം
വിലസും സ്വൈരവിഹാരവന്യരംഗം. ൩

പ്രകൃതിപ്രസു സംഭരിച്ചുവെച്ചു-
ള്ളൊരു പച്ചത്തൃണപൂർണ്ണമാമരണ്യം
പരതന്ത്രകുരംഗി, നീ നിരാഗം
പലനാൾ നീണ്ട കിനാവു കണ്ടിരിക്കാം. ൪

ഉടജാങ്കണഭൂവിൽ, നാലുപാടും-
പടരും ശാന്തി ശരീരമാർന്നപോലെ
മുനികന്യകമാർ കനിഞ്ഞു നൽകും
വരിനെല്ലുണ്ടു വളർന്നു നിന്റെ കൂട്ടർ. ൫

വശിമാരുടെ വംശജാതരിപ്പോൾ
പിശിതാശിവ്രതമോ പശിക്കെടുപ്പു?
കുശയേന്തിയ കൈ കഴുത്തറുപ്പാ-
നസിധാരാകുലമാക്കി മക്കൾ മാതേ! ൬

നിരുപദ്രവജീവി, നിന്നമൂല്യം
ജനിസിദ്ധാമൃതമസ്സ്വതന്ത്രഭാവം
മൃഗി, വാങ്ങിവിട്ടും വനാന്തരേ ഞാൻ
മമ ക്ലേശസ്ഥിതി സമ്മതിക്കിലിപ്പോൾ. ൭

അഥവാ, പുതുതല്ലെനിക്കിതെല്ലാ-
മിവനോ പാരിനി പാവനീകരിപ്പാൻ?
ചുടുനീർനെടുവീർപ്പൊടൊത്തു കമ്മാ-
വനിതൻ വാനിതിലെത്രപോയ് ലയിച്ചു? ൮

മിഴി, താരകസംഘമേ, തുറന്നോ-
ന്നവതാരത്തിന്ന കോപ്പുകൂട്ടിയാലും!
പരപീഡനപാപവാർദ്ധിയിലാഴും-
ഭൂഗുരാമോർവ്വിയെവീണ്ടെടുക്ക! വേഗം. ൯

കൃതമെന്തൊരുതെററു?—ശാന്തതാസ-
ത്സഖി, നിർദ്ദോഷതതന്നെയല്ലയോ നീ?
അഥവാ ഖലനീതിയെന്തു?—വാഴ്വൂ-
വധശിക്ഷയ്ക്കു വിധിച്ചു 'പുള്ളി' പോലേ. ൧൦

മഴവില്ലു വിയത്തിൽ വീശിടുമ്പോൾ,
കുഴലൂതിക്കുളിർമാരുതൻ കളിയ്ക്കേ,
കുയിൽക്കൂകിടവേ, വികാരമേറാ-
ക്കഴകം, നീയൊരു പഞ്ചഭൂതപിണ്ഡം! ൧൧

'ഉടൽ മാംസളമാണു; നല്ല പാകം'
സരസം പ്രേക്ഷകരീവിധം വദിക്കേ,
മമദൃഷ്ടി, തദീയയാതനാദാ-
രിതമാം ചിത്തതടം ചുഴിഞ്ഞുനോക്കി. ൧൫

നരനാട്ടിയകററി നിത്തിടുന്നു
നരനെ—സ്സോദരനെ—സ്സധർമ്മധാത്രി!
നിരുപദ്രവിതന്നെയായിരിക്കാ-
മൊരുതിര്യക്കനുകമ്പനീയ, മിങ്ങോ? ൧൬

അയി ഭീരു, മെലിഞ്ഞകാലു നൽകീ
തവ സർവ്വജ്ഞനറിഞ്ഞുകൊണ്ടുതന്നെ
വിഷമിപ്പു മൃഗാദനൻ ദ്രുതം നിൻ-
ഗതിയാൽ, ആശുഗദേവവാഹനം നീ. ൧൭

വനവേടർവലയ്ക്കകം കുടുങ്ങീ-
ടിന മാമ്പേടയെ മുക്തമാക്കിമുന്നം
പ്രതിയോഗിയിലുമുള്ളനുകമ്പ വെപ്പി-
ച്ചൊരു പൗരസ്ത്യമഹസ്സിനെസ്മരിച്ചേൻ. ൧൮

മിഴിനീർവെറുമുപ്പുവെള്ളം; മുള്ളം
പ്രണമാക്കും നെടുവീർപ്പുവായുമാത്രം;
ഇതി ഭാവന!—ഹിംസതൻകരാളാ-
കൃതിയായ്ത്തീർന്നു ഹതം ജഗത്തു ഹാഹാ! ൧൯

പിടിയേന്തിയവന്റെ ചിത്തരംഗ-
പ്പടി കാഠിന്യകരാളമായ കത്തി
ഗളനാളിയിൽ നാളെ വീണു ഹാ! ഹാ!
ഹരിണം ജീവമരുത്തുമാഹരിക്കും! ൨൦

കവികൾക്കുപമാനദാനദക്ഷം,
തവ കാതോളമണഞ്ഞ കണ്ണു കാമ്യം,
സരളാശയസാക്ഷി, യന്ധകാരാ-
വൃതമായ്ക്കണ്ടിടുമാശു കർമ്മസാക്ഷി! ൧൮

നിജപാദമണഞ്ഞ വന്യജീവി-
ക്കയ്യുഴമിട്ടുർവ്വിധിയാൽ വനസ്പതേ, നീ,
വിലപിപ്പു വിഹംഗമസ്വരത്താൽ
സവികാരം ജഗദീശ! ജന്തുപോലെ. ൧൯

തളിർമേനി സമാർദ്രമാം കരത്താൽ
തഴുകും രാവിൽ മൃഗാംഗനേ, മൃഗാങ്കൻ;
ഹിമശീകരബാഷ്പവും പൊഴിക്കും
പുലരിപ്പൂമിഴി, നിന്നപായഖിന്നം! ൨൦

ക്ഷിതി കമ്പിതമാക്കിയില്ല കൈയ്യൂ-
ഞ്ഞൊളിവീശും പ്രതിഭാപ്രഭാവമില്ല;
നിരുപദ്രവശാന്തരമ്യജന്തോ,
ചരമം നിന്റെ വിലാപകാവ്യകാരി. ൨൧

[[illegible]രാമൻ

---

പാഠം ൨൪.

# ധനവും സുഖവും

ഒരാൾ ധനികനാണെന്നു പറയുമ്പോൾ നാം സാധാരണമായി മനസ്സിലാക്കുന്നതു് അയാൾക്കു ധാരാളം പണമുണ്ടെന്നോ, വളരെ വിലപിടിക്കുന്ന വസ്തുവകകൾ ഉണ്ടെന്നോ ആണല്ലോ. എന്നാൽ അതു ശരിയല്ലെന്നു ധനത്തിന്റെ യഥാൎത്ഥമായ തത്വത്തെപ്പററി ചിന്തിച്ചാൽ മനസ്സിലാകുന്നതാണു്. പണം കൊണ്ടുള്ള പ്രയോജനം, നമുക്കു് ഉപയോഗമുള്ള സാധനങ്ങളെ അതു കൊടുത്തു വാങ്ങിക്കാമെന്നുള്ളതാകുന്നു.

പദാൎത്ഥങ്ങളെക്കൊണ്ടുള്ള ഉപയോഗം പല വിധമാണു്. ചിലതു ഭക്ഷണത്തിനും, മററു ചിലതു് ദേഹാച്ഛാദനത്തിനും, വേറെ ചിലതു് അലങ്കാരത്തിനും നാം ഉപയോഗിക്കുന്നു. ഉപയോഗയോഗ്യങ്ങളായ സാധനങ്ങളിൽത്തന്നെ ഒരിക്കൽമാത്രം ഉപയോഗിക്കാവുന്നവയും പല പ്രാവശ്യം ഉപയോഗിക്കാവുന്നവയും, ദീൎഘകാലം ഉപയോഗിക്കാവുന്നവയും ഉണ്ടു്. ആഹാരം, വസ്ത്രം, ഗൃഹം, ഇങ്ങനെ ഇതിലേക്കു ദൃഷ്ടാന്തങ്ങൾ പറയുവാൻ പ്രയാസമില്ല. ഉപയോഗപ്രദങ്ങളായ സാധനങ്ങൾ എന്നു പറയുന്നതു വിലയ്ക്കു വാങ്ങുവാൻ ജനങ്ങൾ ആവശ്യപ്പെടുന്ന ഏതു സാധനത്തേയും ഉദ്ദേശിച്ചാണു്. മദ്യം ശരീരത്തിനു ഹാനികരമായ ഒരു പദാൎത്ഥമാണെങ്കിലും, വിലയ്ക്കു വാങ്ങുവാൻ ആൾ ഉള്ളതിനാൽ, അതു് പ്രയോജനകരമായ ഒരു പദാൎത്ഥമായിത്തന്നെ ഇവിടെ വിവ

ക്ഷിച്ചിരിക്കുന്നു. ഉപയോഗത്തിന്റെ പ്രകാരത്തിലും വ്യാപ്തിയിലും വ്യത്യാസമുണ്ടെങ്കിലും ഈ വക എല്ലാ പദാർത്ഥങ്ങളുടെയും സാധാരണധർമ്മം അവ അപ്പോഴപ്പോൾ നേരിടുന്ന ആവശ്യങ്ങൾക്കു നിവൃത്തിയുണ്ടാക്കുന്നു എന്നുള്ളതാണ്. ഇങ്ങനെയുള്ള എല്ലാ പദാർത്ഥങ്ങളെയും നാം വില കൊടുത്തു വാങ്ങാറുമുണ്ട്.

ആവശ്യനിർവഹണത്തിന് ഉതകുന്ന എല്ലാ സാധനങ്ങളും പണം കൊടുത്തു വാങ്ങേണ്ടതാണെന്നു ഭ്രമിക്കരുത്. വായു, ജലം മുതലായി ജീവസന്ധാരണത്തിന് അത്യാവശ്യകങ്ങളായ പദാർത്ഥങ്ങൾ എല്ലാവർക്കും യഥേഷ്ടം ലഭിക്കുന്നതുകൊണ്ട് അവയെ വില കൊടുത്തു വാങ്ങേണ്ടതില്ല. എന്നാൽ ആവക സാമാനങ്ങൾതന്നെ —ജലം എന്നിരിക്കട്ടെ—ആവശ്യത്തിനു ലഭിക്കാത്ത പ്രദേശങ്ങളിൽ പണം കൊടുത്തു വാങ്ങേണ്ടതായും വരും. പ്രയോജനമുള്ളവയും, എന്നാൽ സമ്പാദനത്തിനു പ്രയത്നമോ ചെലവോ വേണ്ടിയിരിക്കുന്നവയും ആയ പദാർത്ഥങ്ങളെ മാത്രമാണു നാം വില കൊടുത്തു വാങ്ങുന്നത്.

ഒരു സംഗതികൂടി പ്രസ്താവിക്കാനുണ്ട്. ആരോഗ്യം എത്രയും പ്രയോജനമുള്ളതും, സമ്പാദിപ്പാൻ പ്രയാസവും ചെലവും ഉള്ളതും ആകുന്നു. അതിനെ ആരും ധനമായി കരുതാറില്ല. അതുപോലെതന്നെ, തലമുടി ശരീയായ പ്രയത്നത്തിന്റെയും സംരക്ഷണത്തിന്റെയും ഫലമായി വളരുന്നതും, ദേഹരക്ഷയ്ക്കും ദർശനീയതയ്ക്കും ഉപയോഗപ്പെടുന്നതും ആണെങ്കിലും, അതിനെയും ആരും ധനമായി കരുതുന്നില്ല. അതിന്റെ കാരണം

ആരോഗ്യവും അതുപോലെ തന്നെ കേശപാശവും, കൊടുക്കാവുന്നതും വാങ്ങാവുന്നതും അല്ലെന്നുള്ളതാണ്. ചില ദിക്കുകളിൽ ദാരിദ്ര്യം നിമിത്തം സ്ത്രീകൾ തലമുടി വെട്ടി വിൽക്കുകയും സൌന്ദര്യഭ്രമമുള്ള അന്യജനങ്ങൾ അതിനെ വിലയ്ക്കു വാങ്ങുകയും ചെയ്യാറുണ്ട്. അങ്ങനെയുള്ള സന്ദർഭങ്ങളിൽ തലമുടി ധനമായി പരിണമിക്കുന്നു.

പ്രയോജനകരവും പ്രയത്നൈകലഭ്യവും വിനിമയക്ഷമവും ആയ പദാർത്ഥം ധനമാണെന്നു നിർവചിക്കാം.

ധനലക്ഷണത്തെ നിർവചിച്ചതിൽ അസ്പഷ്ടമായ ഒരു ആശയത്തെ പ്രകാശിപ്പിക്കേണ്ടിയിരിക്കുന്നു. വിനിമയാർഹമെന്നു പറഞ്ഞതുകൊണ്ടു കൈമാററം ചെയ്യുന്ന സാധനങ്ങൾ മൂർത്തങ്ങളായിരിക്കണമെന്നില്ല. പണം കൊടുത്തു നാം വാങ്ങുന്ന പുസ്തകം നമ്മുടെ ധനമായി ഗണിക്കപ്പെടുമെന്നുള്ളതു സ്പഷ്ടമാണല്ലോ. നാം രൂപാ കടം കൊടുത്തു് എഴുതിവാങ്ങുന്ന കടപ്പത്രവും പ്രാമിസറിനോട്ടും നമ്മുടെ ധനത്തിന്റെ കൂട്ടത്തിൽ ഉൾപ്പെടുമെന്നുള്ളതും സ്പഷ്ടംതന്നെ. അങ്ങനെ ധനമായി തീരുന്നതു് ആ പ്രമാണം എഴുതിയിട്ടുള്ള കടലാസ്സല്ല, നേരെ മറിച്ച്, ആ പ്രമാണപ്രകാരം എന്തു തുക നമുക്ക് ഈടാക്കുവാൻ അവകാശമുണ്ടോ ആ അവകാശമാണ്. അങ്ങനെയുള്ള അവകാശം വാസ്തവത്തിൽ അമൂർത്തമായ രൂപത്തിൽ ഉള്ള ധനമാണ്. അതുപോലെതന്നെ നമുക്കു നിയമോപദേശം ചെയ്യുന്നതിനോ, വ്യവഹാരം നടത്തുന്നതിനോ, നിശ്ചിതമായ പ്രതിഫലം ഒരു വക്കീലിനു

കൊടുത്തുകഴിഞ്ഞാൽ അയാൾക്കു നമ്മോടുള്ള കടമ നമ്മെ സംബന്ധിച്ചിടത്തോളം നമ്മുടെ ധനമാകുന്നു. വക്കീലിൻെറ നിയമപരിചയം നമുക്കു പ്രയോജനമുള്ളതും, പ്രയത്നംകൊണ്ടുമാത്രം സിദ്ധിക്കുന്നതും, നമ്മുടെ ആവശ്യത്തിന് ഉപയോഗിക്കുമ്പോൾ വിനിമയത്തിനു വിഷയീഭവിക്കുന്നതും ആകുന്നു.

മഴ, വെയിൽ മുതലായ പ്രകൃതിശക്തികൾ പ്രയോജനകരങ്ങളാണെങ്കിലും, പ്രയത്നലഭ്യവും വിനിമയക്ഷമവും അല്ലാത്തതിനാൽ അവയെ സ്വത്തായി ഗണിക്കാവുന്നതല്ല. അതുപോലെതന്നെ, ഉടമസ്ഥാവകാശം ഉണ്ടാകാൻ പാടില്ലെന്നു നിയമം വിരോധിച്ചിട്ടുള്ള പദാർത്ഥങ്ങളും ധനമായി ഗണിച്ചുകൂടാ. ആവക പദാർത്ഥങ്ങൾ വിനിമയക്ഷമങ്ങളല്ലല്ലോ. അടിമകളും മററും ഒരു കാലത്തു ധനമായിരുന്നു. എന്നാൽ ഇക്കാലത്ത് അടിമവ്യാപാരം നിയമവിരുദ്ധമാകയാൽ അടിമകളെ ആരും ധനമായി കരുതാവുന്നതല്ല. ഉപയോഗത്തെപ്പററി നിശ്ചയമില്ലാത്തതുകൊണ്ടു, ആരും സ്വാധീനപ്പെടുത്താതെ എത്രയോ സാധനങ്ങൾ ഉണ്ട്. അവയുടെ ഉപയോഗം അറിയുന്നതുവരെ അവ ധനമാകുന്നില്ല. എന്തെല്ലാം ഫലമൂലങ്ങൾ നമുക്കു ചുററും കാണുന്നു! അവയെക്കൊണ്ടുള്ള പ്രയോജനം മനസ്സിലാകുന്നതുവരെ അവ നമ്മുടെ ആവശ്യങ്ങൾക്ക് ഉപയോഗപ്പെടാത്തതി[nal] നാൽ അവയും തൽക്കാലം നമുക്കു ധനമല്ലെന്നു സി[ദ്ധ] മാകുന്നു. ഒരു യന്ത്രം എത്രതന്നെ വിശിഷ്ടമായി[രു] ന്നാലും അതിൻെറ പ്രവൎത്തനത്തിനു നിവൃത്തിയില്ലാ[തെ] ഇരിക്കിൽ അതു കേവലം അയഃപിണ്ഡമാണ്. ഉപയോ[ഗ]

മുള്ള പദാൎത്ഥങ്ങൾ തന്നെയും അജ്ഞാതമായി കിടക്കുന്ന തൊന്നും ധനമാകയില്ല. ഭൂഗൎഭത്തിൽ ലോഹങ്ങളും സമുദ്രഗൎഭത്തിൽ മുത്തുകളും മററും ഉണ്ടെന്നു നമുക്ക് അറിയാം. എന്നാൽ അവ ആരുടെയെങ്കിലും കൈവശത്തിൽ വന്നുചേരുന്നതുവരെ ധനമാകുന്നില്ല. മുൻപു പറഞ്ഞ മൂന്നു ലക്ഷണങ്ങളും യോജിച്ചുകാണുന്ന ഒരു പദാൎത്ഥമേ ധനമായി ഗണിക്കപ്പെടുന്നുള്ളു.

നമ്മുടെ ഉപജീവനത്തിന് ആവശ്യമുള്ള മിക്ക സാധനങ്ങളും ധനത്തിൻെറ നിൎവ്വചനത്തിൽപ്പെടുന്നു. അതുകൊണ്ട് അവനവനു സ്വാധീനമുള്ള ധനത്തിൻെറ ക്രമംപോലെയാണ് ഓരോരുത്തനും ജീവിതസുഖം സിദ്ധിക്കുന്നത് എന്നു പറയാം. എന്നാൽ സാധാരണമായി ധനസമ്പാദനത്തിന് ആലംബമായിരിക്കുന്നത് പ്രയത്നം മാത്രമാണ്. പ്രയത്നംകൊണ്ടു ധനം സമ്പാദിക്കേണ്ടിയിരിക്കുമ്പോൾ അതിലേക്കു വേണ്ട ഉപകരണങ്ങളും ജ്ഞാനസമ്പാദനവും ജീവസന്ധാരണത്തിനു വേണ്ട പദാൎത്ഥങ്ങൾപോലെ തന്നെ അത്യാവശ്യമായിത്തീരുന്നു. പുറമേ, ഓരോരുത്തനും തന്നെ സംബന്ധിച്ച മററു ആളുകളേയും പോറ്റേണ്ടിയിരിക്കുന്നതുകൊണ്ടു, അവരുടെ ആവശ്യങ്ങൾ നിവൃത്തിക്കത്തക്ക ധനവും ആൎജ്ജിക്കേണ്ടിയിരിക്കുന്നു. ഇങ്ങനെ ആവശ്യങ്ങൾക്കും, അവയുടെ നിവൃത്തിക്കു വേണ്ടിവരുന്ന പരിശ്രമത്തിനും ക്ലിപ്തിയില്ലാതെ ഇരിക്കുന്നതുകൊണ്ടു യഥാൎത്ഥമായ ജീവിതസുഖത്തിന് ആസ്പദമായ തത്വം എന്താണെന്ന് ആലോചിക്കേണ്ടിയിരിക്കുന്നു. അതു

പരിശോധിക്കുമ്പോൾ ധനം കൊണ്ടല്ല, ധനം അനുഭവി ക്കുന്നതിൽനിന്ന് ഉണ്ടാകുന്ന സ്ഥായിയായ സുഖവും, ആ ധനം സമ്പാദിക്കുന്നതിനു സഹിച്ചിട്ടുള്ള ക്ലേശവും താര തമ്യപ്പെടുത്തിയാണ് ജീവിതസുഖത്തിന്റെ ഏറ്റക്കുറച്ചിൽ നിർണ്ണയിക്കേണ്ടതെന്നു സ്പഷ്ടമാകും. ആഗ്രഹങ്ങളെ ശരി യായ വഴിക്കു നയിക്കുന്നതുകൊണ്ടു മാത്രമേ ആഗ്രഹ പൂരണം സാധിക്കയുള്ളൂ. അതുപോലെതന്നെ, കേവലം ധനാർജ്ജനത്തിനുവേണ്ടി ആകാവുന്നതിൽ കവിഞ്ഞു അധ്വാനിക്കുന്നതും സുഖത്തിനു പകരം സുഖഹാനിക്കു കാരണമാകുന്നു.

സ്വായത്തമായ ധനത്തെക്കവിഞ്ഞു ആഗ്രഹങ്ങൾ വർദ്ധിച്ചാൽ എത്രതന്നെ ധനവാന്മാർക്കും ജീവിതസുഖം അനുഭവമാകുന്നതല്ല. കാൽനടയായി വഴി നടന്നു ക്ലേശി ക്കുന്ന ഒരു നിർദ്ധനനു, കേവുവള്ളത്തിൽ കയറി യാത്ര ചെയ്യുന്നതിന് എട്ടോ പത്തോ ചക്രം കിട്ടിയാൽ സുഖ മായി. എന്നാൽ അന്യന്മാരുടെ കൂടെ യാത്ര ചെയ്യു ന്നതു സങ്കടമായി കരുതുകയും, യാത്രയ്ക്കു സ്വന്തം ബോട്ടു തന്നെവേണമെന്ന് ആഗ്രഹിക്കയും ചെയ്യുന്ന ഇച്ഛാബ ദ്ധനു, മേൽപ്പറഞ്ഞ നിർദ്ധനനെ അപേക്ഷിച്ച് എത്രയ ധികം ധനം ലഭിച്ചാലും സുഖം സിദ്ധമായില്ല എന്നു വരാം. ആഗ്രഹങ്ങളും ആവശ്യങ്ങളും ചുരുങ്ങിവരുന്തോറും അവ യുടെ പൂരണത്തെ ഉദ്ദേശിച്ച് വ്യയം ചെയ്യേണ്ട ധനത്തി ന്റെ തുകയും ചുരുങ്ങിയിരിക്കും. അപ്പോൾ ധനാർജ്ജന ത്തിനു വേണ്ട അദ്ധ്വാനം കുറയുകയും, ദേഹത്തിനും മന സ്സിനും ഉല്ലാസം കൂടുകയും ചെയ്യുന്നു. അങ്ങനെ ജീവി

ക്കുന്നവൎക്ക് അന്യരെ ആശ്രയിച്ചിരിക്കേണ്ട ആവശ്യമാകട്ടെ, തനിക്കുള്ളതിൽ അസംതൃപ്തിയാകട്ടെ, അന്യരുടെ ധനാഭിവൃദ്ധിയിൽ സ്പർദ്ധയാകട്ടെ തോന്നുകയില്ല.

മഹാനായ അലക്സാണ്ടർ ചക്രവൎത്തി ഒരിക്കൽ ഒരു തത്വജ്ഞാനിയെ കണ്ടു സമീപിച്ചു് എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ ചോദിച്ചുകൊള്ളാമെന്ന് അറിയിച്ചു. എന്തുതന്നെ ചോദിച്ചാലും കൊടുക്കുവാൻ തനിക്കു ശക്തിയുണ്ടെന്നും, അങ്ങനെ ആ മഹാൻെറ സുഖാനുഭവത്തെ സ്വല്പമെങ്കിലും സഹായിക്കാമെന്നും ആയിരുന്നു അലക്സാണ്ടരുടെ ഭാവം. എന്നാൽ അവിടെനിന്നുണ്ടായ ഉത്തരം അദ്ദേഹം തീരെ പ്രതീക്ഷിക്കാത്ത ഒന്നായിരുന്നു. അലക്സാണ്ടർ നിന്നിരുന്ന ഇടത്തുനിന്നു സ്വല്പം നീങ്ങിയാൽ കൊള്ളാമെന്നു മാത്രമായിരുന്നു ആ തത്വജ്ഞാനിയുടെ അപേക്ഷ. തൻെറ ദേഹത്തു തട്ടിയിരുന്ന വെയിൽ അലക്സാണ്ടർ മറച്ചുകളഞ്ഞതു സുഖവിഘാതമായിത്തീരുകയാൽ, ആ ഒരു അപേക്ഷ മാത്രമേ തനിക്ക് ഉണ്ടായിരുന്നുള്ളു എന്നായിരുന്നു അദ്ദേഹത്തിൻെറ സമാധാനം. തനിക്കു വേണ്ട സുഖം എന്താണെന്നു നിശ്ചയമുള്ള ഒരാളിൻെറ മനോഭാവത്തിന് ഈ സമാധാനം ഒരു ഉത്തമദൃഷ്ടാന്തമാണ്.

ധനവും സുഖവും തമ്മിലുള്ള ബന്ധം പരിശോധിക്കുമ്പോൾ ഒരു സംഗതികൂടി പ്രത്യേകം ഓൎമ്മിക്കേണ്ടതാണ്. പണം കൊടുത്തു വാങ്ങാവുന്ന ധനത്തെ മാത്രം ആശ്രയിച്ചല്ല നമ്മുടെ സുഖസ്ഥിതി വൎത്തിക്കുന്നതു്.

അന്ന്യോന്ന്യം രഞ്ജിപ്പോടും സ്നേഹാദരങ്ങളോടും ദിവസം കഴിച്ചുപോരുന്ന കുടുംബങ്ങൾ, ദരിദ്രങ്ങളായിരുന്നാൽ തന്നെയും കൊട്ടാരങ്ങളിൽപ്പോലും ദുർല്ലഭമായ മനഃസുഖം അനുഭവിച്ചുപോരുന്നു. ഓരോ വ്യവസായവ്യാപികളിൽ പെട്ടു നട്ടംതിരിയുന്ന പല മഹാന്മാരെക്കാളും, ഈശ്വര വിചാരത്തോടുകൂടെ ദിനകൃത്യങ്ങളെ അനുഷ്ഠിച്ചുപോരുന്ന പല സാധുജനങ്ങളും സുഖജീവിതത്തെ അനുഭവിക്കുന്നു. പ്രധാനമായ സുഖകാരണം ധനമല്ല, മനഃസ്ഥിതിയാണ്.

---

പാഠം ൫൯

## ഒരു മാതൃകാപുരുഷൻ

അപകാരം പലതൊരുവൻ ചെയ്താലും
കൃപമുഴുക്കയാലുടൻ മറന്നിടും;
ഉപകാരമൊന്നു കുറഞ്ഞൊന്നു ചെയ്താ-
ലപസ്മരിക്കയില്ലൊരിക്കലുമതു്.
കടുത്ത വാക്യങ്ങൾ പറകിലും പരൻ
കടുത്തൊരുത്തരം പറകയുമില്ല.
പടുത്വമേറവും പലതിലുമുണ്ടു്
പടു ഞാനെന്നഹംമതിയില്ല താനും.
പതുക്കെ വല്ലതും വചിക്കുമല്ലാതെ
അതിക്രൂരമായിട്ടൊരിക്കലുമില്ല.
മതികുളിർക്കും തദ്വചനങ്ങൾ കേട്ടാൽ
മതിമാനേവർക്കും പ്രിയം തന്നെ ചൊല്ലു.

അസത്യമില്ലവനൊരിക്കലുംതന്നെ
അസൽസംസൎഗ്ഗവുമൊരിക്കലുമില്ല.
ദയനീയന്മാരിൽ, ജയമിന്ദ്രിയേഷു,
ഭയമകൃത്യത്തിൽ നിയതി കൃത്യേഷു;
ശരണ്യനെത്രയും ശരണാഗതന്നു,
പരമപുണ്യനെപ്പരിപാലിച്ചിടും.
പരിചിൽ ദുഷ്ടരെ പരിഭവിച്ചീടും
വരുന്ന പുണ്യമേ വരു നമുക്കെന്നു
കരളിൽ നിശ്ചയം പരമായിട്ടുണ്ടു
വിരുദ്ധവാക്യരിൽ വിരക്തനത്യന്തം.
മരുൽപ്പതി ഗുരു മറുത്തുചൊൽകിലു-
മുരയ്ക്കുമുത്തരമതിന്നു മേൽക്കുമേൽ.
പറഞ്ഞാൽ വല്ലതും ഗ്രഹിക്കും വേഗത്തിൽ
മറക്കയില്ലതാനൊരിക്കലും പിന്നെ.
വ്യവഹാരത്തിങ്കലധൎമ്മമെന്നിയേ
പ്രവൎത്തിപ്പിച്ചീടുമവൻ ധൎമ്മംതന്നെ.
വിനയസമ്പന്നൻ സുനയമന്ത്രങ്ങൾ
മറച്ചുചെയ്തീടും പുറത്തുപോകാതെ.
വിവൃതഭാവനല്ലൊരിക്കലുമവൻ
വികൃതിയുമില്ല സുഖദുഃഖാദിയിൽ.
വരുത്തേണ്ടുന്നേരം വരുത്തുമൎത്ഥവു-
മഴിക്കേണ്ടുന്നേരമഴിക്കയും ചെയ്യും.
ഉറപ്പുണ്ടു ബുദ്ധിക്കസൽഗ്രഹമില്ല
വെറുത്തവാക്കുകളൊരിക്കലുമില്ല.

പരന്റെ ദോഷമറിയുന്നപോലെ
പരം നിജദോഷമറിഞ്ഞകററിടും.
മുഖത്തു നോക്കുമ്പോൾ പരന്റെ ഭാവ-
മഖിലമറിവതിന്നു കോവിദൻ.
പലെടത്തുനിന്നു ഗുണമുള്ളപേരെ-
പ്പലതരത്തിലും വരുത്തി നന്നായി
സ്വവശരാക്കിട്ടുമവശരെങ്കില-
മതിന്നുപായങ്ങൾ പലതരമുണ്ടു്.
ധനം ന്യായത്തോടെ വരുത്തുവാൻ പണി-
വരുത്തിയാലതുമിരുത്തുവാൻ പണി.
ഇരുത്തിയാലതു പെരുക്കുവാൻ പണി
പെരുക്കിയാൽ പാത്രസമപ്പണം പണി.
ഇതൊക്കയും രാമനിതമായിട്ടുണ്ടു്
മിത്തതരമായ മതിഗുണംകൊണ്ടും.
പിഴയ്ക്കു തക്കതു ദമനമേവക്കും
മൊഴിക്കു തക്കതു വ്യവഹാരഗതി.
പണം പലതരം വരുത്തീടുമവൻ
ഗുണക്കേടെന്നതു വരികയുമില്ല.
വരവിൽ നാലൊന്നോ വരവിൽ മുക്കാലോ
വരവിൽ പാതിയോ ചെലവാത്ര ചെയ്യു.
സകലശാസ്ത്രവും വരുമതിനത്ഥം
സരഹസ്യമായി ഗ്രഹിച്ചിരിക്കുന്നു.
ധനകാമനാശം വരുന്ന ധമ്മവും
ധനധമ്മനാശം വരുന്ന കാമവും
ഹതധമ്മകാമധനത്തെയും പിന്നെ
ധരിക്കയില്ലവനലസനുമല്ല.

സുരാസുരന്മാരുമൊരുമിച്ചുവന്നു
പരിഭവിച്ചാലും ഭയമവനില്ല.
ഒരുത്തരെക്കുറിച്ചുവൈരമില്ല
ഒരുത്തരെക്കുറിച്ചസൂയയുമില്ല.
പരാക്രമംകൊണ്ടു ശതക്രതുതുല്യൻ
വിനയംകൊണ്ടു ബൃഹസ്പതിതുല്യൻ.
ക്ഷമാഗുണംകൊണ്ടു ക്ഷമാനിദർശനം;
ക്ഷമയല്ലോ വേണ്ടു ബലമുണ്ടാകിലും.

[കോട്ടയം കേരളവർമ്മ

---

പാഠം ൨൦

# ലഘുനിബന്ധം

നിബന്ധം, പ്രബന്ധം, ഉപന്യാസം എന്നൊക്കെ പേർ പറയുന്ന ഗദ്യസാഹിത്യപ്രസ്ഥാനം സാമാന്യം പഴക്കമുള്ള ഒന്നാണെങ്കിലും, അടുത്ത കാലത്തു അതിനുണ്ടായിട്ടുള്ള വികാസവിശേഷം അതിന് എന്തെന്നില്ലാത്ത ഒരു നൂതനത്വം നൽകീട്ടുണ്ടെന്നു സമ്മതിയ്ക്കാതെ നിവൃത്തിയില്ല. അതിന്റെ ഉരുപ്പിരിവുകളുടെ വൈവിധ്യവും വൈചിത്ര്യവും നോക്കുമ്പോൾ പരിപൂർണ്ണമായ ഒരു നിർവചനം അസാധ്യമായിരിക്കുന്നു. കഥനം വർണ്ണനം, വിവരണം മുതലായതെല്ലാം അക്കൂട്ടത്തിൽ കാണാം, വിമർശനം, ജീവചരിത്രം, ആത്മകഥാകഥനം, യുക്തിവാദം എന്നിവയ്ക്കും അതിൽ സ്ഥാനമുണ്ട്.

വിഷയം തുച്ഛമാകാം, ഗംഭീരമാകാം, പ്രതിപാദന
ത്തിന്റെ രീതിയ്ക്ക് ഗൗരവമാകാം, ലാഘവമാകാം;
കാര്യമാകാം, കളിയാകാം; വലിപ്പത്തിലും ഗണ്യമായ
വ്യത്യാസങ്ങൾ കണ്ടേക്കാം; എങ്കിലും മാസികകളിലും
വൃത്താന്തപത്രങ്ങളിലും പ്രസിദ്ധപ്പെടുത്തുന്ന പ്രബന്ധ
ങ്ങൾ നാതിദീർഘങ്ങളാകാതെ തരമില്ലല്ലോ; അങ്ങനെ
ഒരു നിയന്ത്രണത്തിനുമാത്രമേ അവ വിധേയമാകുന്നുള്ളൂ.
മററുള്ള അംശങ്ങളിലെല്ലാം സമ്പൂർണ്ണസ്വാതന്ത്ര്യമാണ്
പ്രസ്തുത പ്രസ്ഥാനത്തിന്റെ മുദ്രാവാക്യം.

എന്നാൽ ഇന്നത്തെ ഉത്തമങ്ങളായ നിബന്ധങ്ങ
ളിൽ സാമാന്യേന ചില ലക്ഷണങ്ങൾ പ്രത്യക്ഷമാകുന്നി
ല്ലെന്നില്ല. ഒന്നാമതായി, ഉപന്യാസത്തിന്റെ സ്വരൂ
പവും വലിപ്പവും മററും എന്തെങ്കിലുമായിക്കൊള്ളട്ടെ,
അതിന്റെ ഉദ്ദേശ്യം അദ്ധ്യാപനമാണെന്നു പ്രഖ്യാപനം
ചെയ്യരുത്; അതു ഒരു ഉപദേശപ്രസംഗത്തിന്റെ മട്ടി
ലാകരുത് എന്നു താല്പര്യം. സ്കൂൾ മുറിയുടെയോ,
പ്രസംഗപീഠത്തിന്റെയോ സ്വഭാവം അതിൽ മുഴച്ചു
നില്ക്കരുത്; ഉപന്യാസകർത്താവ്, പഠിപ്പിക്കുന്ന ഗുരു
ഭാന്നും, വായനക്കാർ പഠിക്കുന്ന വിദ്യാർത്ഥികളുമാണെന്നു
ഭാവം ഈ പ്രസ്ഥാനത്തിന് ഒട്ടുംതന്നെ ഭൂഷണമായിരി
ക്കയില്ല. സ്വന്തം വീട്ടിന്റെ കോലായിൽ ഇരുന്നുകൊണ്ട്
ഗ്രന്ഥകാരൻ തന്റെ ചുററുമിരിക്കുന്ന വായനക്കാരോടു
സൈ്വരസല്ലാപം ചെയ്യുന്ന രീതിയാണ ഇന്നത്തെ
മാതൃനിബന്ധങ്ങളിൽ പ്രകാശിക്കുന്നതു്. ഗ്രന്ഥകാരനെ

തോന്നുന്നതെല്ലാം വായനക്കാരോടു മടികൂടാതെ തുറന്നു പറയുന്നു; ആയാൾ അവരെ തികച്ചും വിശ്വസിക്കുന്നു; അവർക്കു തന്റെ ആത്മരഹസ്യവലയത്തിലേയ്ക്കു തൽക്കാലപ്രവേശം അനുവദിയ്ക്കുന്നു. ആകപ്പാടെ ഒരു സുഹൃത്സമ്മേളനത്തിന്റെ ഛായയാണു് അതിലുള്ളതു്. ഏതെങ്കിലും ചില വിജ്ഞാനശകലങ്ങൾ പ്രചരിപ്പിക്കുകയും; ജീവിതത്തിന്മേൽ എന്തെങ്കിലുമൊരു പുതിയ വെളിച്ചം തട്ടിക്കുകയും ചെയ്യുന്നതോടൊപ്പം, നിബന്ധകർത്താവു് സ്വാനുഭവങ്ങളിൽ ചിലതു വായനക്കാർക്കു പകർന്നുകൊടുക്കുകയും തത്സമയംതന്നെ തന്റെ സ്വത്വം ഏറെക്കുറെ വെളിപ്പെടുത്തുകയും ചെയ്യുന്നു. സർവ്വോപരി അയാളുടെ ഉദ്ദേശ്യം രസിപ്പിക്കുകയും വിനോദിപ്പിയ്ക്കുകയുമായിരിയ്ക്കും; എന്നുവെച്ചു്, കേവലം വായനക്കാരന്റെ മനോമാലിന്യത്തെ ഇളക്കിവിട്ടു്, ജോലിയില്ലാത്തപ്പോൾ ഒരു മണിക്കൂർനേരം രസിച്ചു കഴിച്ചുകൂട്ടുവാൻ സഹായിക്കുകമാത്രം ചെയ്താൽ പോരാ. രസിപ്പിയ്ക്കൽ അത്യാവശ്യംതന്നെ; ആദ്യത്തെ വാചകം മുതൽ വായനക്കാരൻ ഉപന്യാസത്തിൽ ലയംകൊള്ളണം, പിന്നെ ഒടുവിലത്തെ വാചകത്തിലെത്തുമ്പോളാണു് ഉന്മേഷപൂർവ്വം ഉയരുക. എന്നാൽ അതിനിടയ്ക്കു അയാളുടെ മനസ്സു് എന്തെല്ലാം വികാരങ്ങൾക്കാണു് കീഴ്പ്പെടുന്നതെന്നതിനു കണക്കില്ല — വിനോദം, ആശ്ചര്യം, താല്പര്യം, സംരംഭം ഇത്യാദി നാനാമനോവൃത്തികളാൽ അയാൾ ഇളകിമറിഞ്ഞുകൊണ്ടിരിയ്ക്കും. അയാളുടെ അന്തരംഗം നേരമ്പോക്കിന്റെ ഏറ്റവും ഉന്നതമായ കൊടുമുടിയി

ലേയ്ക്കു കേറുകയും, കാവ്യഗൗരവത്തിന്റെ ഏററവും അഗാധമായ താഴ്വരയിലേയ്ക്കു് ഇറങ്ങുകയും ചെയ്യും. എന്നാൽ താദാത്മ്യത്തിനു ഒരിയ്ക്കലും ഭംഗം സംഭവിയ്ക്കുന്നില്ലതാനും; തന്മയത്വമാണ് ലഘുപന്യാസത്തിന്റെ ജീവനെന്നത്ഥം.

മികച്ച സാഹിത്യകാരന്മാരുടെ പ്രതിഭയ്ക്കു് ഒതുങ്ങിയ പരിധികൾക്കുള്ളിൽ സൈ്വരവിഹാരം ചെയ്യുന്നതിനു സൌകര്യം നൽകുന്ന ഒരു പ്രസ്ഥാനവിശേഷമായിട്ടാണ് ലഘുനിബന്ധം ഇന്നു പ്രശോഭിയ്ക്കുന്നതു്. ഇഷ്ടംപോലെ തിരഞ്ഞെടുക്കുന്നതാണ് വിഷയം; സങ്കേതങ്ങളൊന്നും തടയാത്തതാണ് പ്രതിപാദനം; സ്വാനുഭവത്തിന്മേൽ സുസ്ഥാപിതമാണ് പ്രസ്താവമെല്ലാം; അതുകൊണ്ടുതന്നെ നിബന്ധം തൽകത്താവിനെ സംബന്ധിച്ചിടത്തോളം മിക്കവാറും സ്വതന്ത്രപ്രകാശവുമാണ്. "എത്ര നിബന്ധങ്ങളുണ്ടോ അത്ര വ്യക്തിവിശേഷങ്ങൾ" എന്നൊരു ചൊല്ലുണ്ടു്. നിബന്ധത്തിനു ചൈതന്യം നൽകുന്നതു നിബന്ധകത്താവിന്റെ വ്യക്തിത്വം അല്ലെങ്കിൽ സ്വത്വം തന്നെയാണ് എന്നത്രെ അതിന്റെ സാരം. ആകപ്പാടെ, "ലിറിക്" എന്ന കവിതാശാഖയുടെ ഗദ്യപ്രതിരൂപമാണ് ലഘുനിബന്ധം എന്നുപറഞ്ഞാൽ വലിയ തെററില്ല. അതിൽ മുഖ്യമായി വേണ്ടതു നിബന്ധകത്താവു തനിയ്ക്കു ഏററവും താല്പര്യം തോന്നുന്ന, താൻതന്നെ സ്വയം ലയംകൊള്ളുന്ന, വിഷയങ്ങളെക്കുറിച്ച് ആത്മാത്ഥതയോടുകൂടി എഴുതുകയാണ്. അങ്ങനെ ചെയ്താൽ വായനക്കാൎക്ക് ഗ്രന്ഥകാരനിലും താല്പര്യം തനിയേ

ജനിച്ചുകൊള്ളും. ആ വഴിയ്ക്കുതന്നെ അയാളുടെ ഉപന്യാ സത്തിനു തന്മയത്വം സിദ്ധിയ്ക്കും, അതു രസാവഹമായി ത്തീരുകയും ചെയ്യും.

ഇംഗ്ലീഷിൽ ഉപന്യാസപ്രസ്ഥാനത്തിന് ഏകദേശം മൂന്നരനൂററാണ്ടോളം പഴക്കമുണ്ട്. ബേക്കൺ എന്ന പ്രശസ്തപ്രതിഭാശാലിയാണ് അതിന്റെ ഉപജ്ഞാതാവായി കണക്കാക്കപ്പെടുന്നതു്. അദ്ദേഹത്തിനു ശേഷം അഡിസൺ, സ്റ്റീൽ, ഗോൾഡ്സ്മിത്ത്, ലാംബ്, ഹാസ്ലിററ്, ലീഹണ്ടു, സ്റ്റീവൻസൺ മുതലായവർ പടിപടിയായി അതിനു രൂപഭേദങ്ങൾ വരുത്തി, ആകപ്പാടെ ഇന്നത്തെ ലഘുനിബന്ധത്തിലേയ്ക്കിറക്കിക്കൊണ്ടുവരുവാൻ സഹായിച്ചു. അതു് ഇന്നത്തെ വികസിതരൂപം നോക്കുമ്പോൾ ബേക്കന്റെ പ്രസംഗങ്ങളിൽ നിന്ന് എത്ര വ്യത്യസ്തമായിരിക്കുന്നു. സൂരിപക്ഷത്തിനു വേണ്ടിയാണ് ബേക്കൺ എഴുതിയതു; ഭൂരിപക്ഷത്തിനുവേണ്ടിയാണ് ഇന്നുള്ളവർ എഴുതുന്നതു്. ഇങ്ങനെ അധികാരഭേദമനുസരിച്ചു സ്വാഭാവികമായി വന്നുചേർന്ന ഭേദഗതികൾ തന്നെയാണ് വികാസത്തിനു മിക്കവാറും നിയാമകമായിരുന്നിട്ടുള്ളതും. പ്രാമാണികന്മാരായ നൂതനലഘുനിബന്ധകർത്താക്കളാണ് എ. ജി. ഗാർഡിനർ, ലോബർട്ടുലിണ്ടു, പ്രിസ്റ്റലി, മാക്സ്ബിർബോം, ഇ. വി. ലൂക്കസ്, ഏ. പി. ഹെർബർട്ട്, സി. ഇ. മോണ്ടേഗ്യു, ബല്ലോക്, ബ്ലണ്ടൻ, ബ്രയൻറ്, ചെസ്റ്റർട്ടൺ മുതലായവർ. ഇവരുടെ ആഗ്ലേയഗദ്യപ്പയററ് ആക്കും ആശ്ചര്യവും ആനന്ദവും ഒരേ സമയം പ്രദാനംചെയ്യുന്നു.

ഗാർഡിനറുടെ നിബന്ധങ്ങളിൽനിന്ന് ഒരുദാഹരണം കാൺക:—

എൻെറ തീവണ്ടിയാത്രയിലെ കൂട്ടുകാരൻ.

ഞങ്ങളിൽ ആരാണ് തീവണ്ടിമുറിയിൽ ആദ്യം കടന്നുകൂടിയതു് എന്നെനിക്കറിഞ്ഞുകൂടാ. വാസ്തവം പറഞ്ഞാൽ അവൻ മുറിയിലുണ്ടെന്നുതന്നെ കുറേ നേരത്തേയ്ക്കു ഞാനറിഞ്ഞില്ല. ആ ദിവസത്തെ ഒടുക്കത്തെ വണ്ടിയായിരുന്നു അതു്. അവിടവിടെ വളരെനേരം നിന്നുകൊണ്ടു് ഇഴഞ്ഞിഴഞ്ഞു പോകുന്ന ഒരു വണ്ടി— അത്യന്തം അലസഗതിയായി ചരിയ്ക്കുന്നതും അനന്തതയുടെ ബോധമുണ്ടാക്കുന്നതുമായ വണ്ടികളിലൊന്നു്. പുറപ്പെട്ടസമയത്തു് അതു് ഒരുവിധം നിറഞ്ഞിരുന്നു. എന്നാൽ മുറയ്ക്കു് ഓരോ ചെറിയ സ്റ്റേഷൻതോറും രണ്ടും മൂന്നും വീതം ആളുകൾ ഇറങ്ങിപ്പോയതോടുകൂടി കുറെ ചെന്നപ്പോഴേയ്ക്കും ഞാൻ എൻെറ മുറിയിൽ തനിച്ചായി—അഥവാ, തനിച്ചായി എന്നു ഞാൻ വിചാരിച്ചു.

രാത്രിയിൽ ഒച്ചയുണ്ടാക്കിക്കൊണ്ടു കുലുങ്ങിക്കുലുങ്ങിപ്പോകുന്ന തീവണ്ടിയുടെ ഉള്ളിൽ തനിച്ചിരിക്കുന്നതു സന്തോഷാവഹമായ സ്വാതന്ത്ര്യബോധം ഉളവാക്കുന്ന ഒരവസ്ഥയാണു്. വളരെ ഉന്മേഷകരമായ രൂപത്തിൽ യാതൊരു തടവുമില്ലാത്ത സ്വാതന്ത്ര്യമാണതു്. ഇഷ്ടമുള്ളതെന്തും ചെയ്യാം; തന്നത്താൻ എത്ര ഉച്ചത്തിൽ വേണമെങ്കിലും സംസാരിക്കാം, ആരും കേൾക്കുകയില്ല. എതിരാളിയെ തട്ടിത്താഴത്തിടാം, എതിർക്കുമെന്നുള്ള

പേടിയേ വേണ്ടാ. തലകുത്തിനില്ക്കാം, ആരും കാണു
കയില്ല. പാടാം, ആടാം, പന്തടിക്കാം, നിലത്തിരുന്നു
ഗോലികളിയ്ക്കാം, ആരും തടുക്കുകയില്ല. ജനാല തുറക്കാം,
അടയ്ക്കാം, ആൎക്കും വിരോധമില്ല. രണ്ടു ജനാലയും തുറ
ന്നിടാം, അല്ലെങ്കിൽ രണ്ടും അടച്ചിടാം. പോരാ,
ഒരുതരം സ്വാതന്ത്ര്യോൽസവം പോലെ ജനാലകൾ തുറ
ക്കുകയും അടയ്ക്കുകയും തന്നെ ചെയ്തുകൊണ്ടിരിക്കാം.
സീററുകളുടെ ഓരോഭാഗത്തു മാറിമാറി ഇരുന്നു
നോക്കാം. സീററു നിറയെ നീണ്ടു നിവൎന്നുകിടക്കാം.
നിയമങ്ങളെല്ലാം ലംഘിയ്ക്കാം. ഹാ: എന്തുരസം!

പക്ഷേ, അന്നുരാത്രി അതൊന്നുമല്ല ഞാൻ
ചെയ്തതു്; അതൊന്നും ചെയ്യുവാൻ എനിക്കൊട്ടു
തോന്നിയതുമില്ല. ഞാൻ ചെയ്തതു അതിനെക്കാ
ളൊക്കെ വളരെ സാധാരണമായിട്ടുള്ള ഒരു പ്രവൃത്തി
യാണു്. എൻെറ ഒടുവിലത്തെ കൂട്ടുകാരൻ മുറി
വിട്ടിറങ്ങിപ്പോയപ്പോൾ, ഞാൻവൎത്തമാനക്കടലാസ്സ് താഴ
ത്തിട്ടു് കൈയും കാലും നിവൎത്തി, ഒന്നെഴുന്നേററുനിന്നു്,
ജനാലയിൽക്കൂടെ പുറത്തേയ്ക്കു നോക്കി, പ്രശാന്തമായ
ഗ്രീഷ്മദിനാന്തത്തിൻെറ അവശേഷങ്ങൾ ആകാശ
ത്തിൽ പററിപ്പററിനില്ക്കുന്നതു കണ്ടഭിനന്ദിച്ചു; പിന്നെ
എതിൎവശത്തുള്ള ജനാലയുടെനേൎക്കു നടന്നുചെന്നു്
തല പുറത്തേക്കിട്ടുനോക്കി; ഒരു സിഗററെറടുത്തു
കത്തിച്ചു്, വീണ്ടും ഇരുന്നു വായിക്കുവാൻ തുടങ്ങി.
അപ്പോഴാണു ചങ്ങാതിയായ യാത്രക്കാരനെക്കുറിച്ചു്,
എനിക്കു് ആദ്യമായി അറിയുവാനിടവന്നതു്. അവൻ

വന്നു എൻെറ മൂക്കിന്മേൽ ഇരിപ്പുറപ്പിച്ചു. ... ...നാം സാമാന്യേന കൊതുക് എന്നു പറഞ്ഞുവരുന്ന കൂട്ടത്തിൽപ്പെട്ടതും, ചിറകുള്ളതും, ആരെയും കൂട്ടാക്കാത്തതുമായ ഒരു ,,കടിയ''നായിരുന്നു അവൻ. അവനെ ഞാൻ എൻെറ മൂക്കത്തുനിന്നു തട്ടിക്കളഞ്ഞു; അപ്പോൾ അവൻ മുറി ആകെ ഒന്നു ചുററിസ്സഞ്ചരിച്ചു, മുറിയുടെ മൂന്നളവുകളും പരിശോധിച്ച് ഓരോ ജനാലയും സന്ദർശിച്ച്, വിളക്കിൻെറ നാലുപുറവും സർക്കീട്ടടിച്ച് അവസാനം മൂലയിലിരിക്കുന്ന ഈ വലിയ ജന്തുവിനെപ്പോലെ അത്ര രസകരമായി മറെറാന്നുമില്ലെന്നു നിശ്ചയിച്ച്, എൻെറ കഴുത്തിനടുത്തു വന്നൊന്നു നോക്കി.

ഞാൻ വീണ്ടും അവനെ തട്ടിനീക്കി. അവൻ ചാടിപ്പോയി, മുറിയുടെ ചുററും ഒരിയ്ക്കൽകൂടി ചുററി തിരികെ വന്ന് ആ ദുർവ്വിനീതൻ എൻെറ പുറംകൈകിന്മേൽ ഇരിപ്പായി. മതി, മതി, ഇത്രത്തോളം മതിയെന്നു ഞാൻ പറഞ്ഞു; ഔദാര്യത്തിനും ഒരതിരുണ്ട് രണ്ടു് തവണയായി നിനക്കു ഞാൻ താക്കീതു തരുന്നു, ഞാൻ ആരാണെന്നും, ഒരു അപരിചിതൻെറ ഈ കിക്കിളിധിക്കാരത്തെ എൻെറ അഭിമാനം എത്ര ശക്തിയായി പ്രതിഷേധിക്കുന്നു എന്നും ധരിച്ചുകൊൾക. ഞാൻ ഇതാ വിധി കല്പിക്കുവാൻ പോകുന്നു; നിനക്കു ഞാൻ വധശിക്ഷതന്നെ വിധിക്കുന്നു. നിയമം അതു ആവശ്യപ്പെടുന്നു; കോടതി അതു് നൽകുന്നു. നി

ഒരു തെണ്ടിയാണ്; നീ ഒരു പബ്ലിക്ക് ന്യൂയിസൻസാണ്; ടിക്കററില്ലാതെയാണ് നീ യാത്ര ചെയ്യുന്നതു്; ഭക്ഷണത്തിനുള്ള ടിക്കററും നീ വാങ്ങിയിട്ടില്ല. ഈ കുററങ്ങൾക്കും മററും പല ദുർവ്വൃത്തികൾക്കുമായി നീ ഇതാ ചാവാൻ പോകുന്നു! എന്നിങ്ങനെ ഉള്ളിലുറപ്പിച്ച് എൻെറവലത്തു കൈകൊണ്ടു് പൊട്ടുന്നനവെ നെറുന്തല പൊളിയ്ക്കുന്ന ഒരടിവച്ചുകൊടുത്തു. അവനാകട്ടെ അതിൻെറ ലക്ഷ്യത്തിൽ നിന്നു യാതൊരുക്രമസലുംകൂടാതെ എളുപ്പത്തിൽ ഒഴിഞ്ഞുമാറി, തൻെറ ചലനലാഘവംകൊണ്ടു് എന്നെ വിഡ്ഢിയാക്കി. എൻെറ ആത്മാഭിമാനം ഇളകിപ്പൊക്കി. ഉടനെ ഞാൻ അവൻെറ നേർക്കു കൈ വീശി, കടലാസ്സ് വീശി, സീററിൽ ചാടിക്കേറി വിളക്കിൻെറചുററും അവനെ വേട്ടയാടി, മാർജ്ജാരസഹജമായ അടവുകളെല്ലാം പ്രയോഗിച്ചുനോക്കി, അവൻ ഒരിടത്തു് ഉറച്ചിരിക്കുന്നതു കാണുന്നിന്നു്, സൂത്രത്തിൽ പതുങ്ങിപ്പതുങ്ങി അടുത്തുചെന്നു്, ഭയങ്കരമായ കൈവേഗത്തോടുകൂടെ ആഞ്ഞൊന്നടിച്ചു.

എന്നാൽ അതുകൊണ്ടൊന്നും യാതൊരു ഫലവുമുണ്ടായില്ല. അവൻ പ്രത്യക്ഷമായി എന്നെ കളിപ്പിയ്ക്കുവാൻതുടങ്ങി— വെകിളി പിടിച്ച കുറാനെ വിദഗ്ദ്ധനായ മല്ലൻ കളിപ്പിയ്ക്കുന്നതുപോലെ അവന്നു് അതു ബഹുരസമായിരുന്നു എന്നും, അതിനുവേണ്ടിയാണു അവൻ എൻെറ വിശ്രമത്തിനു ഭംഗം വരുത്തിയതെന്നും സ്പഷ്ടമായി. അവന്നു് അല്പം വിനോദമാണു വേണ്ടിയിരുന്നതു്. ഇതുപോലെ രസകരമായ വിനോദം

മററെന്തുണ്ടു്? —തിന്നാൻ സ്വാദുള്ളവനും, നിസ്സഹായനും, ഭോഷനും, മന്ദഗതിക്കാരനുമായ ഒരു തടിമാടനെ വെകിളിപിടിപ്പിച്ചു്, തന്റെ പിന്നാലെ ഓടിക്കുന്നതുപോലെ? അവന്റെ ഉള്ളെനിക്കു മനസ്സിലായിത്തുടങ്ങി. ഇനിമേലിൽ എന്റെ ദൃഷ്ടിയിൽ അവനൊരു വെറുംപ്രാണിയല്ല! എന്നോടൊപ്പം തീവണ്ടിമുറിയക്കു അവകാശവാദം നടത്തിയ പ്രജ്ഞാശാലിയായ ഒരു വ്യക്തിയായി അവൻ ഉയർന്നു. അവന്റെ നേർക്കു് എന്റെ രക്തം തിളച്ചു പൊങ്ങുകയും അതോടുകൂടി ഞാൻ മേലേയാണെന്ന അഭിമാനം മങ്ങുകയും ചെയ്തു. ഞാനെങ്ങിനെയാണു് അവനെക്കാൾ മേലേയാകുന്നതു്? ഞങ്ങൾതമ്മിൽ ഇതുവരെ ഉണ്ടായിട്ടുള്ള ഈ ഒരൊററ മത്സരത്തിൽ അവൻതന്നെയാണല്ലോ പ്രത്യക്ഷത്തിൽ വിജയി! വീണ്ടും ഔദാര്യം കാണിക്കുകയല്ലേ നല്ലതു്? ഔദാര്യവും ദയയുമല്ലേ മനുഷ്യന്റെ അത്യുൽകൃഷ്ടഗുണങ്ങൾ? ഈ ഗുണങ്ങളെ പ്രകടിപ്പിക്കുന്നതായാൽ എന്റെ മാനം എനിക്കു വീണ്ടെടുക്കാം. ഇപ്പോൾ ഞാൻ തിരെ അപഹാസ്യനായിത്തീർന്നിരിക്കയാണു്. പരിഹാസത്തിന്നും നിന്ദയ്ക്കും പാത്രം. ദാക്ഷിണ്യം കാണിച്ചാൽ മനുഷ്യന്റെ ധാർമ്മികോൽകർഷം വീണ്ടും സ്ഥാപിച്ചുകൊണ്ടു്, മാനത്തോടുകൂടി എനിക്കു് എന്റെ മൂലയിൽ പോയിരിക്കാം. ഞാൻ ഇതാ വധശിക്ഷ പിൻവലിച്ചു് എന്റെ പഴയ സ്ഥാനത്തു ചെന്നിരിയ്ക്കുന്നു. നിന്നെ കൊല്ലുവാൻ എനിക്കു കഴിയുകയില്ല! പക്ഷേ നിന്നെ പഴിക്കാം. അതു ഞാൻ ചെയ്യുന്നതുമുണ്ടു്

ഞാൻ കടലാസെടുത്തു നിവർത്തി; അവൻ അതിന്മേൽ വന്നിരുന്നു. പടുവിഡ്ഢി! ഇപ്പോഠം നീ എൻെറ കൈയിലായിക്കഴിഞ്ഞില്ലേ? ഈ കടലാസിൻെറ രണ്ടുപുറത്തുനിന്നു്, രണ്ടു കൈയുംകൂട്ടി ഒന്നമർത്തിയാൽ നീ ചമ്മന്തിയായി! "ശാന്തി"യെക്കുറിച്ചും "വിനയ"ത്തെക്കുറിച്ചുമുള്ള രണ്ടു വിശിഷ്ടലേഖനങ്ങളുടെ മദ്ധ്യേ നിൻെറ ശവം പററിക്കിടക്കുന്നതു കാണാം; പക്ഷേ ഞാനതു ചെയ്യുന്നില്ല. നിന്നെ ഞാൻ ശാസിച്ചുകഴിഞ്ഞിട്ടുണ്ടു്; അതു മതി. ഈ മഹാസത്യം പറഞ്ഞതേ ചെയ്യുകയുള്ളു എന്നു നിനക്കു ബോദ്ധ്യമാകട്ടെ. മാത്രമല്ല, നിന്നെ കൊല്ലുവാൻ ഇനി എനിക്കൊട്ടു മോഹവുമില്ല. കുറെക്കൂടി അടുത്തറിയുവാൻ ഇടയായതിനാൽ എനിക്കു നിന്നെക്കുറിച്ചു് ഒരുവിധം മമത എന്നുതന്നെ പറയട്ടെ—തോന്നിത്തുടങ്ങിട്ടുണ്ടു്. ഫ്രാൻസീസ് പുണ്യവാളൻ നിന്നെ "ചെറിയസഹോദര" എന്നു വിളിക്കുമായിരിക്കാം; എനിക്കു് അത്രത്തോളം പോകുവാൻ വയ്യാ എങ്കിലും കുറെക്കൂടി അകന്ന ഒരു ബന്ധം എനിക്കു ബോധപ്പെടുന്നുണ്ടു്. സംഗതിവശാൽ നമുക്കു് ഇന്നു് ഈ ഗ്രീഷ്മനിശയിൽ ഒരുമിച്ചു യാത്രചെയ്യേണ്ടതായിവന്നു. ഞാൻ നിനക്കു എൻെറ പേരിൽ താല്പര്യം ജനിപ്പിച്ചു നീ എന്നെ രസിപ്പിച്ചു. ഇങ്ങനെ നാം പരസ്പരം ഉപകാരം ചെയ്തു. അതിൻെറ അടിസ്ഥാനം നമ്മൾ രണ്ടുപേരും മൃത്യുവിന്നധീനരായ സഹസഞ്ചാരികളാണെന്ന വാസ്തവമാണു്. ജീവിതാത്ഭുതവും ജീവിതരഹസ്യവും

നമുക്കിരുവൎക്കും തുല്യം. നിന്റെ യാത്രയെക്കുറിച്ചു നിന്നക്കെന്തെങ്കിലും വിവരമുണ്ടോ? എന്റേതിനെക്കുറിച്ചു എനിയ്ക്കും വലിയ പിടുത്തമില്ല. ആലോചിക്കുന്തോറും നാം തമ്മിൽ അടുപ്പം കൂടിവരുന്നു--വെറും നിഴലുകൾ-- ഇപ്പോളുണ്ടു്, പിന്നെ ഇല്ല. ഇരുട്ടിൽനിന്നു വെളിച്ചമുള്ള മുറിയിലേക്കു കടന്നുവരുന്നു, വിളക്കിന്റെ ചുററും കുറച്ചുനേരം പതറിച്ചരിയ്ക്കുന്നു, വീണ്ടും ഇരുട്ടിലേയ്ക്കുതന്നെ പോകുന്നു. പക്ഷേ— * * *

"എജമാനൻ ഇവിടെ ഇറങ്ങുന്നില്ലേ" എന്നൊരു ശബ്ദം ജനാലയ്ക്കൽ മുഴങ്ങി. നോക്കിയപ്പോൾ പോൎട്ടറാണു്. എനിയ്ക്കു ഇറങ്ങേണ്ടുന്ന സ്റ്റേഷനായി എന്നറിവുതരികയാണു് അവൻ ചെയ്തതു്. കുടയും വടിയും സാമാനവുമായി ഞാൻ തണുത്ത ഗ്രീഷ്മനിശയിലേയ്ക്കു ഇറങ്ങി നടന്നു. തീവണ്ടിമുറിയുടെ വാതിലടയ്ക്കുമ്പോൾ കണ്ടതു്, എന്റെ കൂട്ടുകാരനായ യാത്രക്കാരൻ വിളക്കിന്റെ ചുററും പരിഭ്രമിക്കുന്നകാഴ്ചയാണു്.

[പി. ശങ്കരൻനമ്പ്യാർ

---

പാഠം ൨൧.

# ലങ്കാനഗരം

൧

അത്തുകാലം കണ്ടാൻ കപികുഞ്ജര-
    നന്നുപമകാഞ്ചനമതിലകമെങ്ങും
നിതരാമൊളിവൊട്ടുയർന്നുള്ളവാകിയ
    ദിവ്യമഹാമണിഭവനസമൂഹം
മധുരായതഗീതാഢ്യമനോഹരവര-
    വനിതാജനനൃത്തവിശേഷവു-
മിതമേലും മധുപാനവിനോദമിയന്ന
    നിശാചരവരരെയുമവിടെ.

൨

കണ്ടാനൊരുഭാഗത്തെരുവത-
    കരിന്‌കരായകരീന്ദ്രസമൂഹം
ഭണ്ഡാരായതനം പുനരങ്ങൊരുപാട്ട
    നിശാചരപാലതമായേ
വണ്ടാർപൂംപൊഴിലൂടുലവിടിന
    മന്ദാനിലസുഖകരമൊരുഭാഗം
വണ്ടാർപൂങ്കുഴൽമടവാർപന്താടി-
    മകിഴ്ന്നുകളിക്കുമിടം പുനരൊരിടം

൩

ഒരുപാടായുധവിദ്യാഭ്യാസമുടൻ-
    ചെയ്യുന്ന നിശാചരജാതികൾ
തുരഗാദികൾ നിരയങ്ങൊരുപാട്ട
    തുടന്നെങ്ങും മണിദീപാവലിയും

വരമാകിയ കല്പകവൃക്ഷാദികൾ-
　　മരുവിമനോഹരമാമുദ്യാനവു-
മരികേ മണിസോപാന പരമ്പര-
　　യമരുമുദാരതടാകാദികളും.[1]

൪

ഉമ്പർപുരിക്കെതിരാകിയ ലങ്കയി-
　　ലുടനിവകണ്ടു നടന്നകപീന്ദ്രൻ
കുംഭനികുംഭനിശാചരർമേവിന
　　കോയിലകങ്ങൾ പുകുന്നുനടന്നാൻ;
പിമ്പു വിഭീഷണനാദികൾമററും-
　　പെരിയനിശാചരപുംഗവരാമവ-
രാമ്പമിയന്നായും ഭവനങ്ങളിലെങ്ങു-
　　നടന്നേ മാരുതികണ്ടാൻ.

൫

കണ്ടാനടനൊരുയോജനനീണ്ടതി-
　　കാന്തി കലന്നരയോജനവീതിയി-
ലുണ്ടാകിയ പൊന്മതിലകമേ പുന-
　　രുത്തമമാകിയ രാവണഭവനം;
തണ്ടാമരമലർമിതിലിരുന്ന ചതുർ-
　　മ്മുഖനാം വിസ്മയമാം,മതിന്റെ-
കണ്ടാലാദിത്യോദയസമമായ്-
　　ക്കാണാമേ രത്നപ്രഭയാലും.

൯

ആലയമിതു ലങ്കാലങ്കാരമതീവ
മനോഹരമാകയാനാൽ ഞാൻ
നീലമലർക്കുഴലാൾ വൈദേഹിയെ
നീളെനടന്നിവിടെയുമാരായവൻ;
കാലമിനിക്കളയാതെ പാതികഴി-
ഞ്ഞിതു രാത്രിയുമെന്നുനിനന്തേ
ചാലവിരഞ്ഞുപുക്കന്നകപീന്ദ്രൻ
താനവിടം വിസ്മയമൊടു കണ്ടാൻ.

൰

ഏറമനോഹരമാം പ്രാസാദവു-
മീടെഴുമുദ്യാനോപവനാദികൾ
വേറതിസുന്ദരവാപികൾ കാഞ്ചന
വിരചിതശയനാസനയാനാദികൾ
വാറൊടു പണ്ടു കുബേരനെവെന്നു
വിരഞ്ഞുപറിച്ച വിമാനം പുഷ്പക-
മേറവിരന്തിവയെല്ലാം കണ്ടി-
ട്ടീടിയമാരുതിയെങ്ങു നടന്നാൻ.

കണ്ണശ്ശരാമായണം] [കണ്ണശ്ശപ്പണിക്കർ

---

# റേഡിയവും മാഡംക്യൂറിയും

ഏററവും അത്ഭുതകരമായ ഒരു ലോഹമാണു് റേഡിയം. ശാസ്ത്രജ്ഞന്മാർ ഈ വസ്തുവിനെപ്പററി അറിഞ്ഞിട്ടു കാലം അധികമായിട്ടില്ല. ഇന്നുവരെ ആകെക്കൂടി മൂന്നോ നാലോ ഔൺസ് റേഡിയമേ ലഭിച്ചിട്ടുള്ളു. അത്യധികമായ ഉപയോഗവും ദുർല്ലഭതയും കൊണ്ടു് മററെല്ലാ ലോഹങ്ങളേക്കാളും ഇതിന്റെ വില വളരെ മികച്ചു നില്ക്കുന്നു. ഒരു പണമിട റേഡിയത്തിനു് ആയിരംപണമിട സ്വർണ്ണത്തെക്കാൾ അധികം വിലയുണ്ടത്രേ.

റേഡിയം ധവളവർണ്ണത്തിലുള്ള ഒരുതരം ധൂളിയാകുന്നു. പകൽസമയത്തു് അതു വെള്ളിപ്പൊടികൾ പോലെ തിളങ്ങും. ഇരുട്ടത്താണെങ്കിൽ അതിന്റെ തേജസ്സ് അതിദീപ്രമായിരിക്കും. പ്രകാശരശ്മികൾ മാത്രമല്ല അതിൽനിന്നു് എപ്പോഴും പ്രസരിച്ചുകൊണ്ടിരിക്കുന്നതു്. ഒരുതരം ചൂടും അതിൽനിന്നു് സ്വയം വഴിയുന്നുണ്ടു്. ഇങ്ങനെ ചൂടും പ്രകാശവും പ്രസരിപ്പിക്കുവാൻ ശക്തിയുള്ളതുകൊണ്ടു്, റേഡിയത്തിന്റെ സമീപത്തു ചെല്ലുന്നതുപോലും ആപൽക്കരമാണു്. എന്നാൽ തീപോലെയോ മിന്നൽപോലെയോ അതു് ഉടനടി ആപത്തു ഉണ്ടാക്കുന്നതല്ല. വേണമെങ്കിൽ നമുക്കു് കൈയിലെടുക്കുകയോ, കീശയിൽകൊണ്ടുനടക്കുകയോ ചെയ്യാം. പക്ഷേ അതിന്റെ ശക്തി ശരീരത്തിൽ വ്യാപിച്ചു് അല്പദിവസത്തിനുള്ളിൽ നമ്മുടെ തൊലി പൊളിഞ്ഞു

പോവുകയും നാം ക്രമേണ അന്ധരായിത്തീരുകയും ചെയ്യും. ഒരിക്കൽ ഒരു ശാസ്ത്രജ്ഞന് ഇത്തരം ഒരു അപകടമുണ്ടായി. അദ്ദേഹം അല്പം റേഡിയം ഒരു കുപ്പിയിലാക്കി കുപ്പായക്കീശയിലിട്ടുകൊണ്ട് മൂന്നു നാലു മണിക്കൂറോളം സഞ്ചരിച്ചു. തന്നിമിത്തം ഒന്നുരണ്ടാഴ്ചയ്ക്കകം ആ കീശയ്ക്കടുത്തുള്ള ശരീരചർമ്മം മുഴുവനും പൊള്ളിയിളകി തീവ്രമായ ഒരു വ്രണം അവിടെയുണ്ടായി. അതിസമർത്ഥന്മാരായ ചില ഭിഷഗ്വരന്മാരുടെ പരിശ്രമം കൊണ്ട് അദ്ദേഹം രക്ഷപ്പെട്ടു. ഇങ്ങനെ റേഡിയം അനർത്ഥകരമാണെന്നുള്ളതുമൂലം ശാസ്ത്രവിദഗ്ദ്ധന്മാർ പോലും വളരെ സൂക്ഷ്മതയോടുകൂടിയാണ് അതു കൈകാര്യം ചെയ്യുന്നത്.

സമീപസ്ഥിതമായ ഏതൊരു വസ്തുവിലും സ്വശക്തി വ്യാപരിപ്പിക്കാൻ ഈ അത്ഭുതലോഹത്തിനു കഴിയും. തന്മൂലം ഇരുട്ടത്തു തന്നെത്താൻ പ്രകാശിക്കുവാനുള്ള ശക്തി ആവക വസ്തുക്കൾക്കും ലഭിക്കുന്നു. ഈ തേജഃപ്രസരണശക്തിക്ക് „റേഡിയോ ആക്ഷൻ" എന്നാണു പറഞ്ഞുവരുന്നത്. ഇങ്ങനെ ചൂടും പ്രഭയും വഴിയുന്ന സ്വഭാവംകൊണ്ട് റേഡിയത്തിന് ശക്തിക്ഷയമോ തൂക്കക്കുറവോ ഉണ്ടാകുന്നില്ലെന്നു പറയണം. എന്നാൽ പതിനായിരംവർഷംകൊണ്ട് റേഡിയത്തിന്റെ തൈനസ്റ്റ്ഗ്രിക്കുണ്ണം അൻപതുശതമാനം കുറഞ്ഞുപോകുമെന്നും അങ്ങനെ അനേകസഹസ്രശതാബ്ദങ്ങൾകൊണ്ട് അതു വെറും ഈയക്കട്ടയായിത്തീരുമെന്നും ചില ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു.

റേഡിയം കണ്ടുപിടിച്ചതുമൂലം ആശ്ചര്യകരങ്ങളായ പല പ്രയോജനങ്ങളും മനുഷ്യൎക്ക് ഉണ്ടായിട്ടുണ്ട്. പ്രതിവിധിയില്ലെന്ന് ഒരുകാലത്തു കരുതിയിരുന്ന ചില രോഗങ്ങൾക്കു ഇതു് ഒരു സിദ്ധൌഷധമായിത്തീൎന്നിരിക്കുന്നു. പ്രതിവൎഷം എത്ര അൎബ്ബുദരോഗികളാണു് ഈ വിശിഷ്ടവസ്തുവിന്റെ സഹായത്താൽ സുഖംപ്രാപിക്കുന്നതു. ഉഗ്രതരമായ പല ത്വഗ്രോഗങ്ങളും ശമിപ്പിക്കുന്നതിന് റേഡിയത്തിന്റെ പ്രഭാരശ്മികൾ ഉപയോഗിക്കുന്നു. ഇപ്പോൾ ലോകത്തിലെ പ്രശസ്തങ്ങളായ ആശുപത്രികളിലെല്ലാം റേഡിയംമുഖേനയുള്ള ചികിത്സാസമ്പ്രദായം ഉണ്ടു്. രാത്രിയിൽ വെളിച്ചത്തിന്റെ സഹായംകൂടാതെ സമയംനോക്കി അറിയാവുന്ന ഘടികാരങ്ങൾ നിൎമ്മിക്കുന്നതിനും റേഡിയം പ്രയോജനപ്പെടുന്നു. ഒരു മൊട്ടുസൂചിയുടെ മൊട്ടിനോളം റേഡിയം ഉണ്ടെങ്കിൽ അതു് അനേകലക്ഷം വാച്ചുകൾക്കു് ഉപയോഗിക്കാം.

മാഡംക്യൂറിയും അവരുടെ ഭർത്താവായ പ്രീയർ ക്യൂറി എന്ന ഫ്രഞ്ചുശാസ്ത്രജ്ഞനും കൂടിയാണു് റേഡിയം കണ്ടുപിടിച്ചതു. ഈ ദമ്പതികളെ ശാസ്ത്രലോകം ഒരു കാലത്തും വിസ്മരിക്കുകയില്ല. ശാസ്ത്രപുരോഗതിക്കുവേണ്ടി അവർ ചെയ്തിട്ടുള്ള സേവനങ്ങൾ ബഹുലങ്ങളാണു്. അക്കൂട്ടത്തിൽ എല്ലാംകൊണ്ടും പ്രഥമസ്ഥാനം അൎഹിക്കുന്നതു് റേഡിയത്തിന്റെ കണ്ടുപിടിത്തമാകുന്നു.

പോളണ്ടിൽ വാഴ്സാ എന്ന സ്ഥലത്തു് 1867_ൽ മറ്യാ (അതായിരുന്നു മാഡാക്യൂറിയുടെ ആദ്യത്തെ

ഷേതൃ ജാതയായി. അവരുടെ കുടുംബം വളരെ ധന പുഷ്ടിയുള്ളതായിരുന്നില്ല. അതിനാൽ വിദ്യാഭ്യാസം പൂർത്തിയാക്കിയിട്ട കുറേ നാളത്തേക്ക് ഒരു അദ്ധ്യാപിക യായി അവക്ക് കഴിയേണ്ടിവന്നു. എന്നാൽ ശാസ്ത്ര വിഷയങ്ങളിൽ അവക്ക് ഉണ്ടായിരുന്ന അഭിനിവേശം ഉന്നതവിദ്യാഭ്യാസത്തിന്ന അവരെ പ്രേരിപ്പിച്ചു. പട്ടിണിയോടും പല കഷ്ടതകളോടും പോരാടിക്കൊണ്ടു രണ്ടുകൊല്ലം നിരന്തരം അദ്ധ്വാനിച്ച് പാരിസ് സവ കലാശാലയിൽനിന്നും ഭൗതികശാസ്ത്രത്തിന ,,മാസ്റ്റർ ആഫ് സയൻസ്'' എന്ന ബിരുദം അവർ സമ്പാ ദിച്ചു. അതുകൊണ്ടും തൃപ്തിപ്പെടാതെ ഒരുകൊല്ലം കഴിഞ്ഞു് ആ സർവ്വകലാശാലയിൽനിന്നുതന്നെ ഗണി തശാസ്ത്രത്തിലും ഉന്നതബിരുദം നേടി. നാലു കൊല്ലം നീണ്ടുനിന്ന ആ വിദ്യാത്ഥിജീവിതം ദുരിത സംപൂർണ്ണമായിരുന്നു. എങ്കിലും വിജ്ഞാനസമ്പാദനം ജീവിതത്തിൻെറ പരമലക്ഷ്യമായിക്കരുതിയ ആ മഹ ത്വാക്ക് ആ കാലഘട്ടമത്രയും ആനന്ദമധുരമായിട്ടാണു തോന്നിയതു്. അവർ പിന്നെയും ഭൗതികശാസ്ത്രസംബ ന്ധമായ ചില ഗവേഷണങ്ങൾ നടത്തിക്കൊണ്ടു് പാരി സിൽതന്നെ താമസിച്ചു. അന്നായിരുന്നു അവർ പിയർ ക്യൂറിയുമായി പരിചയപ്പെട്ടതു്. ആ പരിചയം അചി രേണ ദാമ്പത്യബന്ധമായി കലാശിക്കുകയും ചെയ്തു.

മേയ്യായും പിയറും തമ്മിലുള്ള വേഴ്ച ഒരു കുടുംബ ജീവിതത്തിൻെറ പരിധിക്കകത്തു മാത്രം ഒതുങ്ങിനിന്നില്ല. പല ശാസ്ത്രീയപര്യവേക്ഷണങ്ങളിലും അവർ ഒരുമിച്ച്

ഏറ്റപ്പെട്ടുകൊണ്ടിരുന്നു. എന്നാൽ ചിലപ്പോഴെല്ലാം മേയ്യാക്യൂറി സ്വന്തമായും ഗവേഷണങ്ങൾ നടത്താതിരുന്നില്ല. ഒരു അപൂർവ്വലോഹമായ യൂറേനിയം ഏതോ അത്ഭുതപ്രകാശരശ്മികൾ പ്രസരിപ്പിക്കുന്നു എന്നു ബെകറൽ എന്ന ഫ്രഞ്ചുശാസ്ത്രജ്ഞൻ കണ്ടുപിടിച്ചതിനെ അടിസ്ഥാനമാക്കി ചില പരീക്ഷണങ്ങൾ നടത്തുവാൻ ആ ശാസ്ത്രജ്ഞ മുതിൻറു. യൂറേനിയംപോലെയുള്ള മററു വല്ല ധാതുക്കളുമുണ്ടോ എന്നു് അവർ ആരാഞ്ഞുതുടങ്ങി. അനേകം പരീക്ഷണങ്ങളുടെ ഫലമായി പിച്ച്ബ്ലൻഡ് എന്ന ഒരു ധാതു യൂറേനിയത്തിൻേറതിനേക്കാൾ ശക്തി കൂടിയ രശ്മികൾ പ്രസരിപ്പിക്കുമെന്നു് മേയ്യാക്യൂറി മനസ്സിലാക്കി. വീണ്ടും അതിനെ സംബന്ധിച്ച ചില പരീക്ഷണങ്ങൾകൂടി നടത്തി. പിച്ച്ബ്ലൻഡിൽ വേറെന്തോ അത്ഭുതലോഹമുണ്ടായിരിക്കണമെന്നുള്ള നിഗമനമായിരുന്നു ആ പരീക്ഷണങ്ങളുടെ ഫലം. അവർ ആ ലോഹത്തിനു റേഡിയം എന്നു പേരിട്ടു. ആ നിഗമനത്തെ അഭിനന്ദിച്ചുകൊണ്ടു് പാരീസ് സർവകലാശാല മാഡംക്യൂറിക്കു് ഡാക്ടർബിരുദം നൽകി.

പിച്ച്ബ്ലൻഡിൽനിന്നും റേഡിയം വേർതിരിച്ചെടുക്കുവാനായിരുന്നു ആ ദമ്പതികളുടെ പിന്നത്തെ ശ്രമം. ഈ ആവശ്യത്തിലേക്കു വേണ്ടിയിരുന്ന ധാതു കിട്ടുന്നതുതന്നെ പ്രയാസമായിരുന്നു. എങ്കിലും ആസ്ത്രിയാരാജ്യത്തുനിന്നും എങ്ങിനെയോ രണ്ടുമൂന്നുടൺ ധാതുദ്രവ്യം ലഭിക്കാനിടയായി. അതെല്ലാം ഇടിച്ചും പൊടിച്ചും

ന്റിറിയും അതിസൂക്ഷ്മങ്ങളായ രാസവിദ്യകൾ പ്രയോഗിച്ച് ശുദ്ധിചെയ്തും, നാലുകൊല്ലം രാപകൽ അവിശ്രാന്തം പരിശ്രമിച്ച് കടുകിൻമണിയോളം റേഡിയം വേർതിരിച്ചെടുത്തു. ഈ മഹാസംഭവം 1902-ൽ ആയിരുന്നു.

ഊഹിച്ചിരുന്നതിനെക്കാളും അത്ഭുതാവഹമാണ് ഈ നൂതനവസ്തുവെന്നും ഇതിന്റെ പ്രഭാരശ്മികൾ യൂറേനിയത്തിന്റേതിനേക്കാൾ ഇരുപതുലക്ഷം മടങ്ങു ശക്തികൂടിയതാണെന്നും ദമ്പതികൾ ഗ്രഹിച്ചു. അതിനാൽ അതിന്റെ ശക്തിവിശേഷങ്ങളെക്കുറിച്ച് അവഗാഢം പഠിക്കുവാൻ പിന്നീടു അവർ ഉദ്യമിച്ചു. വേറേ ഒന്നു രണ്ടു ശാസ്ത്രജ്ഞന്മാരും അവരോടു ചേർന്നു പരീക്ഷണങ്ങൾ നടത്തി. റേഡിയം പല തരത്തിൽ പ്രയോജനപ്പെടുന്ന ഒരു അമൂല്യസമ്പത്താണെന്ന് അവരുടെയെല്ലാം പരീക്ഷണങ്ങൾമൂലം വ്യക്തമായി.

ഇതോടുകൂടി മാഡാക്യൂറിയും അവരുടെ ഭർത്താവും വിശ്വവിഖ്യാതി നേടി. ചില ബിരുദങ്ങളും കീർത്തിമുദ്രകളും അവർക്കു ലഭിച്ചു. മാത്രമല്ല, ഭൗതികശാസ്ത്രവിഷയകമായിട്ടുള്ള നോബൽസമ്മാനത്തിനും അവർ അർഹരായിത്തീർന്നു. ഇങ്ങനെ അവർ വിജയത്തിന്റേയും പ്രശസ്തിയുടേയും അത്യുച്ചശൃംഗത്തിലെത്തി. എന്നാൽ അധികം താമസിയാതെ മേഡ്യാക്യൂറിക്ക് ഭർത്തൃവിയോഗദുഃഖം അനുഭവിക്കാനിടയായി. ശോകപര്യാകുലയായ ആ മഹതി തന്റെ ഗവേഷണങ്ങൾക്കെല്ലാം ഒരു പൂർണ്ണവിരാമമിടുമെന്ന് എല്ലാവരും ശങ്കിച്ചു. എന്നാൽ

ആ വനിതാരത്നം ഒട്ടും ഭഗ്നാശയയാകാതെ ഗവേഷണജോലികൾ വിജയപൂർവ്വം തുടൎന്നുപോന്നു. ഇതിൻെറ ഫലമായി രസതന്ത്രത്തിനുള്ള നോബൽസമ്മാനവും അവൎക്കു ലഭിച്ചു. ലോകത്തിൽ ഇന്നുവരെ മററാൎക്കും ഇതുപോലെ രണ്ടുപ്രാവശ്യം ആ സമ്മാനം നേടാനുള്ള ഭാഗ്യമുണ്ടായിട്ടില്ല.

സ്വന്തമായി ഒരു പരീക്ഷണശാല ഉണ്ടായിരുന്നാൽ കൊള്ളാമെന്നു പീയറും ഭാൎയ്യയും ഒരിക്കൽ വളരെ ആഗ്രഹിച്ചിരുന്നു. എന്നാൽ അവരൊരുമിച്ച് അതു നിറവേററുവാൻ സാധിച്ചില്ല. മേയ്യായ്ക്കു് അതിനു ഭാഗ്യമുണ്ടായി. പാരീസ് സർവ്വകലാശാല അതിനു വേണ്ട പണം കൊടുത്തു സഹായിച്ചു. അങ്ങനെ ഒരു റേഡിയംഇൻസ്റ്റിററ്യൂട്ട്" മേയ്യാക്യൂറിയുടെ മേൽനോട്ടത്തിൽ സ്ഥാപിതമായി. ആ വിദ്യാനിലയത്തിന് ഭാവിദേവതയുടെ ക്ഷേത്ര"മെന്നു് അവർ നാമകരണം ചെയ്തു. റേഡിയം സംബന്ധിച്ചുള്ള വിവിധപരീക്ഷണങ്ങൾ നടത്തിയും ലോകത്തിൻെറ നാനാഭാഗങ്ങളിൽ നിന്നും വന്നെത്തിയ വിദ്യാൎത്ഥികൾക്ക് ആ വക വിഷയങ്ങളിൽ മാൎഗ്ഗനിർദ്ദേശം ചെയ്തും അവർ അവിടെ ജീവിച്ചുപോന്നു. ഒന്നാംലോകമഹായുദ്ധത്തിന് ഫ്രാൻസിനുവേണ്ടി ചില മഹനീയസേവനങ്ങൾ അനുഷ്ഠിക്കുവാൻ അവർ ആ ഇൻസ്റ്റിററ്യൂട്ടിൽനിന്ന് തൽക്കാലം പിരിഞ്ഞെങ്കിലും യുദ്ധം അവസാനിച്ചപ്പോൾ വീണ്ടും വന്ന് ആ ജോലിതന്നെ നിർവഹിച്ചുകൊണ്ടിരുന്നു. 1934–ൽ ആ ശാസ്ത്രവിദഗ്ദ്ധ കാലഗതിയടഞ്ഞു. റേഡി

യത്തെപ്പററി നൂതനങ്ങളായ എന്തുമാത്രം അറിവാണു അതുവരെ അവിടെനിന്നും ലോകത്തിന് പ്രതിവർഷം ലഭിച്ചുകൊണ്ടിരുന്നതു !

റേഡിയം സംബന്ധിച്ചുള്ള പരീക്ഷണനിരീക്ഷണങ്ങൾക്കുവേണ്ടി മാഡം ക്യൂറി ചെയ്ത അത്യദ്ധ്വാനങ്ങൾക്കു കൈയും കണക്കുമുണ്ടായിരുന്നില്ല. അനേകസഹസ്രം ആളുകളുടെ ആരോഗ്യം വീണ്ടെടുക്കുന്നതിന് ഉതകിയ ഈ അത്ഭുതലോഹം ആ മഹതിയുടെ ആരോഗ്യത്തെ നിശ്ശേഷം നശിപ്പിച്ചുകളഞ്ഞു. എങ്കിലും ഇതുതന്നെയാണു് അവരെ അനശ്വരയശസ്വിനിയാക്കിത്തീർത്തതും. പോരെങ്കിൽ ഈ അമൂല്യസാധനം എന്തെല്ലാം നൂതന സിദ്ധാന്തങ്ങൾ ശാസ്ത്രലോകത്തിനു നേടിക്കൊടുത്തു! ഇനിയും എന്തെല്ലാം സിദ്ധാന്തങ്ങൾക്കു് ഇതു കിങ്കരത്വം വഹിക്കാനിരിക്കുന്നു? ആർക്കിതു പരിച്ഛേദിച്ചു പറയാം?

---

## പാഠം ൨൩

# അന്നുരാത്രി

[വിക്ടർ യൂഗോവിന്റെ "പാവങ്ങൾ" എന്ന സുപ്രസിദ്ധമായ നോവലിലെ ഒരു സന്ദർഭത്തെ ആശ്രയിച്ചു നോർമ്മൻ മക്ക്കിന്നെൽ എഴുതിയ ഒരേകാങ്കനാടകത്തിന്റെ വിവർത്തനമാണിതു്. നോവലിലെ ആദ്യത്തെ ഏതാനും അദ്ധ്യായങ്ങളിലാണു് ഈ സംഭവം വർണ്ണിതമായിരിക്കുന്നതു്. ഇതിലെ ബിഷപ്പ് പിന്നീടൊരിക്കലും കഥയിലെങ്ങും പ്രത്യക്ഷപ്പെടുന്നില്ലെങ്കിലും അദ്ദേഹത്തിന്റെ ആത്മീയ പ്രഭാവത്തിന്റെ അധിപ്രസരം കഥയിൽ മുഴുവൻതന്നെ കാണാം. ഈ നാടകത്തിന്റെ കർത്താവായ മക്ക്കിന്നെൽ ഒരു ഒന്നാംതരം നടനുമായിരുന്നു.]

(രംഗം—ബിഷപ്പിന്റെ വീട്ടിലെ അടുക്കളമുറി. അത്താഴത്തിനുവേണ്ട സാധനസാമഗ്രികളെല്ലാം വീട്ടുമുറിയിലുണ്ട്. അടുപ്പിനടുത്തു മേശമേൽ വെള്ളികൊണ്ടുള്ള രണ്ടു മെഴുകുതിരിക്കാലുകൾ ഇരിക്കുന്നു. ബിഷപ്പിന്റെ വിധവയായ സഹോദരി 'പെർസോമി'യും അവിടുത്തെ വേലക്കാരി മേരിയും ഉണ്ടവിടെ. മേരി സൂപ്പിളക്കിക്കൊണ്ടിരിക്കുന്നു. പെർസോമി മററു ജോലികൾ ചെയ്തുകൊണ്ടിരിക്കുന്നു.)

പെർസോമി:—സൂപ്പ് ഇനിയും പാകമായില്ലേ?

മേരി:—ഇല്ലല്ലോ കൊച്ചമ്മേ.

പെർ:—അത് ശരിയാകാൻ സമയമായല്ലോ. നീ വേണ്ടവണ്ണം തീ കത്തിച്ചിരിക്കയില്ല.

മേരി:—അയ്യോ, കൊച്ചമ്മ തന്നെയല്ലേ തീ കത്തിച്ചതു്?

പെർ:—തക്കുത്തരം പറയാതെ.

മേരി:—മേലിൽ പറയുകയില്ല.

പെർ:—ശരി, എന്നാൽ ഇനിയും നിന്നെ കുററപ്പെടുത്തുവാൻ ഇടയാക്കരുതു.

മേരി:—ഇല്ല.

പെർ:—(അർദ്ധസ്വഗതമായി) ചേട്ടൻ എവിടെ പോയിരിക്കുന്നുവോ എന്തോ? (ക്ലോക്കിൽ നോക്കിയിട്ടു്) മണി പതിനൊന്നു കഴിഞ്ഞല്ലോ, എന്നിട്ടും കാണുന്നില്ല. മേരി!

മേരി:—കൊച്ചമ്മാ!

പെർ:—എന്നോടെന്തെങ്കിലും പറയണമെന്നു ചേട്ടൻ പറഞ്ഞിരുന്നുവോ?

മേരി:— പറഞ്ഞിരുന്നു.

പെർ:— "പറഞ്ഞിരുന്നു"! എന്നിട്ട് നീ എന്തുകൊണ്ട് എന്നോടു പറഞ്ഞില്ല. എടി മറയീ!

മേരി:— കൊച്ചമ്മ എന്നോടു ചോദിച്ചില്ലല്ലോ.

പെർ:— എന്നു വിചാരിച്ച് പറയാൻ പാടില്ലേ?

മേരി:— ഇന്നു രാവിലേയല്ലേ കൊച്ചമ്മ എന്നോടു പറഞ്ഞതു, വെറുതേ സംസാരിക്കരുതെന്ന്? അതു കൊണ്ട് ഞാൻ വിചാരിച്ചു.—

പെർ:— നീ വിചാരിച്ചു! നീ എന്തു വിചാരിച്ചു! നിന്നെക്കൊണ്ടു ശല്യമായല്ലോ. (മേരി പരുങ്ങുന്നു)

പെർ:— ശരി, ചേട്ടൻ എവിടെ പോകുന്നുവെന്നാണു. നിന്നോടു പറഞ്ഞതു്?

മേരി:— അമ്മ താമസിക്കുന്നിടത്തു്.

പെർ:— നിന്റെ അമ്മ താമസിക്കുന്നിടത്തോ എന്തിന്?

മേരി:— അദ്ദേഹം രാവിലെ അമ്മയുടെ സുഖക്കേടു എങ്ങനെയിരിക്കുന്നു എന്ന് എന്നോടു ചോദിച്ചു. കൂടുതലാണെന്നു ഞാൻ പറഞ്ഞു.

പെർ:— കൂടുതലാണെന്നു നീ പറഞ്ഞു, ഇല്ലേ? ചേട്ടനെ ഈ വയ്യാത്തകാലത്തു നടത്തിക്കാൻ. നല്ല നന്ദി)

മേരി:— കൊച്ചമ്മേ, സൂപ്പു തിളച്ചു.

പെർ:— എന്നാൽ അതു് പകർന്നൊഴിക്ക്. വെറുതേ നിന്നു ചിലയ്ക്കാതെ.

(മേരി അപ്രകാരം ചെയ്യാൻ തുടങ്ങുന്നു)

പെർ:—ഛെ, ഛെ, അങ്ങനെയല്ല. ഞാൻ കാണിച്ചു തരാം. നീ ഉപ്പുപാത്രമെടുത്തു മേശപ്പുറത്തു വയ്ക്കു—ആ വെള്ളിപ്പാത്രമേ.

മേരി:—വെള്ളിപ്പാത്രമോ?

പെർ:—ങ്ങ്. വെള്ളിപ്പാത്രം; എന്താ നിനക്കു ചെവിയുമില്ലെ?

മേരി:—അയ്യോ, അതു വിററു കൊച്ചമ്മേ.!

പെർ:—വിററു! (പരിഭ്രമത്തോടെ) വിററു. നിനക്കു കിറുക്കുണ്ടോ. ആരുവിററു? എന്തിനു വിററു?

മേരി:—കൊച്ചമ്മ വെളിയിൽ പോയിരുന്നപ്പോൾ അതു ജഡ്ജിയദ്ദേഹത്തിനു വിലയ്ക്കു കൊടുക്കുവാൻ യജമാനൻ എന്നോടു പറഞ്ഞു. അദ്ദേഹത്തിനു് അതു പണ്ടേ വലിയ കാര്യമായിരുന്നു.

പെർ:—പക്ഷേ, എന്നോടു ചോദിക്കാതെ ചെയ്യാൻ നിന്നോടു് ആരു പറഞ്ഞു?

മേരി:—അയ്യോ, യജമാനൻ പറഞ്ഞതല്ല്യാ?

പെർ:—ഛേട്ടനെന്തിനാ അതിന്റെ പണം?

മേരി:—എനിക്കു തോന്നുന്നു ഏലിയായ്ക്കു് കൊടുക്കാനായിരുന്നെന്നു്.

പെർ:—ഏലിയായ്ക്കോ? ആ വയസ്സി മൂധേവിക്കോ—അവളുടെ മടികൊണ്ടല്ലേ അവൾ വേലയ്ക്കൊന്നും പോകാത്തതു്. അവൾക്കെന്തിനാ പണം കൊടുത്തതു്?

മേരി:—വീട്ടുവാടക കൊടുക്കാനായിരുന്നു. ഇന്നു കൊടു ത്തില്ലെങ്കിൽ അവിടുന്നു് ഇറക്കിക്കളയുമെന്നു വീട്ടു ടമസ്ഥൻ പറഞ്ഞുപോലും. കൊച്ചുജീനാണു് ഇവിടെ വന്നു പറഞ്ഞതു; അപ്പോഠം യജമാ നൻ—

പെർ:—ഓ ശല്യം, ശല്യം! ഇങ്ങനെയാണെങ്കിൽ ഇവി ടെഒന്നും കാണുകയില്ല. വസ്തുക്കളെല്ലാം വിററു് സമ്പാദ്യമെല്ലാം തീർത്തു. ഇപ്പോഠം വീട്ടുസാമാ നങ്ങളിൽ കൈവച്ചിരിക്കുകയാണു. കൊള്ളാം, ഞാൻ ഇടയ്ക്കിടയ്ക്കു് പറഞ്ഞിരുന്നില്ലെങ്കിൽ ഇതി നകം പട്ടിണി ആയേനേ. (അല്പം കഴിഞ്ഞു്) ആ വെള്ളിപ്പാത്രം. (നിശ്വാസത്തോടെ) അതു പോ യല്ലോ. എത്ര കൗതുകമുള്ള പാത്രമായിരുന്നു! അതു കളഞ്ഞല്ലോ. (കരയാൻ തുടങ്ങുന്നു)

മേരി:—കൊച്ചമ്മേ! ഞാൻ നേരത്തേ അറിഞ്ഞിരുന്നെ ങ്കിൽ—

പെർ:— അറിഞ്ഞിരുന്നെങ്കിൽ — എന്തു വിശേഷം. (മേരിയുടെ കയ്യിൽ നോക്കി) നീ പോയി കൈ കുഴക്. ഹ! എന്തു വൃത്തികേടായിരിക്കുന്നു! (മേരി പോകുന്നു; ബിഷപ്പു പ്രവേശിക്കുന്നു.)

ബിഷപ്പ്:—ആ! ഇതിനകമൊക്കെ ആകപ്പാടെ നല്ല ചൂടായിരിക്കുന്നു. തിരിയെ വന്നു ചൂട്ട് കായുന്ന സുഖമോത്താൽ തണുപ്പത്തു വെളിയിൽ പോകു

ന്നതു് ഒരു സുഖമാണു്. (പെർസോമി ബിഷപ്പി ന്റെ കോട്ടു ഊരുന്നതിനായി ഓടിയെത്തുന്നു. മേരി വന്നു താഴ്മയായി വണങ്ങിനിൽക്കുന്നു)

പെർസോമീ! നീ കരയുകയായിരുന്നുവോ? എന്താ കാര്യം? മേരി നിന്നെ ശല്യപ്പെടുത്തിയോ?.

പെർ:—ഇല്ല. മേരിയൊന്നും ചെയ്തില്ല.

ബിഷ:—പിന്നെയെന്തു്? വേഗം പറയൂ? (മേരിയോടു്) മേരി, നിന്റെ അമ്മയ്ക്കു് വളരെ സുഖമുണ്ടു്. ഡാക്ടർ വന്നിരുന്നു. നീ വേഗം വീട്ടിലേയ്ക്കു് ചെല്ലു്.

(മേരി പോകാനായി വാതിൽ തുറക്കുന്നു; തണുത്ത കാററടിച്ചു് അകത്തേക്കു കയറുന്നു.)

ബിഷ:—എന്റെ പുതപ്പു വേണമെങ്കിൽ നീ എടുത്തോ. ഇന്നു വലിയ തണുപ്പാണു.

മേരി:—(അല്പം ലജ്ജയോടെ) അയ്യോ, വേണ്ട.

പെർ:—ഇതെന്തു് അസംബന്ധമാണു ചേട്ടാ? അവൾക്കു ചെറുപ്പമല്ലേ. അവൾക്കു പനിയൊന്നും പിടിക്കുകയില്ല.

ബിഷ:—നീ ഇന്നു വെളിയിൽ പോയോ? ഇല്ല, നിനക്കു അറിഞ്ഞുകൂടാ ഇന്നു് എന്തു തണുപ്പാണെന്നു്. മേരി, നിന്നെ ഞാൻ പുതപ്പിക്കാം (പുതപ്പിക്കുന്നു) ഓടിപ്പോ! (മേരി പോകുന്നു.)

പെർ:—ചേട്ടാ, ഇങ്ങനെയാണെങ്കിൽ ഞാൻ തോറവും സൂപ്പു കഴിക്കല്ലേ?

ബിഷ:—ഇതാ കഴിക്കാമല്ലോ.

പെർ:—മേരിയുടെ അമ്മയ്ക്കു അത്ര വലിയ സുഖക്കേടു ഒന്നും കാണുകയില്ലെന്നു എനിക്കു അറിയാം. പിന്നെന്തിനാ ഇത്രനേരം അവിടെ താമസിച്ചതു്? ബിഷപ്പുതിരുമേനി വീട്ടിൽവന്നന്വേഷിക്കാനായി ഇക്കൂട്ടർ ചിലപ്പോൾ സുഖക്കേടഭിനയിക്കുകയാണെന്നു വരും.

ബിഷ:—എന്നാലും ഞാൻ ചെന്നു കാണുന്നതു് അവൾക്കു ഇഷ്ടമാണല്ലോ.

പെർ:—പക്ഷേ, സ്വന്താം കാര്യം നോക്കാതെ എന്തിനാ വല്ലവന്റെയും കാര്യം നോക്കുന്നതു്? ധർമ്മം ഗൃഹത്തിൽനിന്നു ആരംഭിക്കണമെന്നല്ലേ വേദവാക്യം?

ബിഷ:—അതേ, അതല്ലേ നീ എനിക്കു ഇത്ര നല്ല സൂപ്പുണ്ടാക്കിത്തരുന്നതു്. നീ എന്നോടു് എത്ര സ്നേഹത്തോടേ പെരുമാറുന്നു.

പെർ:—അതെയതേ ഞാനില്ലായിരുന്നുവെങ്കിൽ ഉള്ളതെല്ലാം വല്ലവർക്കും വാരിക്കൊടുത്തിട്ടു് തെണ്ടിത്തുടങ്ങിയേനേ!

ബിഷ:—നിനക്കു് അറിഞ്ഞുകൂടാ, ലോകത്തിലെന്തു ദുരിതങ്ങളുണ്ടെന്നു്. എത്ര തുച്ഛമായ സഹായം മാത്രമാണു നമുക്കു ചെയ്യുവാൻ കഴിയുക? (നിശ്വസിച്ചിട്ടു്) ഹാ വളരെ തുച്ഛം!

പെർ:—ദുരിതങ്ങൾ വളരെയുണ്ട്. പക്ഷെ, അങ്ങ് ഏററവും സ്നേഹിക്കുന്നവരുടെ കഷ്ടപ്പാടുകളെ പ്പററി മാത്രം അങ്ങേയ്ക്കു ചിന്തയില്ല—എൻെറ ദുഃഖത്തെപ്പററി.

ബിഷ:—നിൻെറ ദുഃഖത്തെപ്പററി-(എഴുന്നേററു്) ഞാൻ നിന്നെ വേദനിപ്പിച്ചോ? ഓ—നീ കരയുകയായി രുന്നുവല്ലോ. അതു ഞാനങ്ങു മറന്നുപോയി. അതെൻെറ കുററംകൊണ്ടാണോ? അയ്യോ എനിക്കു വളരെ സങ്കടമുണ്ട്.

പെർ:—സങ്കടപ്പെട്ടാൽ മതിയല്ലോ. (അല്പം കഴിഞ്ഞു്) ഏതായാലും സൂപ്പുകഴിക്കണം; തണുക്കുന്നതിനു മുൻപ്.

ബിഷ:—ഇതാ കഴിച്ചേക്കാം (ഇരിക്കുന്നു) പക്ഷെ, എന്നോടു പറയൂ.

പെർ:—ഞാൻ ഇവിടെ ഇല്ലാതിരുന്നപ്പോൾ ആ വെള്ളി പ്പാത്രം എടുത്തു വിൽക്കാൻ കൊടുത്തയച്ചില്ലേ?

ബിഷ:—ഓ! വാസ്തവം. അതു കഷ്ടമായിപ്പോയി. നിനക്കു് അതു വലിയ കാര്യമായിരുന്നു.

പെർ:—അതെ—എത്ര വർഷമായിട്ടു് അതു് നമ്മുടെ കുടുംബത്തിൻെറ സ്വത്തായിരുന്നു.

ബിഷ:—കഷ്ടമായിപ്പോയി. നല്ല പാത്രമായിരുന്നു. പക്ഷെ ഉപ്പുവച്ചേക്കാൻ മൺപാത്രമായാലും പോരായ്കയില്ലല്ലോ.

പെർ:—മതി. നിലത്തായാലും പോരായ്കയില്ല. ഇന്നി മെഴുകുതിരിക്കാലുകളെടുത്തു വിൽക്കും, ഓട്ടത്തായിട്ട്.

ബിഷ:—(അല്പം വല്ലായ്യയോടെ) ഇല്ല. അതൊരിക്കലും വിൽക്കുകയില്ല.

പെർ:—എന്തുകൊണ്ട്? അതു വിററാൽ മറെറാരാളിന്റെ വീട്ടുവാടക കൊടുക്കാമല്ലോ.

ബിഷ:—ഇല്ല, ഞാൻ അതു വിററുകളയുകയില്ല. മരണശയ്യയിൽ കിടക്കുമ്പോൾ അമ്മ തന്നതല്ലേ, ഒരു സ്മരണയ്ക്കായിട്ട് അതുകൊണ്ട് ഞാൻ അതു സൂക്ഷിക്കും (അല്പംകഴിഞ്ഞു) പക്ഷേ, വെറുതെ വച്ചിരിക്കുന്നതു് വാസ്തവത്തിൽ പാപമാണ്.

പെർ:—ചേട്ടൻ എന്നെ വെറുതേ ദേഷ്യം പിടിപ്പിക്കും. ഞാൻ പോകുന്നു. എനിക്കു് ഉറക്കം വരുന്നു. (ബിഷപ്പു പെർസോമിയെ കൈയുയർത്തി അനുഗ്രഹിക്കുന്നു. പെർസോമി പോകാനായി തിരിഞ്ഞുകൊണ്ട്) കൂടുതൽ സമയം ഉറക്കമിളച്ചിരുന്നു കണ്ണുകളയരുതേ.

ബിഷ:—ഇല്ല.

പെർ:—(പോകുന്നു)

ബിഷ:—(മേശയ്ക്കരികിൽവന്ന് ഒരു പുസ്തകം തുറന്നിട്ട് മെഴുകുതിരിക്കാലുകളിൽ നോക്കുന്നു) ആരുടെയെങ്കിലും വീട്ടുവാടകയ്ക്കു ഉണ്ടെന്നല്ലേ അവൾ പറഞ്ഞതു്. അവൾക്കങ്ങനെതോന്നിയല്ലോ. അതു

കൊള്ളാം. (പുസ്തകങ്ങളിൽ ചിലത് അടുക്കി വയ്ക്കുന്നു. സ്വസ്ഥതയില്ലാതെ നടക്കുന്നു. തണുപ്പു കൊണ്ടു കുറേശ്ശ വിറയ്ക്കുന്നുണ്ട്. മണി രണ്ട അടിക്കുന്നു. വായിക്കാൻ ശ്രമിക്കുന്നു. ജയിൽപ്പുള്ളി സാവധാനം പ്രവേശിക്കുന്നു. ക്രൂരഭാവം, നീണ്ട കോട്ട്, വളർന്ന താടി, കയ്യിൽ നീളംകൂടിയ ഒരു കത്തി. ബിഷപ്പിന്റെ പുറകിൽകൂടി പിടികൂടുന്നു).

പു:—ബഹളം കൂട്ടിയാൽ, ഉടൻ മരണം.

ബിഷ:—സ്നേഹിതാ, ഞാൻ വായിക്കുകയല്ലേ. ഞാൻ എന്തിനാ ബഹളം കൂട്ടുന്നത്. ഞാനെന്തു സഹായമാണ് നിങ്ങൾക്കു ചെയ്യേണ്ടതെന്നു പറയൂ.

പു:—(പരുഷമായി) എനിക്ക് ആഹാരം വേണം. മൂന്നു ദിവസമായി ഞാൻ ആഹാരം കഴിച്ചിട്ട്. വേഗം വല്ലതും തരണം. ഉം. വേഗം.

ബിഷ:—അതിനെന്താ, തരാമല്ലോ. ഓ, അലമാരിയുടെ താക്കോൽ എന്റെ സഹോദരിയുടെ കയ്യിലാണ്. അതു വാങ്ങിക്കട്ടെ. (എഴുന്നേൽക്കുന്നു.)

പു:—ഇരിയ്ക്കിവിടെ. (ബിഷപ്പ് ചിരിച്ചുകൊണ്ടു ഇരിക്കുന്നു) ആ മാതിരി സൂത്രമൊന്നും വേണ്ട. എനിക്കു കുറച്ച് അധികം തഴക്കമുണ്ട്. നിങ്ങൾ സഹോദരിയോടു താക്കോൽ വാങ്ങാൻ പോകയാണ് അല്ലേ? നല്ല കഥ! എന്നിട്ട് എല്ലാവരേയും വിളിച്ചുണർത്താൻ. ആഹാ! ഭേഷ്! വാ ഇവിടെ? ആഹാരം എവിടെ വെച്ചിരിക്കുന്നെന്നു

പറയൂ. എനിക്ക് ഇതാകേറാലും ഒന്നും ...
എന്റെ വയറു കത്തുന്നു. ങ്. വേഗംകാണി...

ബിഷ:—(സ്വഗതം) അവറം അലമാര ...
ങ്കിൽ കാര്യമായിരുന്നു. (പ്രകാശം) വരൂ ...
ഹിതാ. ഒന്നും ഭയപ്പെടാനില്ല. ഇവിടെ ഞ...
എന്റെ സഹോദരിയും മാത്രമേയുള്ളു.

ജ. പു:—അതു് ഞാനെങ്ങിനെ വിശ്വസിക്കും?

ബിഷ:—അതു് ഞാനിപ്പോറം പറഞ്ഞതുകൊണ്ടു്.

ജ. പു:—(ബിഷപ്പിനെ ദീർഘമായി നോക്കിയിട്ടു്)
ശരി, ഒരിക്കൽ നോക്കിക്കളയാം. എന്നെ...
പ്പിച്ചാൽ ഞാൻ ഈ കത്തി നിങ്ങളുടെ ...
ത്തുകൂടി അങ്ങു കയററും. എനിക്കതുകൊ...
ഒരു നഷ്ടവും വരുകയില്ല.

ബിഷ;—നിങ്ങളുടെ ആത്മാവു് നഷ്ടപ്പെടും. എ...
ഹൃദയത്തിനേക്കാറം വളരെ വിലയുള്ള ഒരു ...
നമാണു് അതു്. (വാതിലിനടുത്തു ചെന്നു് '...
സോമി' എന്നു വിളിക്കുന്നു; ജയിൽപ്പുള്ളി ...
പുറകിൽ കത്തിയുമായി നിൽക്കുന്നു)

പേർ:—(അകത്തു നിന്നുകൊണ്ടു്) എന്താ ചേട്ടാ!

ബിഷ:—ഇതാ ഒരു വഴിപോക്കൻ വന്നിരിക്കുന്നു.
അലമാര! ഒന്നു തുറന്നേ. അയാറംക്കു ...
ഹാരം കൊടുക്കട്ടെ.

പെർ:—(അകത്തു നിന്നുകൊണ്ട്) ഈ അർദ്ധരാത്രിയ്ക്കു; കൊള്ളാം. ഇവിടെ ആർക്കും ഉറക്കവും ഒന്നും വേണ്ടേ? വഴിയേ പോകുന്നവരെയെല്ലാം വിളിച്ചു കയററി ആഹാരം കൊടുക്കാനിരുന്നാൽ......

ബിഷ:—പക്ഷെ, അയാൾക്കു വളരെ വിശപ്പുണ്ട്.

പെർ:—എന്നാൽ ഇതാ വന്നുകഴിഞ്ഞു. (പ്രവേശിച്ച് ജയിൽപ്പുള്ളിയുടെ കയ്യിലെ കത്തികണ്ടു് ഭയപ്പെട്ടു്) അയ്യോ ചേട്ടാ!

ബിഷ:—ഓ! കത്തിയോ? നമ്മുടെ കത്തി വിറകുകള്ളെന്നു അയാൾ വിചാരിച്ചിരിക്കും. (പതുക്കെ ചിരിക്കുന്നു)

പെർ:—ചേട്ടാ! എനിക്കു ഭയമാകുന്നു. (ബിഷപ്പിനോടു മാത്രമായി) കണ്ടോ അയാളുടെ നോട്ടം?

ജ: പു:—വേഗം എനിയ്ക്കാഹാരം തരുന്നില്ലെങ്കിൽ ഞാൻ രണ്ടിനേയും കൊല്ലിക്കളയും.

ബിഷ:—പെർസോമി! താക്കോലിങ്ങു തന്നേയക്കൂ. (താക്കോൽ കൊടുക്കുന്നു) നീ ഇനി ഉറങ്ങാൻ പൊയ്ക്കൊള്ളൂ.

(പെർസോമി പോകാൻ തുടങ്ങുന്നു.)

ജ: പു:—(അവളുടെ മുമ്പിൽ ചെന്നു തടുത്തിട്ട്) നില്ക്ക്! ഞാൻ പോകുന്നതിനു മുമ്പ് രണ്ടുപേരും ഇവിടെ നിന്നു മാറരുത്. (പെർസോമി സഹോദരനെ നോക്കുന്നു.)

ബിഷ:—പെർസോമി! അയാളുടെ അത്താഴത്തിന് ഒരു കൂട്ടായിട്ട് നിനക്ക് നിൽക്കാൻ പാടില്ലേ?

(പെർസോമി വല്ലായ്മയോടെ ഇരിക്കുന്നു. രണ്ടു പേരും മാറിമാറി നോക്കുന്നു.)

ബിഷ:—ഇതാ, കുറച്ചു റൊട്ടിയും വീഞ്ഞും, ഇതു കഴിക്കണം. (മേശപ്പുറത്തു വയ്ക്കുന്നു. മേശ തുറന്നു കത്തിയും മുള്ളും എടുക്കുന്നു.)

ജ. പു:—എൻെറ കത്തിക്ക് നല്ല മൂർച്ചയുണ്ട്. (അതിൻെറ വായ്ത്തലക്ക് കൂടി വിരലോടിച്ചു നോക്കുന്നു.) പിന്നെ മുള്ളിൻെറ കാര്യമാണെങ്കിൽ ഞങ്ങൾ, ജയിലിൽ യാതൊന്നും ഉപയോഗിക്കാറില്ല.

പെർ:—ജയിലോ?

ജ: പു:—(റൊട്ടിയിൽനിന്ന് ഒരു വലിയ കഷണം മുറിച്ചെടുക്കുന്നു. വാതിൽക്കലേക്ക് നോക്കിയിട്ട്) വല്ലവരും വലിഞ്ഞുകയറി വരത്തക്കവണ്ണം ഇതെല്ലാം എന്തിനിങ്ങനെ തുറന്നിട്ടിരിക്കുന്നു?

ബിഷ:—സഹായം ആവശ്യമുള്ളവർ നിർബ്ബാധം വന്നു കയറിക്കൊള്ളട്ടെ എന്നു വിചാരിച്ചുതന്നെ!

ജ: പു:—(എഴുന്നേററുപോയി വാതലും ജന്നലും അടയ്ക്കുന്നു) എന്നാൽ, ഞാൻ ഇതാ ഇവയെല്ലാം അടച്ചിരിക്കുന്നു.

ബിഷ:—മൂപ്പതുവൎഷത്തിനിടയിൽ ആദ്യമായിട്ടു്—(നിശ്വസിക്കുന്നു)

ജ. പു:—(അത്യാൎത്തിയോടെ ആഹാരം കഴിക്കുന്നു. അതിനിടയിൽ ഒരു എല്ലിൻെറ കഷണം ചീന്തിക്കടിച്ചു നിലത്തേക്കെറിയുന്നു.)

പെർ:—(നിലം വൃത്തികേടായതോൎത്തു് ഒന്നു ഞെട്ടുന്നു.)

ബിഷ:—(എല്ലിൻെറ കഷണം തറയിൽനിന്നെടുത്തു ഒരു ഒഴിഞ്ഞ പാത്രത്തിലിടുന്നു.)

ജ. പു:—നിങ്ങൾക്കു് കള്ളന്മാരെ ഭയമില്ലേ?

ബിഷ:—എനിക്കു് അവരോടു് അനുകമ്പയാണു്.

ജ. പു:—അനുകമ്പയോ? ഹ ഹ! (വീഞ്ഞു കുടിക്കുന്നു.) കൊള്ളാം, അനുകമ്പ! ഹ ഹ ഹ! (പെട്ടെന്നു്) നിങ്ങൾ എന്തു് ചെയ്കിത്താനാണു്,

ബിഷ:—ഞാൻ ഒരു ബിഷപ്പാണു്.

ജ. പു:—ബിഷപ്പു്! ഹ, ഹ, ഹ! നശിച്ചു.

ബിഷ:—(സഹോദരിയോടു്) പെർസോമി! നിനക്കിനി പോകാം. ഇദ്ദേഹം ക്ഷമിക്കും.

പെർ:—അങ്ങേ ഈ—

ബിഷ:—സാരമില്ല. ഞങ്ങൾക്കു് കൂടുതൽ സ്വാതന്ത്ര്യമായി സംസാരിക്കാമല്ലോ.

ജ. പു:—(വിശപ്പിന്റെ കാഠിന്യംകൊണ്ട് വീണു കുറേശ്ശ തലയ്ക്കു പിടിച്ചു മത്തനായിട്ടു) എന്താണ്? പോകാനോ—ങ്ങ്! പോകാം. അല്ലെങ്കിൽ പോകണം. ഗുഡ്നൈററ്. എനിക്കു ബിഷപ്പിനോടു സംസാരിക്കണം. ബിഷപ്പ്! ഹ ഹ ഹ! (കുടിക്കുന്ന കൂട്ടത്തിൽ ചുമയ്ക്കുകയും ചിരിക്കുകയും ചെയ്യുന്നു.) ബിഷപ്പ്! ഹ ഹ ഹ! ഞാൻ ആരെന്നു നിങ്ങൾക്ക് അറിയാമോ?

ബിഷ:—ദുരിതമനുഭവിച്ച ഒരാളാണെന്നു ഞാൻ ഊഹിക്കുന്നു.

ജ. പു:—അനുഭവിച്ചു; (പരിഭ്രമിച്ചിട്ട്) അനുഭവിച്ചെന്നോ? അതേ ഈശ്വരാ! വളരെ അനുഭവിച്ചു. (കുടിക്കുന്നു.) പക്ഷേ, അത് വളരെ പണ്ടാണ്. അത് ഞാൻ ഒരു മനുഷ്യനായിരുന്നപ്പോളാണ്. ഇപ്പോൾ ഞാൻ മനുഷ്യനല്ല. ഞാനൊരു നമ്പറാണ്. വെറും ഒരു നമ്പർ. ൨ ൩ ൩, പത്തുവർഷമായിട്ട് താമസം നരകത്തിലും.

ബിഷ: നരകത്തിലെ വിശേഷങ്ങളെപ്പററി എന്നോടു പറയുമോ? എനിക്കു കേട്ടാൽ കൊള്ളാം.

ജ. പു:—എന്തിന്? (സംശയത്തോടെ) എന്നിട്ടു പോലീസിനെ അറിയിക്കാൻ?

ബിഷ:—ഇല്ല. പോലീസുകാരെ ഞാൻ അറിയിക്കുകയില്ല.

പു:—(കുറച്ചുനേരം നോക്കിയിട്ട്) ശരി, ഞാൻ നിങ്ങളെ വിശ്വസിക്കുന്നു. (തല ചൊറിഞ്ഞു കൊണ്ട്) പക്ഷേ, എന്തിനോ എന്തോ ?

പിഷ:—(ജയിൽപ്പുള്ളിയുടെ കൈത്തലത്തിൽ തലോടി ക്കൊണ്ട്) ആദ്യമായി, നരകത്തിൽ പോകുന്നതിനു മുൻപുള്ള കഥ പറയണം.

പു:—അതു് വളരെക്കാലമായി. എനിക്കു് നല്ല ഓർമ്മ തന്നെയില്ല. എനിക്കു് ഒരു ചെറിയ കുടിലുണ്ടാ യിരുന്നു. ചുററും കുറേ മുന്തിരിച്ചെടികൾ വളർന്നു് കിടന്നിരുന്നു. (സ്വപ്നത്തിലെന്നപോലെ) വൈകുന്നേരത്തെ വെയിൽ തട്ടി തിളങ്ങുമ്പോൾ അവ എത്ര മനോഹരമായിരുന്നു! പിന്നെ ഒരു സ്ത്രീ ഉണ്ടായിരുന്നു—അവൾ, (വളരെ വിഷമിച്ചു് ആലോചിച്ചു്) അവൾ എൻെറ ഭാര്യയായിരുന്നി രിക്കണം. അതേ—(പെട്ടെന്നു്) അതേ. എല്ലാം ഓക്കുന്നു. അവൾക്കു് സുഖക്കേടായിരുന്നു. ഞങ്ങൾ പട്ടിണിയായിരുന്നു. ജ്വരററു് മരണ ത്തിൻെറ വക്കിലെത്തിയിരുന്നു അന്നു്. ഞാൻ എന്തുചെയ്യും ? ഞാൻ മോഷ്ടിച്ചു. പോലീസ് എന്നെ പിടികൂടി. എൻെറ കഷ്ടപ്പാടിനെ പ്പററി ഞാൻ പറഞ്ഞുനോക്കി. അവർ എന്നെ നോക്കി ചിരിച്ചു. എന്നെ പത്തു വർഷത്തേക്കു് ശിക്ഷിച്ചു. അങ്ങനെ പത്തു വർഷം ഞാൻ നരക ത്തിൽ താമസിച്ചു. എന്നെ ശിക്ഷിച്ച രാത്രി

തന്നെ ജീനററും മരിച്ചെന്ന് ജയിലർ പറ
റിഞ്ഞു. അവനെയെല്ലാം എൻെറ കയ്യിൽ
യാൽ—(ദേഷ്യംകൊണ്ട് ചീറുന്നു)

ബിഷ:—ജയിലിലെ ജീവിതം എങ്ങനെയിരുന്നു?

ജ. പു:—അതിനെപ്പറ്റി ഞാൻ പറയണോ? എന്ത്
അല്ലെങ്കിൽ പറയാം. ഞാൻ ഒരിക്കൽ
മനുഷ്യനായിരുന്നു. ഇപ്പോഴ് ഒരു മൃഗമാ
സ്വയം ആയതല്ല, അവർ ആക്കിയതാ
മൃഗത്തെപ്പോലെ എന്നെ പൂട്ടിയിട്ടിരുന്നു. പട്ടി
പ്പോലെ എന്നെ തല്ലി. ചീത്ത സാധനങ്ങ
എന്നെക്കൊണ്ടു തീററിച്ചു. ഞാൻ പ
പറഞ്ഞു. അവർ വീണ്ടും തല്ലി. അങ്ങ
പത്തു വർഷം. എൻെറ പേര് അവരെ
കളഞ്ഞു. എൻെറ ആത്മാവ് അവരെ
കളഞ്ഞു. എന്നിട്ട് അവരെന്നെ ഒരു പിശാചാ
ഒരു ദിവസം അല്പം അശ്രദ്ധ കാണിച്ചു.
രുടെ മൃഗത്തെ പൂട്ടിയിടാൻ മറന്നപ്പോ
അവൻ ചാടിക്കളഞ്ഞു. അവൻ സ്വതന്ത്രനാ
എന്തിന്? പട്ടിണി കിടക്കാൻ.

ബിഷ:—പട്ടിണി കിടക്കാനോ?

ജ. പു:—അതേ, പട്ടിണി കിടന്നു പൊരിയാൻ.
ത്തിൽ അവർ ആഹാരം തരും. അവി
വെളിക്കു ചാടിയാൽ പിന്നെ ആഹാരമി

എനിക്ക് ഒരു പാസ്സ്പോർട്ടില്ല. ഒരു പേരില്ല. പിന്നെ എങ്ങിനെ ആഹാരം കിട്ടും ? അതുകൊണ്ടു ഞാൻ വീണ്ടും മോഷ്ടിച്ചു. അങ്ങനെ എന്നെ അവർ ഈ നിലയിലാക്കി. ഒരു കള്ളനാക്കി. ഒരു പിശാചാക്കി (പാത്രത്തിലിരുന്നതു മുഴുവൻ കുടിച്ചിട്ട്) അവരെല്ലാം നശിക്കട്ടെ. (ശക്തിയോടെ പാത്രം വലിച്ചെറിയുന്നു; അതു പൊട്ടിച്ചിതറുന്നു.)

ബിഷ:—(ശാന്തനായി) കുഞ്ഞേ: നീ വളരെ അനുഭവിച്ചു. എങ്കിലും ആശയ്ക്കു വകയുണ്ട്.

ജ. പു:—ആശ! ആശ! ഹ ഹ ഹ! (വികൃതമായിച്ചിരിക്കുന്നു)

ബിഷ:—നീ വളരെയധികം നടന്നു വല്ലാതെ ക്ഷീണിച്ചിരിക്കുന്നു. ആ കട്ടിലിൽ കിടന്ന് അല്പം ഉറങ്ങ്. പുതയ്ക്കാൻ വല്ലതും ഇപ്പോൾ കൊണ്ടുവന്നു തരാം.

ജ. പു:—വല്ലവരും വന്നാൽ?

ബിഷ:—ആരും വരികയില്ല. അഥവാ വന്നാൽ നിങ്ങൾ എൻെറ സ്നേഹിതനെന്നു ഞാൻ പറയും.

ജ. പു:—(പരിഭ്രമത്തോടെ) എന്ത്? നിങ്ങളുടെ സ്നേഹിതനോ?

ബിഷ:—ബിഷപ്പിൻെറ സ്നേഹിതനെ അവർ ഉപദ്രവിക്കയില്ല.

ജ. പു:—ബിഷപ്പിൻെറ സ്നേഹിതനോ? (ഒന്നും മനസ്സിലാകാത്തമട്ടിൽ തല ചൊറിയുന്നു.)

ബിഷ:—ഞാൻ പുതപ്പുംകൊണ്ട് ഇതാ വന്നേക്കാം. (പോകുന്നു)

ജ. പു:—(ബിഷപ്പു പോകുന്ന വഴി നോക്കിയിട്ട്) ബിഷപ്പിൻെറ സ്നേഹിതൻ! (ത്രികായമായി ഒരു വശത്തേയ്ക്കു പോകുന്നു, മെഴുകുതിരിക്കാലുകൾ കാണുന്നു. നാലുവശവും നോക്കി അവ കയ്യിൽ എടുക്കുന്നു) വെള്ളി! നല്ല വെള്ളി. നല്ല കനവും. (ബിഷപ്പു തിരിയെ വരുന്ന ശബ്ദം കേട്ടു പരിഭ്രമിക്കുന്നു. ഒരെണ്ണം കൈയിൽനിന്നും താഴെ വീണു. ബിഷപ്പു പ്രവേശിക്കുന്നു. അവിടെ നടന്നതു കണ്ടിട്ടും കാണാത്തമട്ടിൽ കട്ടിലിനരികിലേക്കു പോകുന്നു)

ബിഷ:—(കുറച്ചുകഴിഞ്ഞു് തിരിഞ്ഞുനിന്നു്)ആ! (എൻെറ മെഴുകുതിരിക്കാലുകൾ കണ്ടു രസിക്കുകയാണല്ലേ? എനിക്കും അവയെപ്പററി വലിയ അഭിമാനമാണ്. ഈ ചെറിയ കുടിലിൻെറ സ്ഥിതിക്ക് അല്പം കവിഞ്ഞതാണ് അല്ലേ? ഇതാ കിടക്ക. തയാറായല്ലോ. ഇനിയും കുറച്ച് ഉറങ്ങരുതോ?

ജ: പു:— ഇതാ വന്നേക്കാം. (കുറച്ചുനേരം അനങ്ങാതെ നിന്നിട്ട് വേഗത്തിൽ നടന്നു ബിഷപ്പിൻെറ അടുക്കലേക്കു ചെന്നു്) ഏയ്, ഇങ്ങോട്ടുനോക്കണം. നിങ്ങൾ എന്തിനാണ് ഇത്ര ദയവായി എന്നോടു പെരുമാറുന്നതു. നിങ്ങൾക്ക് എന്തുവേണം?

ബിഷ:—നിങ്ങൾ ഒന്നു നല്ലപോലെ .കിടന്നുറങ്ങണം. അത്രതന്നെ.

ജ. പു:—നിങ്ങൾക്ക് എന്നെ പാപത്തിൽനിന്നു മോചിപ്പിക്കാമെന്നുണ്ടു്, അല്ലേ? എന്നെ മാനസാന്തരപ്പെടുത്തണമെന്നുണ്ടു്—എന്നല്ലേ നിങ്ങൾ അതി

നപ്പറയുക?—എന്നാൽ അതു നടക്കുകയില്ല. എനിക്ക് നിങ്ങളുടെ നശിച്ച മതമൊന്നും വേണ്ട. മതം! എനിക്ക് അതിന്റെ വെറുപ്പാണ്.

ബിഷ:— കുഞ്ഞേ, അതു കഷ്ടമാണ്. മതം നിന്നെ വെറുക്കുന്നില്ല, പിന്നെ നീ എന്തിന് മതത്തെ വെറുക്കുന്നു?

ജ.പു—ഇല്ല, നിങ്ങൾ എന്റെ മനസ്സ് മാററിയേതടങ്ങു. ഹഹഹ! നല്ല ആശയം. ഹേ ബിഷപ്പേ! വെറുതേ ബുദ്ധിമുട്ടേണ്ട—അതു സാധിക്കുകയില്ല. നിങ്ങളുടെ വിശ്വാസവും ധർമ്മവുമൊന്നും എനിക്കു വേണ്ട: നിങ്ങൾ എനിക്കു വേണ്ടി ചെയ്യുന്നതെല്ലാം പിശാചിനുവേണ്ടിയാണ്. മനസ്സിലായോ?

ബിഷ:— പക്ഷേ പിശാചിനുവേണ്ടി വളരെ ചെയ്യുന്നവനേ ദൈവത്തിനുവേണ്ടി കുറച്ചെങ്കിലും ചെയ്യുവാൻ കഴിയൂ.

ജ.പു:— നിങ്ങളുടെ മതമൊന്നും എനിക്കു കേൾക്കേണ്ടെന്നു പറഞ്ഞാൽ—

ബിഷ:— കുഞ്ഞേ! രാത്രി വളരെയായി. കിടക്കുകയില്ലേ?

ജ.പു:—കിടക്കാം. പക്ഷേ, എന്നെ ഉപദേശിക്കരുത്. (കട്ടിലിന്മേലിരുന്നിട്ടു) ആരും വരികയില്ലെന്നു തീർച്ചയാണോ?

ബിഷ:— വരുമെന്നു തോന്നുന്നില്ല. പോരെങ്കിൽ വാതിൽ പൂട്ടിയിരിക്കുകയല്ലേ?

ജ.പ—ഉം! അപകടമുണ്ടോ എന്തോ! (വാതിലിൻെറ അടുത്തു ചെന്ന് അതു വലിച്ചു നോക്കുന്നു. ബലമുണ്ടെന്നു കണ്ടു് തിരിഞ്ഞു നടക്കുന്നു. ബിഷപ്പു് അപ്പോഴും പുതപ്പു കയ്യിൽതന്നെ പിടിച്ചുകൊണ്ടു നിൽക്കുന്നു. അതുകണ്ടു വല്ലായ്മയോടെ) നിങ്ങൾ പോയി കിടന്നുറങ്ങണം. ഞാൻ തന്നെ പുതച്ചുകൊള്ളാം. (ബിഷപ്പു വീണ്ടും മടിച്ചുനിൽക്കുന്നു) പോകാനല്ലേ പറഞ്ഞതു്. (ബിഷപ്പു നിർബ്ബന്ധനായി പോകുന്നു)

ജ.പ:— (ബിഷപ്പു് പോകുന്നതുവരെ നിന്നിട്ടു് നാലുവശവും നോക്കുന്നു. വീണ്ടും മെഴുകുതിരിക്കാലുകൾ കാണുന്നു) ങ്ങ്, ഒന്നുകൂടെ നോക്കട്ടെ. (അവ കയ്യിലെടുത്തു് അങ്ങോട്ടുമിങ്ങോട്ടും അമ്മാനമാടുന്നു) പത്തുന്തുറിനു വകയുണ്ടു്. തീർച്ച. വയസ്സൻ ഇതിനെപ്പററി വലിയ മതിപ്പാണുപോലും. അയാളുടെ അമ്മ കൊടുത്തതാണത്രേ. അയാളുടെ അമ്മ! ഹും! എന്നെ നരകത്തിലേക്കു് പറഞ്ഞയച്ചപ്പോൾ അവർ എൻെറ അമ്മയെപ്പററി ഓർമ്മിച്ചുവോ? (അല്പം കഴിഞ്ഞു്) അദ്ദേഹം എന്നോടു ദയവായിട്ടാണു പെരുമാറിയതു്. പക്ഷേ, അതൊരു ബിഷപ്പിൻെറ ചുമതലയാണു്. ഛേ! എൻെറ ഹൃദയം ദുർബ്ബലമാകുന്നു. അതുപോരാ. എൻെറ കൂട്ടുജയിൽപ്പുള്ളികൾ ഇതു കണ്ടാൽ എന്തു വിചാരിക്കും; ൧൫൧൫-ാം നമ്പർ വെറും ഒരു വിളക്കു മോഷ്ടിക്കുന്നതിനെപ്പററി ഇങ്ങനെ

സംശയിച്ചു നില്ക്കുന്നതു കണ്ടാൽ ഛേ! കുറച്ചിൽ! എങ്കിലും അയാൾ നല്ലവനാണ്. ഹേ! നല്ലവൻ ഹ ഹ ഹ! നല്ലവൻ! എന്നാൽ ഞാൻ ഇതങ്ങെ ടുത്തുകൊണ്ടുപോകും. ഞാൻ ഇവിടെ താമസി ച്ചാലും അബദ്ധമാണ്. നേരം വെളുക്കുമ്പോൾ അയാൾ വന്ന് ഉപദേശിച്ചുതുടങ്ങും, ഞാൻ ലോലഹൃദയനാകും. അത് ഉപദ്രവമാണ്. എന്നാൽ ഇതാ— (മെഴുകുതിരിക്കാലുകൾ എടുത്തു കോട്ടിനുള്ളിലാക്കി വെളിയിലിറങ്ങുന്നു. വാതിൽ അല്പം ശബ്ദത്തോടെ വന്നടയുന്നു.)

വെർ: – ആരാത്? ആരെന്ന്. ഉറങ്ങാൻ സമ്മതിക്കയി ല്ലല്ലോ? (പ്രവേശിച്ച്) വാതിൽ അടയ്ക്കുന്ന ശബ്ദം തീർച്ചയായും ഞാൻ കേട്ടു. (നാലുപാടും നോക്കി) ഇവിടെ ആരെയും കാണുന്നില്ലല്ലോ. (മെഴുകുതിരിക്കാലുകൾ പോയതായി കണ്ട്) മെഴു കുതിരി വിളക്കു! അയ്യോ, ചേട്ടാ, അതുപോയി. ചേട്ടന്റെ വിളക്കു പോയി, ഓടിവരണേ. കള്ള നാർ! ചേട്ടാ!

ബിഷ: – (പ്രവേശിക്കുന്നു) എന്താ? എന്താകാര്യം?

വെർ: – അവൻ പോയി. ആ വഴിപോക്കൻ കടന്നു കളഞ്ഞു. ചേട്ടന്റെ മെഴുകുതിരിവിളക്കു കൊണ്ടു പോയി.

ബിഷ: – എയ്, അതു പോയിരിക്കുകയില്ല. (അതിരു ന്നിടത്തേക്കു നോക്കി പോയെന്നുകണ്ട്) അതു കഷ്ടമായിപ്പോയി. അത് അവിടെ വെച്ചേക്കാമായി

രുന്നു. എനിക്ക് അതു മാത്രമേ ഒരു സമ്പാദ്യ മായിട്ടുണ്ടായിരുന്നുള്ളു. (ക്ഷീണഭാവത്തിൽ ഇരിക്കുന്നു)

പെർ:— പോയി പോലീസിനെ അറിയിക്കണം. അവൻ അധികദൂരം പോയിരിക്കുകയില്ല. അവർ അവനെ പിടിക്കും. അച്ഛ് ചേട്ടനു തിരികെ കിട്ടും.

ബിഷ:—പക്ഷേ, എന്റെ കുററമാണ്, ഞാൻ അതിനു വഴിവെച്ചുകൊടുത്തിട്ടാണ്.

പെർ:—അതെയതെ. അവൻ ഒരു കൊലപാതകിയാണ്. അവനെ കണ്ടപ്പോഴേ എനിക്ക് തോന്നി. വേഗം പോലീസിൽ അറിവുകൊടുക്കണം. ഇല്ലെങ്കിൽ ഞാൻ പോയി പറയും. (എന്നു നടക്കുന്നു; ബിഷപ്പ് തടഞ്ഞു നിറുത്തുന്നു.)

ബിഷ:—എന്നിട്ട് അയാളെ വീണ്ടും ജയിലിലടക്കാൻ! (മന്ദമായി) വീണ്ടും നരകത്തിലേക്കയെയ്ക്കാൻ! വേണ്ട. എനിക്ക് കിട്ടേണ്ടതാണ് ഈ ശിക്ഷ. ഞാൻ അവനെ അത്ര സ്നേഹിച്ചില്ലേ? (അല്പം കഴിഞ്ഞിട്ട്) എങ്കിലും ദൈവമേ! കുറച്ചു കടന്നു പോയി. (കൈകൾകൊണ്ടു മുഖംപൊത്തുന്നു.)

പെർ:— അല്ല, അങ്ങനെയല്ല, ചേട്ടൻ പോയി പറഞ്ഞില്ലെങ്കിൽ ഞാൻ പോയി പറയും. ചേട്ടനെ നശിപ്പിക്കുന്നതു കണ്ടുകൊണ്ടു ഞാൻ വെറുതേയിരിക്കുകയോ? അങ്ങ് എന്റെ സഹോദരനാണെന്നും അങ്ങു ഫ്രാൻസിലുള്ളവരിൽ വച്ച്

ഏററവും നല്ലയാളാണെന്നും എനിക്കു അറിയാം; എങ്കിലും അങ്ങു് മറയനാണു്. ഒരു കൊച്ചു കുട്ടിയെപ്പോലെയാണു്. അങ്ങയുടെ സൽഗുണങ്ങൾ ഇങ്ങനെ അധിക്ഷിപ്തമാകുവാൻ ഞാൻ അനുവദിക്കയില്ല. ഞാൻ ഉടനെ പോയി പോലീസിൽ അറിവു കൊടുക്കും.)

ബിഷ:—പെർസോമി! ആ വെള്ളിസ്സാമാനം മുമ്പു അമ്മയുടേതായിരുന്നു. പിന്നെ എൻേറതായി. ഇപ്പോൾ അയാളുടേതായി. അയാൾക്കു് അതു കൊണ്ടു് കൂടുതൽ ഉപയോഗമുണ്ടു്. ഒരു വേള അമ്മയുണ്ടായിരുന്നെങ്കിലും അതു് അയാൾക്കു കൊടുത്തേനേ.

പെർ:—എങ്കിലും—(വാതലിനു വെളിയിൽ ആരോ ബലമായി മുട്ടുന്നു.)

പോലീസ് ഉദ്യോഗസ്ഥൻ:—(വെളിയിൽ നിന്നു)ഞങ്ങൾ അകത്തുവരട്ടെയോ?

ബിഷ:—വരൂ, വരൂ. (പോലീസുദ്യോഗസ്ഥനും മൂന്നു പോലീസുകാരും ബന്ധനസ്ഥനായ ജീനിൽപ്പുള്ളിയോടുകൂടി പ്രവേശിക്കുന്നു മെഴുകുതിരിക്കാലുകൾ ഉദ്യോഗസ്ഥൻെറ കൈവശമിരിക്കുന്നു.)

പെർ:—ഓ, നിന്നെ പിടികിട്ടിയോ? എടാ, കള്ളാ!

പോലീ:—ഇവൻ റോഡിൽകൂടി പതുങ്ങിപ്പതുങ്ങി നടക്കുന്നതുകണ്ടു്, ഞങ്ങൾക്കു് സംശയം തോന്നി.

ഞങ്ങൾ അവനെ അറസ്ററുചെയ്തു. അവൻ രക്ഷപ്പെടാൻ ശ്രമിച്ചു. അതിനിടയിൽ ഈ മെഴുകുതിരിക്കാലുകൾ താഴെ വീണു

പെർ:—(അതു പോലീസുദ്യോഗസ്ഥൻെറ കയ്യിൽനിന്നും വാങ്ങി സ്നേഹപൂർവ്വം തുണികൊണ്ടു തുടയ്ക്കുന്നു.)

പോലി :—ഇതു തിരുമേനിയുടെ വകയാണെന്ന് ഞങ്ങൾക്ക് അറിയാമായിരുന്നു; അതാണ് ഇവിടെ വന്നത്.

(ബിഷപ്പും ജയിൽപ്പുള്ളിയും പരസ്പരം നോക്കി നില്ക്കുന്നു)

ബിഷ:—പക്ഷേ, എനിക്കൊന്നും മനസ്സിലാകുന്നില്ലല്ലോ. ഇദ്ദേഹം എൻെറ ഉത്തമസ്നേഹിതനാണ്.

പോലി:—അവിടുത്തെ സ്നേഹിതൻ! ദൈവമേ! എന്താണീ പറയുന്നത്?

ബിഷ:—അതെ—എൻെറ സ്നേഹിതൻ. എന്നോടൊന്നിച്ച് ഇന്നുരാത്രി ആഹാരം കഴിക്കാൻ അദ്ദേഹത്തിന് സന്മനസ്സുണ്ടായി. ഞാൻ ഈ വെള്ളിസ്സാധനം അദ്ദേഹത്തിനു കൊടുക്കുകയും ചെയ്തു.

പോലി:—(വിശ്വാസം തോന്നാത്ത ഭാവത്തിൽ) അവിടുന്ന് ഇതു് ഈയാൾക്കു കൊടുത്തു? ഈയാൾക്കു !

ബിഷ:—അതേ, അതിനെന്താ?

പോലി:—എനിക്കു മാപ്പുതരണം.

ബിഷ:—ഇനി അയാളെ വിടരുതോ?

പോലി:—പക്ഷേ, അയാാം കയ്യിലുള്ള കടലാസു കാണി ക്കുന്നില്ല; പേരു പറയുന്നില്ല.

ബിഷ:—എന്റെ സ്നേഹിതനാണെന്നു് അറിഞ്ഞാൽ പോരേ?

പോലീ:—മതി, എന്നാലും—

ബിഷ:—ഈയാാം നിങ്ങളുടെ ബിഷപ്പിന്റെ സ്നേഹിത നാണു്. അതു് ധാരാളം മതി. (പോലീസുദ്യോഗ സ്ഥനും ബിഷപ്പും പരസ്പരം നോക്കിനിൽക്കുന്നു.)

പോലി:—ഞാൻ—ഞാൻ (പോലീസുകാരോടു്) ങ്, അയാളെ വിട്ടേയ്ക്കു്. (അവർ അപ്രകാരം ചെയ്യുന്നു. പോലീസുദ്യോഗസ്ഥൻ പട്ടാളമട്ടിൽ ബിഷപ്പിനെ സലാംവെച്ചിട്ടു് അനുയായികളോടു കൂടി പോകുന്നു. കുറച്ചുനേരം നിശ്ശബ്ദത.)

ജ. പ:—അവസാനത്തിൽ. ഒരു സ്വപ്നദർശിയെ പ്പോലെ, എനിക്കു തന്നതാണെന്നു പറഞ്ഞു! എനിക്കുതന്നു! ഈശ്വരാ!

പെർ:—(മെഴുകുതിരിക്കാലുകൾ നെഞ്ചത്തു ചേർത്തുപിടി ച്ചുകൊണ്ടു് കൈചുരുട്ടി) എടാ കൊലപാതകി! നീ ഇവിടെ വന്നപ്പോാം നിനക്കു് ആഹാരംതന്നു. നിനക്കു കിടക്കാൻ അനുവാദംതന്നു. എന്നിട്ടു നീ മോഷ്ടിച്ചു. എടാ ദ്രോഹി!

ബിഷ:—പെർസോമി! നീ വല്ലാതെ ക്ഷോഭിച്ചിരിക്കുന്നു. നിൻെറ മുറിയിലേക്കു പോക്കു.

പെർ:—ചേട്ടനെ ഇവൻെറ കൂടെയാക്കിയിട്ടു—ഇല്ല, ഞാൻ പോകുകയില്ല.

ബിഷ:—(അൽപ്പം കടുപ്പിച്ചു) പെർസോമി! നീ പോകണം; ഞാൻ പറയുന്നു പോകാൻ.

പെർ:—ഞാൻ പോകാം. എന്നാൽ ഞാൻ ഇതുകൂടി കൊണ്ടുപോകും.

ബിഷ:—(അൽപ്പംകൂടി കടുപ്പിച്ച്) അതു മേശപ്പുറത്തു വെയ്ക്കു്!

പെർ:—(വളരെ വല്ലായ്മയോടെ അപ്രകാരം ചെയ്തിട്ടു പോകുന്നു.)

ജ. പു:—(ലജ്ജിതനായി) ഞാൻ ഇതുംകൊണ്ടു് ഓടിയില്ലല്ലോ. വാസ്തവത്തിൽ എനിക്കു വളരെ സന്തോഷം തോന്നുന്നു.

ബിഷ:—അതുപോകട്ടെ. ഇനിയും ഇവിടെ കിടന്നുറങ്ങുകയില്ലേ? ഇതാ കിടക്ക തയാറായിരിക്കുകയാണ്.

ജ. പു:—(മെഴുകുതിരിക്കാലിൽ നോക്കിയിട്ട്) ഇല്ല, എനിക്കു ധൈര്യമില്ല. മാത്രവുമല്ല, എനിക്കു പോകണം. ഞാൻ പാരീസിൽ പോകയാണ്,

അവിടത്തെ ബഹളത്തിനിടയിൽ എനിക്ക് അജ്ഞാതനായി കഴിയാം. എന്നെ അവിടെ ആരും മനസ്സിലാക്കുകയില്ല.

ബിഷ:—ഈ രാത്രിതന്നെ പോകണം, അല്ലേ?

ജ. പു:—അതേ, ഈ ലോകത്തിൽ നന്മയുണ്ടെന്നു ഞാൻ ഇതുവരെ വിചാരിച്ചിരുന്നില്ല. നരകത്തിൽ താമസിക്കുന്ന ഒരാളിന് അതു വിശ്വസിക്കാൻ സാധിക്കുകയില്ല. പക്ഷേ, എങ്ങനെയോ അങ്ങ് നല്ല ആളാണ്. എനിക്കറിയാം. ഞാൻ ഒരു കാര്യം ചോദിക്കട്ടെയോ? എനിക്കു മടിയുണ്ട്. എങ്കിലും—അങ്ങ് എന്നെ അനുഗ്രഹിക്കുമോ? അതെന്നെ സഹായിച്ചേക്കും. (തല കുനിച്ചു നിൽക്കുന്നു; ബിഷപ്പ് കൈയുയർത്തി അനുഗ്രഹിക്കുന്നു)

ജ. പു:—(സംസാരിക്കാൻ ശ്രമിക്കുന്നുവെങ്കിലും വിങ്ങൽ കൊണ്ടു സാധിക്കുന്നില്ല.) ഞാൻ പോകട്ടെ. (വാതിലിനടുത്തേക്കു വേഗത്തിൽ പോകുന്നു)

ബിഷ:—നിൽക്കണം. ഇതുകൂടി കൊണ്ടുപോകണം കുഞ്ഞേ! ഇതു നീ മറന്നുപോയോ? ഇതു നിന്റേതാണ്. (മെഴുകുതിരിക്കാലുകൾ രണ്ടും കൊടുക്കുന്നു)

ജ. പു:—എന്ത് ഞാനിതു സ്വീകരിക്കണമെന്നോ?

ബിഷ:—അതേ, എനിക്കിതുകൊണ്ട് വലിയ ആവശ്യമില്ല. നിനക്കിതുപയോഗപ്പെട്ടേക്കും.

ജ. പു:—(അത്യാശ്ചര്യത്തോടെ അവയെ എടുക്കുന്നു.)

ബിഷ:—കുഞ്ഞേ! ഇതിന്റെ പുറകിൽക്കൂടി ഒരു വഴിയുണ്ട്. അതു് പാരീസിലേക്കുള്ളതാണ്. അവിടെക്കൂടി വലിയ ആൾസഞ്ചാരമില്ല. പോലീസുകാർക്കും ആ വഴി അത്ര ഇഷ്ടമല്ല.

ജ. പു:—വളരെ ഉപകാരം. (വിമ്മിക്കരയുന്നു) ആ! ഞാനൊരു മഠയനാണ്. പക്ഷേ, എന്തോ ഒന്ന് എന്നിലേക്കു പുത്തനായി പകർന്നതുപോലെ തോന്നുന്നു. ഞാനിപ്പോൾ ഒരു മൃഗമല്ല. ഒരു മനുഷ്യനാണ്. (പുറകിലത്തെ വാതിൽ തുറന്ന് അവിടെത്തന്നെ നിൽക്കുന്നു)

ബിഷ:—(അവന്റെ തോളിൽ കൈവച്ചുകൊണ്ട്) ഈ ശരീരം ഈശ്വരന്റെ ആവാസമന്ദിരമാണെന്ന് എപ്പോഴും ഓർമ്മവെയ്ക്കണം.

ജ. പു:—ഓർമ്മിക്കാം. (പോകുന്നു)

ബിഷ:—(വാതിൽ അടച്ച് തിരിയെവന്നു മുട്ടുകുത്തി പ്രാർത്ഥിക്കുന്നു.)

(പരിഭാഷ)

[എസ്സ്. ഗുപ്തൻനായർ

---